# കാതോലിക്കാബാവാമാരുടെ കാലടികളിൽ

## (സഭാ സ്മരണകൾ)


ഫാ. ടി. ജി. സഖറിയ

മാനേജർ
കാതോലിക്കേറ്റ് അരമന
കോട്ടയം - 38

എഡിറ്റർ

കെ. വി. മാമ്മൻ



കോട്ടയ്ക്കൽ പബ്ലീഷേഴ്സ്
മാങ്ങാനം, കോട്ടയം - 686018

വില: 30.00


---


**Catholica Bavamarude Kaladikalil**

**(Church Memories)**

By **Fr. T. G. Zacharia**
Manager
Catholicate Aramana
Kottayam - 38

**Editor : K. V. Mammen Kottackal**

First Impression : May, 2001





Typesetting : Sophia Print House, Kottayam Ph. 99471 20697

Printed at : Sophia Print House, Kottayam

Cover Design : Equations, Kottayam

**Price: Rs. 30.00**

# ഉള്ളടക്കം

# മാതൃകാ വൈദികന് ആശംസ



**ഔ**ഗേൻ മാർ തിമോത്തിയോസ് തിരുമേനി (പിന്നീട് ഔഗേൻ ബാവ) യിൽനിന്ന് 1947 –ൽ ശെമ്മാശുപട്ടം സ്വീകരിച്ചശേഷം ഞാൻ ഉപരിപഠനാർത്ഥം അമേരിക്കയിൽ താമസിച്ചു. പഠനം കഴിഞ്ഞ് തിരിച്ചുവന്നപ്പോൾ മുതലാണ് സഖറിയാ ശെമ്മാശ്ശനെ ഞാൻ പരിചയപ്പെടുന്നത്. അന്ന് അച്ചൻ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയായിരുന്നു. വളരെ ബുദ്ധിമുട്ടുള്ള ഒരു ജോലിയായിരുന്നു ബാവായുടെ സെക്രട്ടറിയായിരിക്കുക എന്നത്. വലിയ ദേഷ്യക്കാരനും നല്ല ചിട്ടയോടുകൂടിയ ജീവിതമുള്ളവനും പരിശുദ്ധനുമായിരുന്ന ബാവായെ ശുശ്രൂഷിക്കുക അല്പം വിഷമമുള്ള കാര്യമായിരുന്നു. സഖറിയാ അച്ചൻ ബാവായുടെ ഹിതാനുസരണം സേവനം അനുഷ്ഠിച്ചു. ആ അനുഗ്രഹമാണ് അച്ചന്റെ എല്ലാ ഉയർച്ചയ്ക്കും കാരണമായിത്തീർന്നിട്ടുള്ളതെന്നു ഞാൻ കരുതുന്നു.

ദേവലോകം അരമനച്ചാപ്പലിൽവച്ച് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ 1956 മേയ് 10–ാം തീയതി എനിക്കു കശ്ശീശാപട്ടം തന്നപ്പോൾ സഖറിയാ ശെമ്മാശ്ശൻ പ. ബാവായെ ശുശ്രൂഷിച്ചുകൊണ്ട് വി. മദ്ബഹായിൽ ഉണ്ടായിരുന്നു. ഞാൻ വൈദികസെമിനാരിയിൽ പഠിപ്പിച്ചുകൊണ്ടിരുന്നതിനാൽ പല അവസരങ്ങളിലും പ. ബാവായെ കാണാൻ ചെല്ലുമായിരുന്നു. അപ്പോഴൊക്കെയും സഖറിയാ ശെമ്മാശ്ശൻ അടുത്തുണ്ടായിരിക്കും. അങ്ങനെ ശെമ്മാശ്ശനെ കൂടുതൽ പരിചയപ്പെടുന്നതിനു സാധിച്ചു. പ. ബാവായുടെ അടുത്തേയ്ക്ക് എല്ലാവരേയും സ്വീകരിച്ച് സ്നേഹപൂർവ്വം ആനയിക്കുന്നതിന് സഖറിയാ ശെമ്മാശ്ശന് ഒരു പ്രത്യേക കഴിവുണ്ടായിരുന്നു.

ഞാൻ 1975 ഫെബ്രുവരി 15 –ാം തീയതി മെത്രാപ്പോലീത്താ ആയി. മെയ് ഒന്നാം തീയതി നിരണം ഭദ്രാസന മെത്രാപ്പോലീത്താ ആയി നിയമിക്കപ്പെട്ടു. സഖറിയാ അച്ചന്റെ പിതാവ് തോട്ടത്തിൽവീട്ടിൽ ഗീവർഗീസ് അച്ചൻ ദീർഘകാലം – മരണംവരെ – വികാരിയായിരുന്ന ഉമയാറ്റുകര സെന്റ് തോമസ്



ഓർത്തഡോക്സ് പള്ളി അന്ന് നിരണം ഭദ്രാസനത്തിലായിരുന്നു. ആ അവസരത്തിൽ സഖറിയാ അച്ചനെ സ്വപിതാവിനെ തുടർന്ന് മാസത്തിൽ ഒരു ഞായറാഴ്ച ഉമയാറ്റുകര പള്ളിയിൽ വി. കുർബ്ബാന അർപ്പിക്കുന്നതിന് നിരണം ഭദ്രാസനാധിപനായിരുന്ന അഭിവന്ദ്യ തോമ്മാ മാർ ദിവന്നാസ്യോസ് തിരുമേനി അനുവദിച്ചിരുന്നത് തുടർന്നുപോന്നു. നിരണം ഭദ്രാസനത്തിൽപ്പെട്ട തിരുവൻവണ്ടൂർ പള്ളിയിലും സഖറിയാ അച്ചൻ ഒരു തവണ നടത്തിവന്നു.

കോട്ടയത്ത് കാതോലിക്കേറ്റ് ഓഫീസിൽ ജോലിയാണെങ്കിലും ഇടവകക്കാര്യങ്ങളിൽ ശ്രദ്ധാപൂർവ്വം അച്ചൻ പ്രവർത്തിച്ചിരുന്നു. ഞാൻ ഏതാനും വർഷം വികാരിയായിരുന്ന കോട്ടയം മാങ്ങാനം എബ്നേസർ പള്ളിയുടെ വികാരിയായിരുന്ന് ആ പള്ളി പുതുക്കിപ്പണികഴിപ്പിക്കുന്നതിന് അച്ചൻ വളരെ ബദ്ധപ്പെട്ടിട്ടുണ്ട്. അച്ചൻ സേവനം അനുഷ്ഠിക്കുന്ന പള്ളിക്കാർക്കൊക്കെയും അച്ചനോടു സ്നേഹമാണ്. അച്ചന് അവരോടും സ്നേഹമാണ്. ഒരു പരാതിയും അച്ചനെപ്പറ്റി ഇടവകക്കാർ എന്റെ അടുത്ത് ഉന്നയിച്ചിട്ടില്ല. ഒരു മാതൃകാ വൈദികനെന്നു ഫാ. സഖറിയായെ വിശേഷിപ്പിക്കുന്നതിന് അത്യധികം സന്തോഷമുണ്ട്.

മലങ്കരസഭാ മാസികയുടെ എഡിറ്റോറിയൽ ബോർഡിന്റെ പ്രസിഡന്റ് കുറേക്കാലം ഞാനായിരുന്നു. സഖറിയാ അച്ചൻ അതിന്റെ മാനേജരും. സാമ്പത്തിക നില ഉയർത്തുന്നതിനും മാസികയിലെ ചോദ്യോത്തരപംക്തിയിൽ ലഭിക്കുന്ന ചോദ്യങ്ങൾക്ക് എന്നെക്കൊണ്ട് യഥാവസരം ഉത്തരങ്ങൾ എഴുതിപ്പിക്കുന്നതിനും മറ്റും സഖറിയാ അച്ചൻ വളരെ ജാഗ്രത കാട്ടി. 1951 മുതൽ 50 വർഷക്കാലം, സഭാകേന്ദ്രത്തിൽ പ. ബാവാമാരോടൊന്നിച്ച് താമസിച്ചു സേവനം അനുഷ്ഠിക്കുക എന്ന ഒരു അസുലഭ ഭാഗ്യം മറ്റാർക്കാണു ലഭിച്ചിട്ടുള്ളത്?

ഈ ഭാഗ്യം ലഭിച്ച സഖറിയാ അച്ചന് 70 വയസ്സ് കഴിഞ്ഞു. ഇനിയും അച്ചനു ദീർഘകാലം തന്റെ പ്രവർത്തനം സഭയ്ക്കും സമൂഹത്തിനും പ്രത്യേകിച്ച് അവശത അനുഭവിക്കുന്ന ആളുകൾക്ക് കൂടുതൽ പ്രയോജനകരമായ വിധത്തിൽ ചെയ്യുന്നതിനും ഇടയാകട്ടെ എന്ന് ഞാൻ ആശംസിക്കുന്നു, പ്രാർത്ഥിക്കുന്നു.

മറ്റാർക്കും രചിക്കാനാവാത്ത “*കാതോലിക്കാബാവാമാരുടെ കാലടികളിൽ*” എന്ന ഈ പുസ്തകം അച്ചൻ സഭയ്ക്കു ചെയ്യുന്ന മറ്റൊരു വലിയ സേവനമാണ്. ബ. അച്ചനേയും പുസ്തകത്തിന്റെ എഡിറ്ററായ കെ. വി. മാമ്മനേയും അനുമോദിക്കുന്നു.

**പരുമല** **ഗീവറുഗീസ് മാർ ഒസ്താത്തിയോസ്**
**2 – 11 – 2000** **മെത്രാപ്പോലീത്ത**

# ആമുഖം

**ഇ**രുപതാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ ചരിത്രം സൃഷ്ടിച്ചവരായ കാതോലിക്കാ ബാവാമാരുടെ കൂടെ ജീവിക്കുകയും അര ശതാബ്ദക്കാല ത്തോളം അവരിൽ രണ്ടുപേരുടെ പ്രൈവറ്റ് സെക്രട്ടറി, മലങ്കരസഭാ മാസി കയുടെ മാനേജർ, സണ്ടേസ്കൂൾ പബ്ലിക്കേഷൻസ് ഓഫീസർ, എം. ഒ. സി. പബ്ലിക്കേഷൻസ് സെക്രട്ടറി, ഗ്രന്ഥകർത്താവ്, പള്ളി വികാരി, ദൈവാ ലയ നിർമ്മാതാവ്, സഭാ മാനേജിംഗ് കമ്മിറ്റി അംഗം, സർവ്വോപരി കാതോ ലിക്കേറ്റ് അരമന മാനേജർ, സഭയുടെ പൊതുവായ ഉന്നതിക്കുവേണ്ടി അണി യറയിലും അരംഗത്തും പ്രവർത്തിച്ച നിശ്ശബ്ദനായ കർമ്മകുശലൻ, അന്നത്തെ ശെമ്മാശന്മാരിൽ പ്രധാനി, ഒരു മെത്രാപ്പോലീത്തായെപ്പോലെ അധികം യുവ വൈദികർ ഇന്നും ബഹുമാന പുരസ്സരം കരുതുന്ന വൈദിക ശ്രേഷ്ഠൻ, അന്നും ഇന്നും സഭയുടെ സിരാകേന്ദ്രത്തിൽ നിലകൊള്ളുന്ന സഭയുടെ സമുന്നത വക്താവ്, സ്വദേശത്തും വിദേശങ്ങളിലും ശതക്കണ ക്കിനു പ്രശസ്ത വ്യക്തികളുമായുള്ള സമ്പർക്കം മൂലം ലഭിച്ച അനുഭവ ങ്ങളുടെ ഉടമ, അഹന്ത എന്തെന്നറിഞ്ഞു കൂടാത്ത നല്ല ഇടയൻ, സൽപെരു മാറ്റത്തിന്റെയും സന്മനോഭാവത്തിന്റെയും കേദാരം. സപ്തതി കഴിഞ്ഞ ടി. ജി. സഖറിയാ അച്ചനെപ്പറ്റി ചിന്തിക്കുമ്പോൾ മനസ്സിൽ ഓടി എത്തുന്ന ചിത്രങ്ങളാണിവ.

ദൈവാശ്രയം, പ്രാർത്ഥന, വിശുദ്ധി മുതലായ ഗുണങ്ങളാൽ സഭയെ ഭാസുരമാക്കിയ പ്രഗല്ഭരായ സഭാദ്ധ്യക്ഷന്മാരുടെ സാരഥി സ്ഥാനം അച്ചനു ലഭിച്ചതു ജന്മം കൊണ്ടും കർമ്മം കൊണ്ടുമാണെന്നു പറയുന്നതാവും ഏറെ ശരി. മറ്റാർക്കും നേരിട്ടു കണ്ടും കേട്ടും അറിയാൻ കഴിയാഞ്ഞ അതീവ രഹസ്യങ്ങളുടെയും സുപ്രധാന സംഭവങ്ങളുടെയും കലവറയെന്നോ നില വറയെന്നോ വിശേഷിപ്പിക്കാവുന്ന സമുന്നതനായ ഒന്നാം സാക്ഷിയാണു കല്ലിശ്ശേരി ഉമയാറ്റുകര തോട്ടത്തിൽ ചെല്ലാട്ടു ദിവ്യശ്രീ ഗീവറുഗീസ് കത്ത നാരുടെ മകൻ പാപ്പച്ചൻ എന്ന ഓമനപ്പേരിൽ അറിയപ്പെട്ടിരുന്ന ഫാ. ടി. ജി. സഖറിയ. അപ്രഖ്യാപിത പരിശുദ്ധന്മാരെന്നു ഇന്നത്തെ തലമുറയും വിശ്വസിക്കുന്ന ഗീവറുഗീസ് രണ്ടാമൻ, ഔഗേൻ പ്രഥമൻ എന്നീ കാതോലി ക്കാമാരുടെ പ്രൈവറ്റ് സെക്രട്ടറി എന്ന സ്ഥാനം അന്ന് പൂമെത്തയൊന്നുമ ല്ലായിരുന്നു. മുള്ളുകൾ നിറഞ്ഞ പുൽപാ മാത്രം. കക്ഷിവഴക്ക് കത്തിജ്വ ലിച്ചു നിന്ന വർഷങ്ങൾ. പരാജയങ്ങളും പണ ദൗർലഭ്യവും പത്തിവിടർത്തി



ആടിയ കാലം. സഭയിലെ അസ്വസ്ഥതകളും ചക്രമില്ലാത്ത സ്ഥിതിയും പാതാളത്തോളം ക്ഷമയുള്ളവരെയും കോപിഷ്ഠരാക്കുന്ന ചുറ്റുപാട്. അടുത്തു നിൽക്കുന്നവരോടുപോലും അകാരണമായി രോഷം പ്രകടിപ്പിച്ചു കോപശമനം വരുത്തുന്ന ഭക്തശിരോമണികൾ. ഇത്തരം പരിതസ്ഥിതിക ളിലും സമചിത്തത വിടാതെ സാരഥികളുടെ മതിപ്പും, വിശ്വാസവും ആർജ്ജി ക്കുവാൻ സഖറിയാ അച്ചനു സാധിച്ചു എന്നത് അച്ചന്റെ അസാധാരണ മായ ദൈവാശ്രയത്തിനും ആത്മവിശ്വാസത്തിനും സഭാ സ്നേഹത്തിനും ബാവാമാരുടെ അഭിനന്ദനത്തിനുമുള്ള അലിഖിത പരമവീരചക്രമല്ലാതെ മറ്റൊന്നുമല്ല. അനുഭവ സഹസ്രങ്ങളുടെ തുളുമ്പാത്ത നിറകുടത്തിൽ നിന്ന് ഒന്നോ രണ്ടോ തുടം കോരിയെടുത്തപ്പോൾ, കാനാവിലെ വിരുന്നു വാഴി രണ്ടാമതു നൽകിയ വീഞ്ഞുപോലെ അത് അതീവ രുചികരമായിത്തോന്നി. ആ അനുഭവ മുന്തിരിരസ ചഷകത്തിൽ നിന്ന് മറ്റുള്ളവരും അല്പം ആസ്വ ദിക്കുകയോ ലഹരിക്കുകയോ ചെയ്യട്ടെ എന്നു കരുതിയാണ് ഈ രഹസ്യ സ്വഭാവ പരിവേഷമണിഞ്ഞ നുറുങ്ങുകൾ പരസ്യമായി വിളമ്പുന്നത്.

ദീർഘകാലം അരങ്ങിലും അണിയറയിലും നിറഞ്ഞു നിന്നുകൊണ്ട് അട ക്കത്തോടും അതിലുപരി ഒതുക്കത്തോടും ആത്മാർത്ഥതയോടും കൂടി നിറ വേറ്റിയ പല കാര്യങ്ങൾ പറയാൻ അച്ചനു മാത്രമേ അർഹതയുള്ളു. നാം ചിരംജീവികളല്ലാത്തതുകൊണ്ടും ഇവിടെ നമുക്കു നിലനിൽക്കുന്ന നഗര മൊന്നുമില്ലാത്തതുകൊണ്ടും അർഹതയുള്ളവരുടെ അനുഭവ സമ്പത്തുകൾ അടുത്ത തലമുറയ്ക്കു കൈമാറാതെ കടന്നുപോയാൽ യഥാർത്ഥത്തിൽ അതു നികത്താനാവാത്ത വിടവായി നിലകൊള്ളും.

ക്രൈസ്തവലോകത്തിലെ മഹാചാര്യന്മാരായിരുന്ന സമുന്നത കാതോ ലിക്കാബാവാമാരുടെ സന്തത സഹചാരിയായിരുന്നതുകൊണ്ടാണ് ആഗോ ളാടിസ്ഥാനത്തിലുള്ള സഭാനേതാക്കളുമായി അടുത്തിടപെടുന്നതിനും വിശാ ലമായ എക്യുമെനിക്കൽ ചക്രവാള ദർശനം ലഭിക്കുന്നതിനും വിദേശങ്ങ ളിൽ ഉന്നതപരിശീലനവും സഞ്ചാര സൗകര്യങ്ങളും കിട്ടുന്നതിനും അച്ചനു സാധിച്ചത്. ഈ അപൂർവ്വ ഭാഗ്യം കഴിഞ്ഞ നൂറ്റാണ്ടിൽ സഭയിലെ വൈദിക രിൽ അധികമാർക്കും ലഭിച്ചിട്ടുമില്ലെന്നു പറയാം.

സഭാകേന്ദ്രത്തിലെ തിരക്കുപിടിച്ച ബഹുമുഖ പ്രവർത്തനങ്ങൾക്കിട യിലും ഏതാനും പള്ളികളിലെ വികാരിസ്ഥാനം പ്രശസ്തമായി വഹിക്കാനും സാധിച്ചു. ഇതിനിടയിൽ ഷഷ്ടിപൂർത്തി പ്രമാണിച്ച് ഉമയാറ്റുകര പള്ളിയിൽ സേവനപ്രവർത്തനങ്ങൾക്കായി ഒരു ലക്ഷം രൂപയുടെ എൻഡോവ്മെന്റ് ഏർപ്പെടുത്തുന്നതിനും മലങ്കരസഭയുടെ ഗമാലിയേൽ എന്നു വിശേഷിപ്പി ക്കപ്പെടുന്ന ചെറിയമഠത്തിൽ സ്കറിയാ മല്പാൻ സ്ഥാപിച്ചതും ഒരു പ്രയാസ ഘട്ടത്തിൽ പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ യുടെ ആസ്ഥാനമായിത്തീർന്നതുമായ മാങ്ങാനം എബനേസർ ദയറാ

ചാപ്പൽ ബാവായോടുള്ള താല്പര്യം മൂലം ഒരു വലിയ പള്ളിയായി പണിയിക്കുന്നതിനും സഖറിയാ അച്ചനു സാധിച്ചു. തിരുവൻവണ്ടൂർ സെന്റ് ജോർജ് പള്ളി പരിഷ്കരിക്കുന്നതിനും ഉമയാറ്റുകര പള്ളി പുതുക്കിപ്പണിയുന്നതിനും കഴിഞ്ഞത് അച്ചന്റെ ഒരു വലിയ നേട്ടം തന്നെയാണ്.

ഇടവകക്കാരുടെ സ്നേഹബഹുമാനങ്ങൾ പുഞ്ചിരികൊണ്ടും നല്ല വാക്കുകൾ കൊണ്ടും നേടാനായതുകൊണ്ടാണ് ഈ നേട്ടങ്ങൾ ജീവിതത്തിന്റെ നാൾവഴിയിൽ ഭദ്രമായി എഴുതിവയ്ക്കാൻ സാധിച്ചത്. സഭയ്ക്കുവേണ്ടി സ്വമനസ്സാലെ ജീവിതം സമർപ്പിച്ച അച്ചന് സ്വന്തമെന്നു ചിന്തിക്കുവാൻ ഒന്നുമില്ല.

മലങ്കരസഭാ മാസികയുടെ മാനേജരെന്ന നിലയിൽ അതിന്റെ സാമ്പത്തിക ഭദ്രത ഉറപ്പിക്കുന്നതിനും സണ്ടേസ്കൂൾ പ്രസിദ്ധീകരണങ്ങളുടെ അച്ചടിച്ചുമതല വഹിക്കുന്നതിനും ദീർഘനാൾ കാതോലിക്കേറ്റ് പ്രസിന്റെ മാനേജരായി പ്രവർത്തിക്കുന്നതിനും തന്റെ ബഹുമുഖ കർമ്മപരിപാടികൾക്കിടയിൽ സമയം കണ്ടെത്താനും ഫാ. സഖറിയായ്ക്കു കഴിഞ്ഞു.

തിരുവൻവണ്ടൂർ ഓർത്തഡോക്സ് പള്ളിയിൽ അച്ചൻ 30000 രൂപയുടെ ഒരു ചാരിറ്റി എൻഡോവ്മെന്റ് ഏർപ്പെടുത്തി. പള്ളികൾ, കുരിശിൻതൊട്ടികൾ എന്നിവയുടെ നിർമ്മാണത്തെ മുൻനിറുത്തി അച്ചനെ ഒരളവിൽ ഒരു ശില്പി എന്നു വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. കഞ്ഞിക്കുഴിയിലെ കുരിശും, ദേവലോകം അരമന കവാടത്തിലെ കുരിശും, പടിഞ്ഞാറുവശത്തെ കുരിശും സഖറിയാ അച്ചൻ പണികഴിപ്പിച്ചതാണ്. സണ്ടേസ്കൂൾ കേന്ദ്ര ഓഫീസിന്റെ രണ്ടാം നിലയുടെ പണിക്കും അച്ചനാണു മേൽനോട്ടം വഹിച്ചത്. അരമന മാനേജർ എന്ന തസ്തികയിലെ ജോലി മറ്റാർക്കും തിട്ടപ്പെടുത്തി മാർക്കിടാൻ പറ്റിയ ഒന്നല്ല. കാരണം അതിനു സമയപരിധി വച്ചിട്ടില്ല. കാതോലിക്കേറ്റ് അരമന വളപ്പിലെ ഇതര ഓഫീസുകൾ സംബന്ധിച്ച അന്വേഷണങ്ങൾക്കും അച്ചൻ മറുപടി പറയേണ്ടി വരുന്നു. നിലയ്ക്കാത്ത ടെലിഫോൺ ബെല്ലടിയും നിറുത്താനാവാത്ത മറുപടിയും പലപ്പോഴും മുഷിപ്പുളവാക്കിയേക്കാം. പക്ഷേ സഖറിയാ അച്ചന് ആളുകളുടെ ആശയാഭിലാഷങ്ങൾ മനസ്സിലാക്കാനുള്ള നല്ല കഴിവുണ്ട്. ആരെയും ഭഗ്നാശരാക്കാതെ സംസാരത്തിലും മറ്റും ഉന്നതമായ സാംസ്കാരിക നിലവാരം പുലർത്തുന്ന അച്ചന് ആരുടെ മുമ്പിലും ഓച്ഛാനിച്ചു നിൽക്കേണ്ടി വന്നിട്ടില്ല. സ്വന്തമായി ഒന്നുമില്ലാത്ത അച്ചൻ സഭാനേതാക്കളുടേയും സഭാംഗങ്ങളുടെയും സ്നേഹം ആർജ്ജിച്ചിരിക്കുന്നതിനാൽ എല്ലാവരെക്കാളും സമ്പന്നനുമാണെന്ന വസ്തുത ഒരു പക്ഷേ വൈരുദ്ധ്യമാണെന്നു തോന്നിയേക്കാം.

ആരോടെങ്കിലും കയർക്കുകയോ സമ്മേളനങ്ങളിൽ ആളുകളിക്കാൻ കയറിപ്പറ്റുകയോ, ഇടിച്ചു കയറി ഫോട്ടോയ്ക്കു പോസു ചെയ്യുകയോ ചെയ്യുന്ന



ശൈലി ഒന്നും മിതഭാഷിയായ അച്ചന്റെ നിഘണ്ടുവിൽ ഇല്ല. പല കാര്യങ്ങളും ചെയ്യാൻ കഴിഞ്ഞു എന്ന സംതൃപ്തിയുടെ ഒരു പ്രകാശവലയം അദ്ദേഹത്തിന്റെ മുഖാരവിന്ദത്തിൽ കളിയാടുന്നുണ്ട്. ശരീരത്തിലെ രക്തത്തിന്റെയും ഷുഗറിന്റെയും താളം തെറ്റിയ സമ്മർദ്ദസങ്കലനങ്ങൾ മൂലം ചെറിയതോതിൽ ആരോഗ്യഹാനി സംഭവിച്ചിട്ടുണ്ടെങ്കിലും രോഗമെന്തെന്നറിയാത്ത ഒരു മനസ്സും ആത്മാവുമാണ് ആ ഉറച്ച മൺകൂടാരത്തിൽ കുടികൊള്ളുന്നത്. മറിച്ചു നോക്കുമ്പോൾ ദൈവികമായ സമാധാനത്തിന്റെയും സംതൃപ്തിയുടെയും സന്തോഷത്തിന്റെയും താളുകൾ മാത്രമേ ആ ജീവിത ഗ്രന്ഥത്തിലുള്ളു. ഈ ഉത്തമ ശാന്തി, പണം കൊടുത്താൽ അമ്മയെ ഒഴിച്ചെല്ലാം കിട്ടുന്ന ഒരു ലോക മാർക്കറ്റിലും ലഭ്യമല്ല. ലോകാധിനാഥന്റെ പദം ഭുജിക്കുന്നതുകൊണ്ടുള്ള ഉത്തമ ശാന്തിയാണിത്. ഇതിലധികമായി മറ്റെന്താണു മനുഷ്യർക്കു വേണ്ടത്.

തന്റെ ഔദ്യോഗിക ചുമതലകൾക്കിടയിൽ സഖറിയാ അച്ചൻ ചെയ്തുകൊണ്ടിരിക്കുന്ന ചില സാമൂഹ്യസേവന പ്രവർത്തനങ്ങൾ മറ്റുള്ളവർ അറിയണമെന്ന് അച്ചൻ ഒട്ടും ആഗ്രഹിക്കുന്നില്ലെങ്കിലും അവ മറ്റുള്ളവർക്കും സ്വീകാര്യമാണെന്നു ചിന്തിക്കുന്നതുകൊണ്ടു സൂചിപ്പിക്കാതെ വിടുന്നതു ശരിയല്ലെന്നു തോന്നുന്നു. വിദേശത്തുനിന്നും മറ്റും വാങ്ങിയതും ലഭിച്ചതുമായ ഒരു ലക്ഷത്തിൽപരം രൂപയുടെ പുസ്തകങ്ങൾ അദ്ദേഹം പഴയസെമിനാരിയിലെ ലൈബ്രറിക്കു സംഭാവന ചെയ്തു. കൂടാതെ സ്റ്റാമ്പു ശേഖരണത്തിൽ തല്പരനായിരുന്നതിനാൽ അദ്ദേഹം ശേഖരിച്ച പതിനായിരത്തിൽ പരം അപൂർവ്വ സ്റ്റാമ്പുകളുടെ ശേഖരവും ഒട്ടധികം പഴയ നാണയങ്ങളടങ്ങിയ ശേഖരവും പഴയസെമിനാരിയിലെ ആർക്കൈവ്സിനു നൽകി.

കൂടാതെ തന്റെ ശുപാർശ മൂലം ഏതാനും പേർക്ക് വ്യവസായസ്ഥാപനങ്ങളിൽ ജോലി ലഭിച്ചിട്ടുണ്ടെന്നും ധനസഹായം മൂലം പലർക്കും വീടുകൾ നിർമ്മിക്കാൻ കഴിഞ്ഞിട്ടുണ്ടെന്നും അർഹരായ പല വിദ്യാർത്ഥികൾ ഉന്നത പഠനം നടത്തിയിട്ടുണ്ടെന്നും മറ്റുമുള്ള വസ്തുത അച്ചനുമായി അടുത്തിടപെടുന്നവർക്ക് ഒരു രഹസ്യമല്ല. കൂടാതെ ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായുടെ നാമത്തിൽ അച്ചൻ ആരംഭിച്ച എൻഡോവ്മെന്റിലൂടെ ലഭിച്ച തുകയ്ക്ക് വർഷംപ്രതി 60000 ൽ പരം രൂപ പലിശ ലഭിക്കുന്നുണ്ട്. ചികിത്സാ സഹായത്തിനും ഇതിൽ നിന്നു പണം നൽകിവരുന്നു. രണ്ടു വർഷം മുമ്പ് സഭാകവി സി. പി. ചാണ്ടിക്ക് ഈ പലിശയിൽ നിന്നും 10000 രൂപയുടെ അവാർഡു നൽകിയെന്നതും എടുത്തുപറയാനാഗ്രഹിക്കുന്നു.

ഞാൻ ചർച്ച് വീക്കിലിയുമായി ബന്ധപ്പെട്ടു 1950 –ൽ കോട്ടയത്തു വന്നു സി. എം. എസ്. കോളജിൽ പഠിക്കുമ്പോഴും തുടർന്നു മനോരമയിൽ ജോലി സ്വീകരിച്ചപ്പോഴും ഡീക്കൻ സഖറിയായെ ബാവായുടെ സെക്രട്ടറി എന്ന

നിലയിൽ കാണുന്നതിനും അദ്ദേഹത്തെ നേരിട്ടറിയുന്നതിനും എനിക്ക് പലപ്പോഴും ഇടയായിട്ടുണ്ട്. അപ്പോഴാണ് അദ്ദേഹത്തിന്റെ കുറയാത്ത ഗുരുഭക്തിയും ഉറയാത്ത സഭാസ്നേഹവും നിറമാർന്ന അതുല്യ സേവന വ്യഗ്രതയും ശരിക്കു മനസ്സിലാക്കാൻ സാധിച്ചത്. സൽചരിതരായ ചില സഭാപിതാക്കന്മാരുടെ ജീവചരിത്ര പ്രധാനമായ എന്റെ ഏതാനും പുസ്തകങ്ങൾക്ക് ആവശ്യമായ അസംസ്കൃത വസ്തുക്കൾ സഖറിയാ അച്ചൻ തന്നു സഹായിച്ചിട്ടുണ്ട്. സർവ്വോപരി കാൽ നൂറ്റാണ്ടു മുമ്പ് ഞങ്ങൾ ഇരുവരും കൂടി "ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ" എന്ന ചരിത്രപ്രധാനമായ പുസ്തകം രചിച്ചു പ്രസിദ്ധപ്പെടുത്തി. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ തിരുമേനി ഈ പുസ്തകത്തെ പ്രശംസിച്ചുകൊണ്ട് അതിന്റെ ആമുഖക്കുറിപ്പും എഴുതിത്തന്നു.

രണ്ടു വർഷം മുമ്പ് ഞാൻ എഴുതി പ്രസിദ്ധീകരിച്ചതും പലരുടെയും രചനാത്മകമായ അഭിനന്ദനം ആർജ്ജിച്ചതുമായ "മലങ്കര സഭയിലെ കാതോലിക്കാമാർ" എന്ന പുസ്തകത്തിൽ ചേർക്കാൻ അച്ചൻ അനന്യലഭ്യമായ പല വിവരങ്ങൾ നൽകിയെന്ന കാര്യം അതു വായിക്കുന്നവർക്കു ബോധ്യമാകും. ഇക്കാര്യങ്ങൾ എല്ലാം നന്ദിയോടെ ഓർക്കുകയും അച്ചന്റെ സ്മരണകൾ വിലപ്പെട്ടതെന്നു കരുതുകയും ചെയ്തതുകൊണ്ടാണ് ഈ "കാതോലിക്കാബാവാമാരുടെ കാലടികളിൽ" പ്രണമിച്ചു വെളിച്ചം കാണാൻ ഞാനും കുറെയെല്ലാം ഉത്സാഹിച്ചത്. ഇവ മണലാരണ്യത്തിൽ പതിഞ്ഞതും മണൽകാറ്റുകൾ മായിച്ചുകളഞ്ഞതുമായ കാൽപാടുകളല്ല, പാറപ്പുറത്തു കൊത്തിയ ശിലാരേഖകളോ കാലടികളോ ആണ്. കാലത്തിന്റെ കരുത്തേറിയ കൊടുങ്കാറ്റുകൾക്ക് അവയെ തകർക്കാനോ തട്ടിമാറ്റാനോ സാധ്യമല്ല. വരുംകാലത്തെ സഭാ ചരിത്രകാരന്മാർക്കും ഗവേഷകർക്കും ഈ കാലടികൾ വഴികാട്ടികൾ ആയിത്തീരട്ടെ എന്നാശിക്കുകയാണ്. അച്ചനു സന്തോഷമുള്ള മാസങ്ങളും സമാധാനനിർഭരമായ വർഷങ്ങളും ഉയരത്തിൽ നിന്നു ധാരാളമായി ലഭിക്കട്ടെ.

കോട്ടയം
3 - 1 - 2001

**കെ. വി. മാമ്മൻ**
കോട്ടയ്ക്കൽ

# വാങ്മുഖം

നന്മകൾ നിറഞ്ഞ ഒരു നാട്ടിൻപുറത്തെ ഒരു സാധാരണ കുടുംബത്തിൽ വൈദിക പുത്രനായി ജനിച്ച ഞാൻ സാമാന്യ വിദ്യാഭ്യാസത്തിനു ശേഷം പുണ്യശ്ലോകന്മാരായ പ. ഔഗേൻ ബാവായുടെയും പ. ഗീവറുഗീസ് രണ്ടാമൻ ബാവായുടെയും പ്രൈവറ്റ് സെക്രട്ടറി എന്ന നിലയിൽ സേവനം അനുഷ്ഠിച്ചതു കൊണ്ടാണ് ഇന്ന് ഈ നിലയിൽ എത്തുന്നതിനും വിവിധ രംഗങ്ങളിൽ സത്യസന്ധതയോടും ആത്മാർത്ഥതയോടും കൂടി പ്രവർത്തിക്കുന്നതിനും സാധിച്ചതെന്നു ഞാൻ വിശ്വസിക്കുന്നു. പ. ഗീവർഗീസ് ദ്വീതിയൻ ബാവായുടെ കാലശേഷം അമേരിക്കയിൽ പോയി ദൈവശാസ്ത്ര പഠനം നടത്തുന്നതിനും ലോകത്തിലെ പല പ്രധാനപ്പെട്ട സ്ഥലങ്ങളും വിവിധ സഭാകേന്ദ്രങ്ങളും സന്ദർശിക്കുന്നതിനും സാധിച്ചതിൽ ഒരു ദൈവിക നടത്തിപ്പ് ഞാൻ ദർശിക്കുന്നുണ്ട്. സർവ്വോപരി റോമിലെത്തി പ. മാർപാപ്പായെ സന്ദർശിച്ചതിനു പുറമെ സൈപ്രസ് ആർച്ചുബിഷപ്പ് മക്കാറിയോസിന്റെയും റഷ്യൻ, അർമ്മീനിയൻ, കോപ്റ്റിക്, എത്യോപ്യൻ, റുമേനിയൻ, ബൾഗേറിയൻ, സേർബിയൻ, കോൺസ്റ്റാന്റിനോപ്പിൾ, സിറിയൻ (അന്ത്യോക്യാ) പാത്രിയർക്കീസന്മാരുടെയും ആസ്ഥാനങ്ങളിലെത്തി അവരുടെ അതിഥിയായി താമസിക്കുന്നതിനും ലഭിച്ച അവസരങ്ങൾ തിരിഞ്ഞു നോക്കുമ്പോൾ ഒരു വലിയ ഭാഗ്യമായിട്ടാണു ഞാൻ കണക്കാക്കുന്നത്. പ. ഗീവറുഗീസ് രണ്ടാമൻ ബാവായോടൊപ്പം താമസിക്കുന്നതിനിടയായതുകൊണ്ടാണ് ഈ ഭാഗ്യം ലഭിച്ചത്.

ഇതിനിടയിൽ എന്റെ മാതൃ ഇടവകയായ ഉമയാറ്റുകര, തിരുവൻവണ്ടൂർ, കൊല്ലാട്, മാങ്ങാനം എന്നീ പള്ളികളിൽ ഒരു പ്രശ്നവും ഇല്ലാതെ വികാരിയായി പ്രവർത്തിക്കുന്നതിനു സാധിച്ചതും പ. ബാവായുടെ ഭരണപാടവ സ്വാധീനം കൊണ്ടു ലഭിച്ചതാണെന്നു ഞാൻ കരുതുന്നു. ഇത് മലങ്കരസഭാ മാസികയുടെ മാനേജർ, എം. ഒ. സി. പബ്ലിക്കേഷൻസ് സെക്രട്ടറി, സണ്ടേസ്ക്കൂൾ പബ്ലിക്കേഷൻ ഓഫീസർ, കാതോലിക്കേറ്റ് പ്രസ്സ് മാനേജർ, ദേവലോകം അരമന മാനേജർ എന്നീ നിലകളിൽ സേവനം ചെയ്യുന്നതിന് വളരെയധികം സഹായിച്ചിട്ടുണ്ട്. സഭയിലെ പ്രശ്നങ്ങൾ യഥാർത്ഥ രൂപത്തിൽ മനസ്സിലാക്കാനും കൂദാശാനുഷ്ഠാനങ്ങളിൽ വ്യുൽപത്തി നേടാനും കഴിഞ്ഞിട്ടുണ്ട്. ഇന്നു സഭയിലുള്ള എല്ലാ മേൽപട്ടക്കാരോടും മിക്ക വൈദികരോടും ബന്ധപ്പെട്ട അവൈദികരോടുമുള്ള സ്നേഹബന്ധം അന്യൂനം

നിലനിർത്താനും എനിക്ക് അസുലഭ ഭാഗ്യം ഉണ്ടായി.

ആത്മികവും സാമൂഹികവുമായ ജീവിതരംഗങ്ങളിൽ സഭാസ്നേഹവും സഭയോടുള്ള കൂറും ഭക്തിയും ലോപമെന്യെ നിലനിറുത്താൻ എന്റെ ആരാധ്യ പുരുഷന്മാരായ സഭാ സാരഥികളുമായുള്ള സമ്പർക്കവും സഹവാസവും ഒരു വലിയ അളവിൽ എന്നെ സഹായിച്ചു എന്ന സത്യം സഹർഷം രേഖപ്പെടുത്തുന്നു.

"കാതോലിക്കാബാവാമാരുടെ കാലടികൾ"ക്ക് സമുചിതമായ അവതാരിക എഴുതിത്തന്ന സഭയിലെ പ്രമുഖ വൈദികനും സണ്ടേസ്കൂൾ ഡയറക്ടർ ജനറലും എന്റെ ഉത്തമസുഹൃത്തുമായ റവ. ഫാ. ടി. ജെ ജോഷ്വായോടുള്ള നന്ദി സസന്തോഷം അറിയിക്കുന്നു. ആശംസാ സന്ദേശം അയച്ചുതന്ന സഭയിലെ സീനിയർ മെത്രാപ്പോലീത്തായും മിഷൻ ബോർഡ് പ്രസിഡണ്ടും നിരണം ഭദ്രാസനാധിപനുമായ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയോടുള്ള സ്നേഹബഹുമാനാദരങ്ങൾ ഭക്തിപുരസ്സരം കുറിക്കുന്നു.

നല്ല സുഖമില്ലാതിരിക്കുന്ന എന്നെ സഭാചരിത്രഗന്ധിയായ ഈ പുസ്തകം രചിക്കാൻ പ്രേരിപ്പിക്കുകയും ചോദ്യോത്തര രീതിയിൽ ഗ്രന്ഥം തയ്യാറാക്കുന്നതിനു സഹായിക്കുകയും ചെയ്ത ഇതിന്റെ എഡിറ്ററും എന്റെ മാന്യ സുഹൃത്തുമായ കെ. വി. മാമ്മനോടുള്ള നന്ദിയും ഞാൻ പ്രകാശിപ്പിക്കുന്നു. എന്റെ ഉയർച്ചയ്ക്ക് കൽപടവുകൾ ഒരുക്കിത്തന്ന അഭിവന്ദ്യ ഗുരുഭൂതനായ പ. ഔഗേൻ പ്രഥമൻ ബാവായുടെ ചരമ രജത ജൂബിലി സ്മാരകമായി ഈ പുസ്തകം ഞാനദ്ദേഹത്തിന്റെ കാലടികളിൽ കൃതജ്ഞതാപൂർവ്വം സമർപ്പിക്കുകയാണ്.

കോട്ടയം
8 - 12 - 2000

**ഫാ. ടി. ജി. സഖറിയ**

# അവതാരിക

## ഫാദർ റ്റി. ജെ ജോഷ്വാ

മലങ്കരസഭയിലെ നാലു കാതോലിക്കാബാവാമാരുമായി അടുത്ത് ഇടപഴകുവാനും ഉറ്റബന്ധം പുലർത്താനും കഴിഞ്ഞു എന്ന അനന്യ ബഹുമതി ബ. റ്റി. ജി. സഖറിയാ അച്ചനു മാത്രം അവകാശപ്പെടാവുന്നതാണ്. യുഗപ്രഭാവനായ ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ, ധീരോദാത്തനായ ഔഗേൻ പ്രഥമൻ കാതോലിക്കാ എന്നിവരുടെ പ്രൈവറ്റ് സെക്രട്ടറിയായും, പണ്ഡിതനും ഭരണനിപുണനുമായ മാത്യൂസ് പ്രഥമൻ, സർവ്വാദരണീയനായ മാത്യൂസ് ദ്വിതീയൻ എന്നീ കാതോലിക്കാമാരുടെ കാലത്ത് ദേവലോകം അരമന മാനേജരും ചാപ്ലേനുമായും സുദീർഘവും സ്തുത്യർഹവുമായ സേവനം നിർവഹിക്കുവാൻ കഴിഞ്ഞ ഭാഗ്യവാനാണ് സഖറിയാ അച്ചൻ. അങ്ങനെ അര നൂറ്റാണ്ട് സഭയുടെ സിരാകേന്ദ്രത്തിൽ ഉത്തരവാദിത്വമേറിയ ചുമതലകൾ വഹിച്ചിട്ടുള്ള അദ്ദേഹത്തിന്റെ അനുസ്മരണകൾ വിലപ്പെട്ടവയാണ്. മേൽപറഞ്ഞ മഹാചാര്യന്മാരുടെ വ്യക്തിത്വത്തിലേക്കും വീക്ഷണങ്ങളിലേക്കും അവ വെളിച്ചംവീശുന്നു എന്നു മാത്രമല്ല, ആധുനിക സഭാചരിത്രത്തിന്റെ സുപ്രധാന സംഭവങ്ങളെ പരാമർശിക്കുന്നതായും കാണാം.

ഈ കൃതി രൂപംകൊള്ളുവാൻ കാരണക്കാരനായ കെ. വി. മാമ്മൻ പ്രത്യേകം കൃതജ്ഞത അർഹിക്കുന്നു. അനുസ്മരണകളെ ഉചിതമായും കഥാഘടനയനുസരിച്ചും അവതരിപ്പിക്കുവാൻ തക്കവണ്ണം ചോദ്യങ്ങൾ ഉന്നയിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. അച്ചന്റെ അനുസ്മരണകൾ ഭംഗിയായി എഡിറ്റ് ചെയ്ത് അനുവാചകർക്ക് അത്യന്തം ഹൃദ്യമായ ഒരു കൃതി ആക്കിത്തീർക്കുന്നതിനു മാമ്മച്ചനു സാധിച്ചിട്ടുണ്ട്. സഭാചരിത്ര രചനയിലും ജീവചരിത്ര രചനയിലും വളരെ വിലപ്പെട്ട സംഭാവനകൾ നൽകാൻ കെ. വി. മാമ്മനു കഴിഞ്ഞിട്ടുള്ളതു പ്രശംസാർഹമായ കാര്യമാണ്.

ഈ കൃതിക്ക് അവതാരിക എഴുതുവാൻ എന്നോട് ആവശ്യപ്പെട്ടത് ഞാനും സഖറിയാ അച്ചനും തമ്മിലുള്ള ദീർഘകാല മൈത്രിയുടെ അടിസ്ഥാനത്തിലാണെന്ന് എനിക്കറിയാം. മാത്രമല്ല, ഇതിൽ പരാമർശിക്കുന്ന സഭാപിതാക്കന്മാരുമായി എനിക്കും ഗാഢമായ ബന്ധം പുലർത്തുവാൻ കഴിഞ്ഞിട്ടുള്ളതാണ്. പല സംഭവങ്ങൾക്കും ദൃക്സാക്ഷിയാകുവാനുമുള്ള ഭാഗ്യവും

എനിക്കു ലഭിച്ചു. സഖറിയാ അച്ചൻ ഗീവർഗീസ് ദ്വിതീയൻ ബാവായുമായി ബന്ധപ്പെട്ട കാര്യങ്ങളെപ്പറ്റി പറയുമ്പോൾ, പുത്തൻകാവ് പള്ളിയിൽ ബാവായോടുകൂടി ഒരു കഷ്ടാനുഭവ ആഴ്ച ശുശ്രൂഷയിൽ സംബന്ധിച്ചതിനെപ്പറ്റി അയവിറക്കുന്നു. അന്നു ഞാനും ശെമ്മാശനായി ബാവായോടുകൂടി ഉണ്ടായിരുന്നു. അച്ചനേക്കാൾ ഒന്നര വയസ്സിനു പ്രായക്കൂടുതൽ എനിക്കുണ്ടെങ്കിലും ഞങ്ങൾ സമകാലീനരായി സഹോദര നിർവിശേഷമായ സ്നേഹത്തോടെ സഭയുടെ പല കമ്മിറ്റികളിലും പ്രസ്ഥാനങ്ങളിലും കൂട്ടായി പ്രവർത്തിച്ചിട്ടുണ്ട്.

പല കാര്യങ്ങളിലും എനിക്ക് അദ്ദേഹത്തെക്കുറിച്ച് ആദരവും അഭിനന്ദനവും തോന്നിയിട്ടുണ്ട്. സഭാപിതാക്കന്മാരോടുള്ള അദ്ദേഹത്തിന്റെ വിധേയത്വവും, സ്നേഹബഹുമാനവും അന്യാദൃശമെന്നു തന്നെ പറയാം. ഏൽപ്പിച്ച ചുമതലകൾ വിശ്വസ്തതയോടും കർത്തവ്യബോധത്തോടും നിറവേറ്റാൻ അദ്ദേഹം നിഷ്കർഷിച്ചിരുന്നു. അദ്ദേഹം ഒരു എഴുത്തുകാരനല്ലായിരുന്നുവെങ്കിലും മലങ്കരസഭയുടെ പ്രസിദ്ധീകരണ വിഭാഗത്തിന് അമൂല്യ സംഭാവന നൽകി. അവയിൽ മൂന്നെണ്ണം എടുത്തു പറയേണ്ടതായുണ്ട്. ഒന്ന്, മലങ്കരസഭാ മാസിക – സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണമായ ഇതിന്റെ വളർച്ചയ്ക്കും സാമ്പത്തിക ഭദ്രതയ്ക്കും അച്ചൻ അക്ഷീണം യത്നിച്ചു. ആയുഷ്കാല വരിക്കാരെ ചേർത്തും പരസ്യങ്ങൾ, വിശേഷാൽപതിപ്പുകൾ എന്നിവയിൽക്കൂടിയും മാസികയുടെ സാമ്പത്തികാവസ്ഥ ഭദ്രമാക്കി. രണ്ട്, എം. ഒ. സി. പബ്ലിക്കേഷൻസ് – വളരെ ചെറിയ തോതിൽ ആരംഭിച്ച് ഇന്ന് ഒരു വലിയ പ്രസിദ്ധീകരണ വകുപ്പായി അത് വളർന്നിരിക്കുന്നു. ഇതിലും സഖറിയാ അച്ചന്റെ ശ്രമവും ശ്രദ്ധയും ശ്ലാഘനീയമാണ്. മൂന്ന്, സണ്ടേസ്ക്കൂൾ പാഠപുസ്തകങ്ങളുടെ പ്രസിദ്ധീകരണം. പബ്ലിക്കേഷൻ ഓഫീസർ എന്ന സ്ഥാനത്ത് വളരെക്കാലം പ്രവർത്തിച്ച് വിലപ്പെട്ട സംഭാവന അദ്ദേഹം നൽകി.

പേരിനും പെരുമയ്ക്കും വേണ്ടി കാംക്ഷിക്കാതെ തികഞ്ഞ ആത്മാർത്ഥതയോടും അർപ്പണബോധത്തോടും അച്ചൻ എല്ലാ രംഗത്തും പ്രവർത്തിച്ചു. അരങ്ങത്തു പ്രത്യക്ഷപ്പെടുന്നതിനേക്കാൾ അണിയറയിൽ പ്രവർത്തിക്കുന്നതാണ് അദ്ദേഹത്തിനിഷ്ടം. പല തരത്തിലുള്ള രോഗം ബാധിച്ചിരിക്കുമ്പോഴും കർത്തവ്യബോധം അദ്ദേഹത്തെ ഭരിച്ചു. "കാതോലിക്കാബാവാമാരുടെ കാലടികളിൽ" എന്നുള്ള ഈ കൃതി രോഗാതുരനായി കഴിയുന്ന അവസ്ഥയിൽ രൂപംകൊണ്ടതാണ്.

ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയുടെ പ്രൈവറ്റു സെക്രട്ടറിയായിട്ടാണ് അച്ചന്റെ സഭാപ്രവേശം. സാത്വികനും, തപോധനനും, വിനയത്തിന്റെ മൂർത്തീഭാവവുമായിരുന്ന ഔഗേൻ ബാവായെ ആധുനിക സഹദ, എന്നു വിശേഷിപ്പിച്ചാൽ ഒട്ടും അതിശയോക്തിയില്ല. അദ്ദേഹത്തിന്റെ



ലളിതമായ ജീവിതവും, കർമ്മനിരതമായ പരിപാടികളും വായനക്കാരുടെ മനസ്സിൽ പതിയാതിരിക്കില്ല. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രത്യേകതകളും, നർമ്മോക്തികളും, കോപവും, പ്രസാദവും, ഹൃദയവിശാലതയും, തപോനിഷ്ഠയുമെല്ലാം കണ്ടു പരിചയിച്ച ഒരാൾ അയവിറക്കുമ്പോൾ പ്രത്യേകമായ ഒരു വശ്യതയുണ്ട്. ആ പിതാവിന്റെ അന്ത്യകല്പന പൂർണ്ണരൂപത്തിൽ നൽകിയിട്ടുള്ളത് അജപാലനത്തെപ്പറ്റിയും സഭാദൗത്യത്തെപ്പറ്റിയും ആ മഹാപുരോഹിതനുണ്ടായിരുന്ന ഉദാത്ത ദർശനം നമുക്കറിയാൻ സഹായിക്കുന്നു.

അതുപോലെതന്നെ "ഹിമാലയൻ പ്രമാദ"മെന്നു വിശേഷിപ്പിക്കാവുന്ന യാക്കോബു തൃതീയൻ പാത്രിയർക്കീസിന്റെ വിവാദ കല്പനയും അതിനു ഔഗേൻ ബാവാ നൽകിയ മറുപടിയും പൂർണ്ണ രൂപത്തിൽ നൽകിയിട്ടുള്ളത് വായനക്കാരിൽ കൗതുകം ഉളവാക്കുന്നതാണ്.

"ഭരണരംഗത്ത് സമൂലമാറ്റം ആവശ്യമാണ്" എന്നുള്ള ഭാഗം പ്രത്യേകം ശ്രദ്ധയാകർഷിക്കുന്നു. സഭയുടെ ഭാവിയെപ്പറ്റി ഗൗരവപൂർവം ചിന്തിക്കുന്ന ഒരു ഹൃദയത്തിലെ ചിന്തകളാണവ. കഴിഞ്ഞകാലാനുഭവങ്ങളുടെ അടിസ്ഥാനത്തിലാണ് വർത്തമാനകാലത്തെ വിലയിരുത്തിയിട്ടുള്ളത്. അതിൽ ആരെയും കുറ്റപ്പെടുത്തുകയോ വിമർശിക്കുകയോ അല്ല. ഇപ്പോഴത്തെ അവസ്ഥയ്ക്ക് മാറ്റം ഉണ്ടാകണം. സെക്രട്ടറിയേറ്റു പരിഷ്കാരമെന്നൊക്കെ പല്ലവി പാടാൻ തുടങ്ങിയിട്ട് നാളേറെയായി. അതിനായി വിദഗ്ധ കമ്മിറ്റിയെ നിയോഗിക്കയും ചെയ്തിട്ടുള്ളതാണ്. പക്ഷേ "വഞ്ചി തിരുനക്കരത്തന്നെ"യെന്നു പറയേണ്ടിയിരിക്കുന്നു. അസംതൃപ്തിയിൽ നിന്നും അസഹിഷ്ണുതയിൽ നിന്നും ഉയർന്ന വാക്കുകൾ എന്നു പറഞ്ഞ് അവഗണിക്കാതെ സഭയെ ആത്മാർത്ഥമായി സ്നേഹിച്ച്, സേവിച്ച്, അതിന്റെ നല്ല ഭാവിക്കുവേണ്ടി ആഗ്രഹിക്കുന്ന ഒരു സഭാപ്രവർത്തകന്റെ നൊമ്പരങ്ങളായി കണക്കാക്കി ഗൗരവപൂർവമായ പരിഗണന നൽകപ്പെടുമെന്നു പ്രതീക്ഷിക്കാം.

ഈ അവതാരിക എഴുതാൻ എന്നെ ഏല്പിച്ചുവെങ്കിലും കൃത്യാന്തര ബാഹുല്യത്താൽ യഥാസമയം അതു നിറവേറ്റാൻ കഴിഞ്ഞില്ല. ഇപ്പോൾ ഇത് പൂർത്തിയാക്കുന്നത് ബ. അച്ചന്റെ ചരമവാർത്ത അറിഞ്ഞതിനുശേഷം അശ്രുപൂജയായിട്ടാണ്. ഈ കൃതി അദ്ദേഹത്തിന്റെ അന്ത്യചിന്തകൾ എന്ന വിധത്തിൽ സഭയിലെങ്ങും സമാദരിക്കപ്പെടുമെന്ന് എനിക്കറിയാം. അദ്ദേഹത്തിന്റെ ആത്മാവിന് നിത്യശാന്തി നേരുന്നതോടൊപ്പം അദ്ദേഹത്തിന്റെ പാവനസ്മരണയ്ക്കായി ഈ ചെറു ഗ്രന്ഥം അവതരിപ്പിക്കുന്നു.



കോട്ടയം
10 – 5 – 2001.

# വിലയിരുത്തൽ

**കാ**തോലിക്കേറ്റ് അരമന മാനേജരായിരിക്കുന്ന ഫാ. ടി. ജി. സഖറിയായ്ക്കു മാത്രമേ "കാതോലിക്കാബാവാമാരുടെ കാലടികളിൽ" എന്ന ഈ പുസ്തകം ഇതുപോലെ രചിക്കാനാവുകയുള്ളു. അല്ലെങ്കിൽ അതിനുള്ള, അർഹതയുള്ളു. ഒരളവുവരെ രഹസ്യസ്വഭാവ പരിവേഷമണിഞ്ഞിരിക്കുന്ന അനുഭവങ്ങളുടെ സാഗരത്തിൽ നിന്ന് ഏതാനും തുടം വെള്ളം മാത്രമേ ഇതിൽ സംഭരിച്ചിട്ടുള്ളു. വിസ്തര ഭയത്താലും അനുവാചകർ അനുഭവിക്കുന്ന സമയരാഹിത്യത്താലും മറ്റും വിശദാംശങ്ങൾ വിട്ടുകളയുന്നു.

അച്ചന് 60 വയസ്സു തികഞ്ഞപ്പോൾ "ഷഷ്ട്യബ്ദപൂർത്തി സ്മരണിക" പ്രസിദ്ധീകരിച്ചു. കാതോലിക്കാ ബാവാമാരും മെത്രാപ്പോലീത്താമാരും വൈദിക - അവൈദിക പ്രമുഖരും അച്ചനുമായുള്ള തങ്ങളുടെ വ്യക്തിപരമായ ബന്ധങ്ങളും കടപ്പാടുകളും അച്ചന്റെ കഴിവുകളും ഗുണഗണങ്ങളും വിശദമായി അതിൽ മറകൂടാതെ പറഞ്ഞിട്ടുണ്ട്. സപ്തതി കഴിഞ്ഞിരിക്കേ അവയുടെ ആവർത്തനം അസ്ഥാനത്താണ്. എന്നാൽ അവയുടെ സംഗ്രഹം പ്രശംസാർഹമായ അപഗ്രഥനത്തിന്റെ പിൻബലത്തോടെ പ്രശസ്ത സാഹിത്യകാരനും ദൈവ - വേദശാസ്ത്രങ്ങളിൽ അവഗാഹമുള്ള വ്യക്തിയുമായ ഡോ. കെ. എം. തരകൻ സ്മരണികയുടെ അവതാരികയിൽ എടുത്തുകാട്ടിയിട്ടുണ്ട്. ഒരു സാഗരത്തെ ഒരു തുള്ളിയിൽ ഒതുക്കി നിറുത്താൻ പ്രതിഭാശാലിയായ തരകനു സാധിച്ചു എന്നു പറയുന്നതാവും ഏറെ ശരി. ആ സ്മരണിക കണ്ടിട്ടില്ലാത്തവരുടെ അറിവിനും വായിച്ചവരുടെ ഓർമ്മ പുതുക്കുന്നതിനും വേണ്ടിയാണിതു കൊടുക്കുന്നത്:

പ്രിയങ്കരനായ ടി. ജി. സഖറിയാ അച്ചനെക്കുറിച്ച് ഏതാനും കാര്യങ്ങൾ രേഖപ്പെടുത്താനൊരുങ്ങിയപ്പോൾ, ലീഹണ്ടു എന്ന ഇംഗ്ലീഷ് കവി അവതരിപ്പിച്ച ആബുബൻ ആദത്തിന്റെ കഥ ഓർമ്മയിൽ വന്നു. ആദത്തിന്റെ മകനായ ആബു സ്വപ്നത്തിൽ രണ്ടു സന്ദർഭങ്ങളിലായി ദൈവത്തിന്റെ മാലാഖ സൂക്ഷിക്കുന്ന രണ്ടു ഗ്രന്ഥങ്ങൾ കണ്ടു. ആദ്യത്തെ ഗ്രന്ഥത്തിൽ ദൈവത്തെ സ്നേഹിക്കുന്നവരുടെ പേരുവിവരങ്ങൾ ചേർത്തിരുന്നു. ജിജ്ഞാസാപൂർവ്വം ആ പുസ്തകത്തിന്റെ താളുകൾ ആബു തിരിച്ചും മറിച്ചും നോക്കിയെങ്കിലും തന്റെ പേര് അതിൽ കാണാൻ കഴിഞ്ഞില്ല. ആബു തെല്ലു വിഷണ്ണനായി. ഏതായാലും അടുത്ത പുസ്തകത്തിന്റെ താളുകളും മറിച്ചു നോക്കാമെന്നുവച്ചു. ദൈവം സ്നേഹിക്കുന്നവരുടെ പേരുവിവരമാണ്



അതിൽ ഉൾപ്പെടുത്തിയിരുന്നത്. ആബു ആനന്ദവിവശനായി. ആ ഗ്രന്ഥത്തിൽ അദ്ദേഹത്തിന്റെ പേര് അതും തങ്ക ലിപികളിൽ രേഖപ്പെടുത്തിയിരിക്കുന്നു. കവി പറയുന്നു. "Abu Ben Adam, may his tribe increase." ആബുവിന്റെ വംശം വർദ്ധിക്കട്ടെ എന്ന്. ഇവിടെ വംശം എന്നതിന് ആബുവിനെപ്പോലുള്ളവർ അഥവാ നല്ലവർ എന്ന അർത്ഥവും കല്പിക്കാം. എന്നെപ്പോലുള്ളവരുടെ വിശ്വാസം, ഞങ്ങൾ മാലാഖയുടെ കൈവശമിരിക്കുന്ന പുസ്തകങ്ങൾ കണ്ടിട്ടില്ലെങ്കിൽ തന്നെയും, സഖറിയാ അച്ചന്റെ പേര് രണ്ടു പുസ്തകങ്ങളിലുമുണ്ടെന്നാണ്. അച്ചൻ ദൈവത്തെ സ്നേഹിക്കുന്നുവെന്ന് അച്ചന്റെ പ്രവൃത്തികൾ വ്യക്തമാക്കുന്നു. അച്ചനു കൈവന്നിട്ടുള്ള മഹാഭാഗ്യങ്ങൾ ദൈവം അച്ചനെ ഇഷ്ടപ്പെടുന്നുവെന്ന വസ്തുത വിളിച്ചറിയിക്കുന്നു. ഈ ഉപഹാര ഗ്രന്ഥത്തിൽ കൂടി കടന്നുപോകുന്നവർക്ക് ഈ രണ്ടു വസ്തുതകളും ശരിക്കും ബോദ്ധ്യപ്പെടും എന്ന കാര്യത്തിൽ യാതൊരു സംശയവുമില്ല.

ഒരു വലിയ മനുഷ്യന്റെ മകനായി ജനിക്കുക എന്നത് വലിയ ഒരു ഭാഗ്യമാണ്. ദീർഘകാലം ഉമയാറ്റുകര പള്ളി വികാരിയായിരുന്ന തോട്ടത്തിൽ ചെല്ലാട്ടു ദി. ശ്രീ. ഗീവറുഗീസ് കത്തനാർ ഇടവകജനങ്ങൾക്ക് ഇടയനും, പിതാവും, വഴികാട്ടിയുമായിരുന്നുവല്ലോ. അദ്ദേഹത്തിന്റെ വ്യക്തിത്വത്തെ അസുലഭമായ ഏതോ കാന്തശക്തി പരിസേവിച്ചിരുന്നു. ഗാംഭീര്യവും വിനയവും ഒന്നുപോലെ ആ വൈദികനിൽ സമ്മേളിച്ചിരുന്നു. 1958 ൽ ഇടവകജനങ്ങൾ അദ്ദേഹത്തിനു സമർപ്പിച്ച മംഗളപത്രത്തിൽ എടുത്തു പറഞ്ഞിരിക്കുന്ന കാര്യങ്ങളിൽ രണ്ടെണ്ണം നമ്മുടെ സവിശേഷ ബഹുമാനം പിടിച്ചുപറ്റുന്നു.

അവയിൽ ആദ്യത്തേത് ഉമയാറ്റുകര സെന്റ് തോമസ് പള്ളിയുടെയും അതിനോടുചേർന്ന കെട്ടിടങ്ങളുടെയും പണിയിൽ ഗീവറുഗീസച്ചൻ അർപ്പിച്ച നിസ്തുലമായ സേവനമാണ്. രണ്ടാമത്തേത്, അതിലുമധികം പ്രാധാന്യം വഹിക്കുന്നു. മംഗളപത്രത്തിൽ പറയുന്നു. "സംഗതിവശാൽ ഉണ്ടായിട്ടുള്ള സഭാ പരിവർത്തനപ്രവാഹത്തെ തടയുവാൻ ആഞ്ഞ ഇടവകജനങ്ങളോടും ഇടവക മെത്രാപ്പോലീത്താ തോമ്മാ മാർ ദിവന്നാസ്യോസ് തിരുമേനിയോടും കൂടി ചേർന്നു നിർവഹിച്ചിട്ടുള്ള ..." നടപടികൾ അവസരോചിതവും സ്തുത്യർഹവുമായിരുന്നുവെന്നാണ്. എനിക്കു നേരിട്ട് ബോദ്ധ്യപ്പെട്ടിട്ടുള്ളതാണ് ബഹുമാനപ്പെട്ട ഗീവറുഗീസച്ചന് സഭയോടുണ്ടായിരുന്ന കൂറും, തന്റെ ഇടവകയെ സേവിക്കുവാനുള്ള ത്യാഗസന്നദ്ധതയും.

തന്റെ മക്കളാരെങ്കിലും വൈദികവൃത്തി സ്വീകരിക്കണമെന്ന് ഗീവറുഗീസച്ചൻ ആഗ്രഹിച്ചിരുന്നില്ല. എന്നാൽ ചെറുപ്പകാലം മുതൽക്കേ (പില്ക്കാലത്തു ഫാദർ സഖറിയായായി പേരെടുത്ത) പാപ്പച്ചൻ സൺഡേസ്കൂൾ പഠനത്തിലും വൈദികശുശ്രൂഷയിലും, പള്ളിക്കാര്യങ്ങളിലും ശുഷ്ക്കാന്തി

പ്രദർശിപ്പിച്ചിരുന്നു. വികാരിയച്ചന്റെ ഇളയമകൻ പാപ്പച്ചനെ വൈദികനാക്കണമെന്നു നിർദ്ദേശിച്ചത് (മാമ്മൻ മാപ്പിളയും മറ്റും ഉൾപ്പെട്ട) കർത്താലിൽ കണ്ടത്തിൽ ചെറിയാൻ മാപ്പിളയായിരുന്നു. ഇക്കാര്യത്തിൽ ഉമയാറ്റുകര പള്ളിക്കാർ, പുരാതന ക്രൈസ്തവ സഭയിലെ കീഴ്‌വഴക്കം നിലനിർത്തുകയാണു ചെയ്തത്. വൈദികരാകാൻ യോഗ്യതയുള്ളവരെ അന്നു കണ്ടെത്തിയിരുന്നത് വിശ്വാസികളുടെ സമൂഹമായിരുന്നുവല്ലോ. മനുഷ്യരുടെ ഈ തെരഞ്ഞെടുപ്പ്, സഖറിയാ അച്ചനെ സംബന്ധിച്ചും, ഫലത്തിൽ ദൈവം നടത്തിയ തെരഞ്ഞെടുപ്പായിരുന്നുവെന്നു പില്ക്കാല സംഭവങ്ങൾ തെളിയിച്ചു.

പരിശുദ്ധ ഗീവറുഗീസ് ദ്വിതീയൻ ബാവായാണ്, പാപ്പച്ചനു ശെമ്മാശ്ശുപട്ടം നൽകിയത്. ബാവായുടെ നിർദ്ദേശപ്രകാരം സഖറിയാ ശെമ്മാശ്ശൻ മൂവാറ്റുപുഴയിൽ ചെന്നു ഔഗേൻ മാർ തിമോത്തിയോസ് തിരുമേനിയുടെ കൂടെ താമസിച്ച് വേദം പഠിച്ചു. സഭയിലെ ഒരു വൈദികനെ സംബന്ധിച്ചിടത്തോളം ഈ വിധത്തിൽ ഒരു ശിക്ഷണം നേടാൻ കഴിയുക എന്നതു അനുഗ്രഹപ്രദമാണ്. സഖറിയാ ശെമ്മാശ്ശനെ തന്റെ പ്രവർത്തന മേഖലകളിലെല്ലാം ദൈവകൃപ വലയം ചെയ്തുകൊണ്ടിരുന്നു. 1951 ൽ കേവലം 21 വയസ്സുള്ളപ്പോൾ സിംഹപ്രഭാവനായിരുന്ന ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറിയാവാൻ ഡീക്കൻ സഖറിയായ്ക്കു സാധിച്ചു. ക്ഷിപ്രകോപിയായിരുന്ന ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ കാര്യദർശിക്കുണ്ടാവേണ്ട വിനയവും ക്ഷമയും ഡീക്കൻ സഖറിയായ്ക്കു ദൈവദത്തമായിരുന്നു. വലിയ ബാവാ ക്ഷിപ്രപ്രസാദിയാണെന്നും സഖറിയാ ശെമ്മാശ്ശൻ മനസ്സിലാക്കി. ജീവിതവിശുദ്ധിക്കും പ്രാർത്ഥനയ്ക്കും, വിശുദ്ധ ശുശ്രൂഷയ്ക്കും അവിടുന്ന് അങ്ങേയറ്റം പ്രാധാന്യം നല്കിയിരുന്നു. വിശുദ്ധിയെ സംബന്ധിച്ച്, വലിയ ബാവായിൽ നിന്നു ലഭിച്ച അഗാധമായ അവബോധമാണ് ഡീക്കൻ സഖറിയായെ വിവാഹജീവിതത്തിലേക്കു പ്രവേശിക്കാതെ ബ്രഹ്മചാരിയായി ജീവിക്കാൻ പ്രേരിപ്പിച്ചത്. വിവാഹം പാപമല്ലെന്നു മാത്രമല്ല വിശുദ്ധ കൂദാശയുമാണ്. അതേ സമയം സഭയ്ക്കുവേണ്ടി മുഴുവൻ സമയവും ചെലവഴിക്കാനാഗ്രഹിക്കുന്നവർ അവിവാഹിതരായിരിക്കുന്നതാവും നല്ലതെന്ന വിശ്വാസം പരമ്പരാഗതമാണ്.

വലിയ ബാവാ കാലം ചെയ്തതിനു ശേഷം ഡീക്കൻ സഖറിയാ വിദേശത്തു പോയി നാലുവർഷം ദൈവശാസ്ത്രത്തിൽ ഉപരിപഠനം നടത്തുകയും അതിനുശേഷം പാശ്ചാത്യ വിദ്യാഭ്യാസരീതി അനുസരിച്ചു തന്നെ എന്നു പറയട്ടെ, ഒരു വർഷം ലോകപര്യടനം നടത്തുകയും ചെയ്തു. ന്യൂയോർക്കിൽ സെന്റ് വ്ളാഡിമേർസ് സെമിനാരിയിൽ പഠിച്ചുകൊണ്ടിരുന്ന ടി. ജി. സഖറിയാ ശെമ്മാശനെക്കുറിച്ച് നർമ്മഭാസുരമായ ശൈലിയിൽ കൽദായ മെത്രാപ്പോലീത്താ ഷഷ്ടിപൂർത്തി സ്മരണികയിൽ അനുസ്മരിക്കുന്നു. തിരിച്ചു നാട്ടിലെത്തിയ ശെമ്മാശ്ശനെ ഗുരുവായ ഔഗേൻ ബാവാ "മലങ്കരസഭ" എന്ന മാസികയുടെയും, കാതോലിക്കേറ്റ് പ്രസ്സിന്റേയും ദേവലോകം കാതോലിക്കേറ്റ് ഓഫീസിന്റെയും മാനേജരായി നിയമിച്ചു. നാല്പതാമത്തെ വയസ്സിൽ ഡീക്കൻ സഖറിയാ ഔഗേൻ ബാവായിൽ നിന്നു വൈദികപട്ടം സ്വീകരിച്ചു. ദേവലോകം ഓഫീസ് മാനേജർ ആയ സഖറിയാ അച്ചന്, മുമ്പ് വലിയ ബാവായെ എന്നപോലെ പിന്നീട് അദ്ദേഹത്തെ തുടർന്നുവന്ന ബാവാമാരെ സേവിക്കുവാൻ അവസരം കിട്ടി. സഭയുടെ അത്മായ ട്രസ്റ്റി പി. സി. ഏബ്രഹാം, ദേവലോകത്ത് സർവ്വ മേലദ്ധ്യക്ഷന്മാർക്കും ഒരുപോലെ സ്വീകാര്യനായി വർത്തിക്കാനുള്ള ഫാദർ സഖറിയായുടെ കഴിവിനെ അകളങ്കമായി പ്രശംസിക്കുന്നു. ആദ്യമേ അച്ചന്റെ പേര് ദൈവം സ്നേഹിക്കുന്നവരുടെ പട്ടികയിലുണ്ടാവുമെന്നു പറഞ്ഞത്, അച്ചനു സിദ്ധിച്ച അസാധാരണ സൗഭാഗ്യങ്ങളുടെ പശ്ചാത്തലത്തിലാണ്. ജീവിതം സഫലമാകുന്നത് വിശുദ്ധനാകുമ്പോഴോ, യഥാർത്ഥത്തിൽ വിശുദ്ധന്റെ അനുകർത്താവാകുമ്പോഴോ ആണ്. ക്രിസ്തു തന്നെ ആവാൻ കഴിയാത്തവർക്ക് ക്രിസ്തുവിനെ അനുകരിക്കാൻ കഴിയണം. ക്രിസ്തുവിന്റെ ശിഷ്യരാവാൻ കഴിയണം. സഖറിയാ അച്ചൻ വിശുദ്ധന്മാരുടെ കൂടെ സഹകരിച്ചു, വിശുദ്ധിയെ സ്വാംശീകരിക്കുവാൻ ശ്രമിക്കുന്നു.



ദൈവകൃപയുടെ ദാനങ്ങളാണ്, അച്ചന്റെ സൗമ്യപ്രകൃതിയും, വിനയവും, അന്യരെ സേവിക്കാനുള്ള ഉൽക്കടമായ ആഗ്രഹവുമെല്ലാം. അച്ചന്റെ ഈ വിശിഷ്ടഗുണങ്ങൾ നമ്മുടെ സാമൂഹ്യരംഗത്തെ അതിപ്രഗല്ഭരും പ്രതിഭാധനരുമായ മഹാന്മാരിൽ നിന്ന് സ്നേഹബഹുമാനങ്ങൾ നേടുവാൻ അച്ചനെ സഹായിച്ചെന്ന് ഈ സ്മരണിക തെളിയിക്കുന്നു.

ജസ്റ്റീസ് കൊച്ചുതൊമ്മൻ പറഞ്ഞതു സഖറിയാ അച്ചൻ അദ്ദേഹംകൂടി ഉൾപ്പെട്ട പ്രദേശത്തിന്റെ മുഴുവൻ അഭിമാനമാണെന്നാണ്. ഉമയാറ്റുകരപ്പള്ളി തന്റെ പൂർവ്വികരുടെ ഇടവകപ്പള്ളിയാണെന്നു ചൂണ്ടിക്കാണിക്കുന്ന മലയാള മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു, സഭാകേന്ദ്രത്തിലും പള്ളിക്കാര്യങ്ങളിലും സഖറിയാ അച്ചൻ അനുഷ്ഠിച്ചുപോരുന്ന സേവനങ്ങളെ ഹൃദയപൂർവ്വം പ്രശംസിക്കുന്നു. നിരണം ഭദ്രാസനത്തിലെ രണ്ടു പള്ളികളിൽ ദീർഘകാലം സേവനം അനുഷ്ഠിച്ച അച്ചനെപ്പറ്റി ഇടവക മെത്രാപ്പോലീത്തായായ ഒസ്താത്തിയോസ് തിരുമേനി പറയുന്നത്, "അച്ചനെപ്പറ്റി ഇടവകക്കാരിൽ നിന്നു യാതൊരു പരാതിയും ഉണ്ടായിട്ടില്ല" എന്നാണ്. അത്മായരും, വൈദികരും ഒരുപോലെ അച്ചന്റെ നന്മയെ പുകഴ്ത്തുന്നുണ്ട്. മാത്യൂസ് പ്രഥമൻ ബാവായും മാത്യൂസ് ദ്വിതീയൻ ബാവായും സഭയിലെ പ്രമുഖരായ മെത്രാപ്പോലീത്താമാരും സഖറിയാ അച്ചന്റെ ബഹുമുഖങ്ങളായ പ്രവർത്തനങ്ങളെ ശ്ലാഘിക്കുന്നുണ്ട്. പരിശുദ്ധ ബാവായുടെ പ്രത്യേക മേൽനോട്ടത്തിലുള്ള മാങ്ങാനം എബനേസർ ദയറാപ്പള്ളിയുടെ കാര്യങ്ങൾ മുഴുവൻ

നോക്കിവന്ന അച്ചനെ മാത്യൂസ് പ്രഥമൻ ബാവാ കലവറയില്ലാതെ അഭിന ന്ദിക്കുന്നു. മാത്യൂസ് ദ്വിതീയൻ ബാവായും ബർണബാസ് തിരുമേനിയും, പക്കോമിയോസ് തിരുമേനിയും സഖറിയാ അച്ചന്റെ വ്യക്തിത്വത്തിന്റെ വിവിധ മുഖങ്ങൾ നമ്മെ കാണിച്ചുതരുന്നു.

സഖറിയാ അച്ചനെ ദൈവം സ്നേഹിച്ചുവെന്നു പറഞ്ഞതുപോലെ ശരി യാണ് അച്ചൻ ദൈവത്തെ സ്നേഹിക്കുന്നുവെന്നു പറഞ്ഞതും. അതുകൊണ്ടാണ് സന്ന്യാസിനി ശ്രേഷ്ഠയായ സിസ്റ്റർ സൂസൻ കുരുവിള ഹൃദയം തുറന്ന് ആ ഗ്രന്ഥത്തെ ആശീർവദിച്ചിരിക്കുന്നത്. ബ്രഹ്മചാരിയായ ഈ വൈദികൻ നിയതമായ അർത്ഥത്തിൽ തന്നെ ബ്രഹ്മത്തെ, ദൈവത്തെ ആചരിക്കുന്നു. അല്ലെങ്കിൽ പരിചരിക്കുന്നു.

എബനേസർ ദയറാപ്പള്ളി പണിക്കു വേണ്ടിവന്ന എട്ടുലക്ഷം രൂപയുടെ ഭൂരിഭാഗം സഖറിയാ അച്ചൻ തന്നെയാണു പിരിച്ചുണ്ടാക്കിയത്. ഉമയാറ്റു കര പള്ളിയുടെ ഉന്നമനത്തിനു വേണ്ടിയും അച്ചൻ പ്രവർത്തിച്ചു. ഷഷ്ടി പൂർത്തി പ്രമാണിച്ചു ശേഖരിച്ച ഒരു ലക്ഷം രൂപയും ഉമയാറ്റുകര സെന്റ് തോമസ് പള്ളിക്കു ദരിദ്രരുടെ സേവനാർത്ഥം നീക്കിവച്ചിരിക്കുകയാണ്. ദീർഘകാലം സഭയുടെ പ്രിന്റിംഗ് പ്രസ്സും, എം. ഒ. സി. പബ്ലിക്കേഷൻസും നടത്തി മലങ്കരസഭ എന്ന മാസികയുടെ സാമ്പത്തിക കാര്യങ്ങൾ നോക്കിയതും സഖറിയാ അച്ചനാണ്. അതുകൊണ്ടാണ് ഡോ. സാമുവൽ ചന്ദനപ്പള്ളി അച്ചനെ *അക്ഷരങ്ങളുടെ അച്ചൻ* എന്നു വിശേഷിപ്പിച്ചത്. എഴു ത്തുകാരനായ പോൾ മണലിൽ, അച്ചൻ എപ്പോഴും അദ്ദേഹത്തിനും മറ്റു ള്ളവർക്കും നൽകിവരുന്ന പ്രോത്സാഹനത്തെ കൃതജ്ഞതയോടെ അംഗീ കരിക്കുന്നു. റിട്ടയാർഡ് സെഷൻസ് ജഡ്ജി കെ. കോരുത് എഴുതുന്നത് “അച്ചന്റെ കുർബാന ചൊല്ത്ത് ഇമ്പകരവും ആകർഷകവുമാണെന്ന് എനിക്കു തോന്നിയിട്ടുണ്ട്. പ്രസന്നമായ ഒരു മനസ്സിനു മാത്രമേ ഇത്തരം ഇമ്പകരമായ കുർബ്ബാന അർപ്പിക്കാൻ കഴിയൂ” എന്നാണ്. ഉമയാറ്റുകര ഇട വകയും സഖറിയാ അച്ചനും തമ്മിലുള്ള ബന്ധത്തെപ്പറ്റിയാണ് പി. വി. സഖ റിയാ സവിസ്തരം പ്രതിപാദിക്കുന്നത്. അര ശതാബ്ദം ഉമയാറ്റുകര ഓർത്ത ഡോക്സ് പള്ളിയുടെ വികാരിയായിരുന്ന ഗീവറുഗീസ് അച്ചന്റെ “കാലടികളെ പിന്തുടർന്ന മകൻ സഖറിയാ അച്ചനും ഇടവകാംഗങ്ങളുടെ സ്നേഹാദരങ്ങൾ പിടിച്ചുപറ്റി” യെന്നും അദ്ദേഹം എഴുതുന്നു.

സമൂഹസേവനത്തിലും ആരാധനയിലുമെന്നപോലെ പുസ്തകവായന യിലും പുസ്തക രചനയിലും സഖറിയാ അച്ചൻ എല്ലാം മറന്നു മുഴുകിപ്പോ കാറുണ്ട്. ഫാദർ ഗീവറുഗീസ് അഞ്ചൽ, സഖറിയാ അച്ചനിൽ, രാപ്പകലി ല്ലാതെ എപ്പോഴും പുസ്തകങ്ങളിലും കൈയെഴുത്തു ലേഖനങ്ങളിലും കണ്ണുംനട്ടിരിക്കുന്ന ഒരു സന്യാസിയെ കണ്ടെത്തുന്നു. സൺഡേസ്കൂ ളിനാവശ്യമായ ഗ്രന്ഥങ്ങളും സഭവക ഗ്രന്ഥങ്ങളും അദ്ദേഹമാണ്



പ്രസിദ്ധീകരിച്ചത്. ഒരു ഗ്രന്ഥകാരൻ എന്ന നിലയിൽ സഖറിയാ അച്ചനുള്ള സ്ഥാനത്തെ അഡ്വക്കേറ്റ് പി. സി. മാത്യു എടുത്തു കാണിക്കുന്നു. ഗീവറു ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഒരു മനോഹര ജീവചരിത്രം സഖറിയാ അച്ചൻ എഴുതിയിട്ടുണ്ട്. അന്യഥാ വിസ്മൃതമാകുമായിരുന്ന പല കാര്യങ്ങളും ഒപ്പിയെടുത്ത് ഈ ഗ്രന്ഥത്തിൽ സഖറിയാ അച്ചൻ അവതരിപ്പി ച്ചിട്ടുണ്ട്. അച്ചന്റെ ചരിത്രപഠന കൗതുകത്തെ മാത്യു സഖറിയാ എടുത്തു പറയുന്നുണ്ട്. മലങ്കര ഓർത്തഡോക്സ് സഭയുടെ അപ്രകാശിതമായ അമൂല്യ ചരിത്രരേഖകളെ എത്ര ക്ലേശം സഹിച്ചും തേടിപ്പിടിക്കുവാനും അവയെ കൂട്ടി ഇണക്കി സഭയുടെ തനിമയും മേന്മയും ഉയർത്തിക്കാണിക്കു വാനും ബഹു. സഖറിയാ അച്ചൻ നിരന്തരം പ്രയത്നിക്കുന്നു. “സൺഡേ സ്കൂൾ ഡയറക്ടർ ജനറലായിരുന്ന സി. വി. ജോർജ്ജ് കോർഎപ്പിസ്കോപ്പാ സഖറിയാ അച്ചൻ രാപ്പകലില്ലാതെ സഭയെ സേവിച്ചുകൊണ്ടിരിക്കുന്നു എന്നു പറഞ്ഞിട്ടുണ്ട്. സഖറിയാ അച്ചൻ സൺഡേസ്കൂൾ പ്രസ്ഥാനത്തിന് നൽകിക്കൊണ്ടിരിക്കുന്ന സേവനങ്ങളെ സി. സി. ജോർജ്ജ് സമഗ്രമായി വിവരിക്കുന്നുണ്ട്. അച്ചന്റെ സേവനങ്ങൾ ഒരു പള്ളിയിലായോ ഒരു പ്രസ്ഥാ നത്തിലായോ ഒതുങ്ങിനിൽക്കുന്നില്ല. ഉമയാറ്റുകര പള്ളിപോലെ അദ്ദേഹ ത്തിന് പ്രിയങ്കരമായിരുന്നു തിരുവൻവണ്ടൂർ പള്ളി. സി. കെ. ചാക്കോ അദ്ദേ ഹത്തെ എബനേസർ ഇടവകയുടെ അഭിനവ നെഹമ്യാവ് ആയി ആദരി ക്കുന്നു. ഇടിഞ്ഞ മതിലുകളെ പുതുക്കി പണിത് ഉയർത്തുക എന്നത് ശ്രമ സാദ്ധ്യമായ കാര്യമാണ്. സമർപ്പണബോധവും സ്ഥിരപരിശ്രമവും ദൈവ വിശ്വാസവുമുള്ളവർ മാത്രമേ സമുദ്ധാരണ പരിപാടികളിൽ വിജയം വരി ക്കുകയുള്ളു. നാളിതുവരെ താൻ ഏറ്റെടുത്തിട്ടുള്ള ഏതൊരു കർമ്മപരി പാടിയും സഖറിയാ അച്ചൻ വിജയകരമായി നടപ്പാക്കിയിട്ടുണ്ട്. ഈ പ്രായത്തിലെത്തിയ ഒരു വ്യക്തിയെ സംബന്ധിച്ച് ഇത് ചാരിതാർത്ഥ്യജന കമായ വസ്തുതയാണ്.

കഴിഞ്ഞ പല വർഷങ്ങളായി എനിക്കു സഖറിയാ അച്ചനെ അറിയാം. അദ്ദേഹം എന്റെ അടുത്ത ബന്ധു കൂടിയാണെന്നു അഭിമാനപൂർവം ഞാൻ ഓർക്കുന്നു. എവിടെയും നല്ല കാര്യങ്ങൾ നടന്നു കാണുവാൻ അദ്ദേഹം ആഗ്രഹിക്കുന്നു. സഭയെപ്പറ്റി ബഹു. അച്ചന് വലിയ പ്രതീക്ഷകളുണ്ട്. ഓർത്തഡോക്സ് സഭയ്ക്ക് ആധികാരികമായ ഒരു ചരിത്രഗ്രന്ഥമുണ്ടാക ണമെന്ന് അദ്ദേഹം ആഗ്രഹിക്കുന്നു. സഭയിലെ ആരാധനാ ഭാഷ നവീകരി ക്കണമെന്നും അദ്ദേഹത്തിന് അഭിപ്രായമുണ്ട്. പക്ഷേ ഒരു വലിയ സഭയുടെ ആരാധനാഭാഷ പരിഷ്കരിക്കുക എന്നത് എളുപ്പമുള്ള കാര്യമല്ല. കാലങ്ങ ളായി ജനങ്ങൾ കേട്ടു പരിചയിച്ച വാക്കുകളും, വാക്യഘടനകളും, സമാസ പദങ്ങളുമെല്ലാമുണ്ട്. അവയിൽ ലേശമെങ്കിലും മാറ്റം വന്നാൽ സാധാരണ വിശ്വാസികൾക്ക് അതു പൊറുക്കാനാവില്ല.

ഓർത്തഡോക്സ് സഭയുടെ വലിയ പ്രശ്നങ്ങളിലൊന്നാണിത്. സഭയിലെ ഭൂരിപക്ഷം ജനങ്ങളും ശരാശരി വിദ്യാഭ്യാസമുള്ളവരാണ്. പഴയ വേദപുസ്തകത്തിലെയും ആരാധനാക്രമങ്ങളിലെയും ഭാഷാശൈലി കേട്ടു പരിചയിച്ചവരാണവർ. അവരോടു നാടൻ ശൈലിയിൽ സംസാരിക്കണം. ഗ്രഹിക്കാവുന്ന ചെറിയ കാര്യങ്ങൾ മാത്രം പറയണം. അവരെ രസിപ്പിക്കാൻ നാടൻ കഥകളാവണം അവതരിപ്പിക്കേണ്ടത്. ഇത് എന്നേക്കും ശരിയായ സത്യമായി നാം ധരിച്ചിരിക്കുന്നു. അതിനാൽ പള്ളിയിൽ, നമ്മുടെ വൈദികർ വേദശാസ്ത്രം വിവരിക്കയില്ല. കൺവൻഷൻ പന്തലിൽ ദുർബലങ്ങളായ ഭക്തി ഉളവാക്കുവാനുള്ള മാർഗ്ഗങ്ങളേ അധികം പ്രസംഗകരും ഉപയോഗിക്കുകയുമുള്ളു. ഇതിന്റെ ഫലമായി നമ്മുടെ സഭയിലെ ജനങ്ങളുടെ ധൈഷണികവികാസം ബന്ധിതമായിരിക്കുന്നു. ഇപ്പോൾ ഡോക്ടറേറ്റും, പോസ്റ്റുഗ്രാജുവേറ്റു ഡിഗ്രിയുമുള്ള വൈദികർ ഓർത്തഡോക്സ് സഭയിൽ ധാരാളം ഉണ്ട്. സഖറിയാ അച്ചനും ഉന്നത ബിരുദങ്ങൾ നേടിയിട്ടുണ്ട്. പക്ഷേ സിദ്ധിച്ചിരിക്കുന്ന അറിവിന് ആനുപാതികമായി വിശ്വാസികളെ അതിൽ എത്തിക്കുന്നതിന് നമുക്കു കഴിയാതെ പോയിരിക്കുന്നു. ഇതേപ്പറ്റി നാം ഗൗരവപൂർവ്വം ചിന്തിക്കേണ്ട സമയം വൈകിയിരിക്കുന്നു.

ദിവ്യബോധനം പ്രസിദ്ധീകരണങ്ങളും എം. ഒ. സി. പ്രസിദ്ധീകരണങ്ങളും സഭയ്ക്ക് ധൈഷണികമായ ഉത്തേജനം നല്കാനുള്ള ശ്രമമാണ്. 'മലങ്കര സഭ'യിൽക്കൂടിയും സഭയുടെ വക പ്രസിദ്ധീകരണങ്ങളിൽകൂടിയും ഓർത്തഡോക്സ് സഭയെ നവ ചക്രവാളത്തിലേക്ക് നയിക്കുവാൻ സഖറിയാ അച്ചൻ പരിശ്രമിച്ചുവെന്ന കാര്യത്തിൽ സംശയമില്ല. ഇപ്പോൾ എന്റെ പ്രാർത്ഥന ഇതാണ്.

*"Father T. G. Zacharia,*
*May his life increase,*
*and may he live long,*
*For the sake of the church*
*and For the glory of God."*

# ഒരു തിരിഞ്ഞുനോട്ടം

❑ ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭയുടെ സമുന്നത സാരഥികളുടെ കാലടികളിലേക്കു നടന്നടുക്കുന്നതിനു മുമ്പ് കഴിഞ്ഞ അഞ്ചു ദശകങ്ങൾക്കിടയിൽ സഭയിൽ ഉണ്ടായ അവിസ്മരണീയങ്ങളായ സുപ്രധാന സംഭവവികാസങ്ങളിലേക്ക് ഒന്ന് എത്തി നോക്കിയ ശേഷം ഓരോരുത്തരുടെയും ചൈതന്യധന്യമായ പുണ്യജീവിതസ്മരണയിലേക്കു കടക്കാം. അവ ഏതെല്ലാമെന്ന് ബ. അച്ചൻ ഒന്നു പറയുക.

❍ പല സംഭവപരമ്പരകൾ തിരമാലകൾ പോലെ മാനസസാഗരത്തിൽ പൊന്തിവരുന്നു. ഞാൻ 1951 -ൽ പ. ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ സെക്രട്ടറിയായ ഉടനെയാണ് ബാവായുടെ ഉത്തരേന്ത്യൻ പര്യടനം. ബോംബെ, പൂനെ മുതലായ നഗരങ്ങൾ സന്ദർശിച്ചശേഷം ഞങ്ങൾ കൽക്കട്ടയിൽ ആയിരിക്കുമ്പോഴാണ് സഭാക്കേസിൽ തിരുകൊച്ചി ഹൈക്കോടതി നമുക്ക് എതിരായി വിധി പ്രസ്താവിച്ചത്. വിവരം അറിഞ്ഞയുടൻ തന്നെ ഉത്തരേന്ത്യൻ പരിപാടി റദ്ദു ചെയ്ത് ബാവാ കോട്ടയത്തേക്കു മടങ്ങി. അന്ന് അടൂർ മുതൽ കോട്ടയം വരെ 800 -ൽപരം കാറുകളുടെ അകമ്പടിയോടെ ബാവായ്ക്കു നൽകപ്പെട്ട സ്വീകരണ ഘോഷയാത്രയും തുടർന്ന് കോട്ടയം എം. ഡി. സെമിനാരി അങ്കണത്തിൽ നടന്ന സ്വീകരണ സമ്മേളനവും കാതോലിക്കാ ബാവായോടും സിംഹാസനത്തോടുമുള്ള കൂർ പതിനായിരങ്ങൾ ഉച്ചത്തിൽ ചൊല്ലി ആവർത്തിച്ചു പ്രതിജ്ഞ ചെയ്തതും ഇന്നലെ നടന്ന കാര്യങ്ങളായി ഓർക്കുന്നു. അത് 1951 ഡിസംബർ 31 ന് ആയിരുന്നു.

കോട്ടയം എം. ഡി. സെമിനാരി വളപ്പിലെ മാർ ഏലിയാ ചാപ്പലിൽ വച്ച് 1953 മെയ് 15 നു പാറേട്ട് മാർ ഈവാനിയോസ്, പത്രോസ് മാർ ഒസ്താത്തിയോസ്, ഡാനിയേൽ മാർ പീലക്സിനോസ്, മാത്യൂസ് മാർ അത്താനാസ്യോസ്, മാത്യൂസ് മാർ കൂറിലോസ് (ഇപ്പോഴത്തെ പ. മാത്യൂസ് ദ്വിതീയൻ ബാവാ) എന്നിവരെ വാഴിച്ചപ്പോഴും പ. ഗീവറുഗീസ് രണ്ടാമൻ ബാവായുടെ സെക്രട്ടറിയായ ഞാനും അതിൽ സംബന്ധിച്ചു. മലങ്കര സഭയുടെ ചരിത്രത്തിന്റെ അനുപമസുന്ദരമായ ഒരു ആത്മിക ശുശ്രൂഷയായിരുന്നു ആ പട്ടംകൊട. അന്നുവരെ സഭയിൽ അഞ്ചുപേർക്ക് ഒന്നിച്ചു മെത്രാൻ സ്ഥാനം നൽകിയിട്ടില്ല. 1956 -ൽ എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസി

കോട്ടയം പഴയ സെമിനാരിയിൽ വച്ച് പ. ബാവായെ സന്ദർശിക്കുകയും സംസാരിക്കുകയും സമ്മാനങ്ങൾ കൈമാറുകയും ചെയ്തതിന്റെ ഒന്നാം സാക്ഷിയും ഞാനാണെന്ന് അഭിമാനപൂർവ്വം അനുസ്മരിക്കാറുണ്ട്.

ഇന്ത്യൻ പ്രധാനമന്ത്രി ജവഹർലാൽ നെഹ്രുവിനെ 1957 ഫെബ്രുവരി മൂന്നിന് കോട്ടയം എം. ഡി. സെമിനാരി മൈതാനത്തുവച്ച് പ. ബാവാ ഹാര മണിയിച്ച് സ്വീകരിക്കുകയും കുശലപ്രശ്നങ്ങൾ നടത്തുകയും ചെയ്യുമ്പോൾ ഞാനടുത്തുണ്ടായിരുന്നു. അതെങ്ങനെ മറക്കും (തെരഞ്ഞെടുപ്പ് പ്രചരണ യോഗത്തിൽ പ്രസംഗിക്കാനാണ് നെഹ്രു വന്നത്).

ബാവായുടെ ഭരണത്തിൻ കീഴിലിരിക്കുന്ന ഒരു സ്ഥലത്ത് ലോകപ്രശ സ്തനായ നമ്മുടെ പ്രധാനമന്ത്രി വന്നപ്പോൾ സഭാധ്യക്ഷനായ ബാവായ്ക്ക് സ്വീകരിക്കാൻ സാധിച്ചത് ഒരസുലഭഭാഗ്യമെന്നല്ലാതെ എന്തു പറയാൻ.

പൗരസ്ത്യ കാതോലിക്കായുടെയും മലങ്കര മെത്രാപ്പോലീത്തായുടെയും ആസ്ഥാനം കോട്ടയം പഴയ സെമിനാരി ആയിരുന്നു. സമുദായക്കേസ്സിൽ തോൽവി ഉണ്ടാകുമ്പോൾ പഴയ സെമിനാരി കൈവശപ്പെടുത്തുമെന്ന് എതിർ കക്ഷി ഭീഷണിപ്പെടുത്തുമായിരുന്നു. ഈ ഒരു പശ്ചാത്തലത്തിൽ കേസ് തോൽക്കുമ്പോൾ പ. ബാവാ മാങ്ങാനം എബനേസർ ദയറാ, കുണ്ടറ സെമി നാരി, പരുമല സെമിനാരി മുതലായ സ്ഥാപനങ്ങളിൽ താമസം മാറ്റിയി രുന്നു. 1951 -ലെ തിരുകൊച്ചി ഹൈക്കോടതി വിധിയോടെ കാതോലിക്കാ ബാവായ്ക്ക് ഒരു സ്ഥിരം ആസ്ഥാനം വേണമെന്നു സഭാ നേതൃത്വം തീരു മാനിച്ചു. കെ. സി. മാമ്മൻമാപ്പിളയുടെ നേതൃത്വത്തിൽ അതിനു വേണ്ടി (പ്രായത്തിന് അവധി നൽകിക്കൊണ്ട്) ധനശേഖരണം നടത്തുകയും അതിന്റെ ഫലമായി ദേവലോകം അരമനയിരിക്കുന്ന സ്ഥലവും കെട്ടിടവും വാങ്ങുകയുമാണുണ്ടായത്. ഇതു വില നിർണ്ണയിക്കാനാവാത്ത ഒരു നിധി യാണ്. ദേവലോകം അരമനയുടെ പുതിയ കെട്ടിടത്തിന്റെ ഒന്നാം നില പ്രസിദ്ധ കണ്ട്രാക്ടറും വലിയ സഭാസ്നേഹിയുമായിരുന്ന കോലഞ്ചേരി എം. ചാക്കോപ്പിള്ള നേതൃത്വവും ധനസഹായവും നൽകിയാണു നിർമ്മിച്ചത്. ചാപ്പൽ പണിയിച്ചത് സഭയിലെ സ്ത്രീകളുടെ സംഭാവന കൊണ്ടാണ്. മല ങ്കരസഭയുമായി കുർബാന സംസർഗമുള്ളതും ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലെ ഒരു പ്രധാന ഘടകവുമായ അർമ്മീനിയൻ സഭയുടെ അദ്ധ്യ ക്ഷനായ പ. വസ്ഗൻ കാതോലിക്കാ പാത്രിയർക്കീസ് തിരുമേനി പ. ഗീവ റുഗീസ് രണ്ടാമൻ കാതോലിക്കാബാവായുടെ ക്ഷണമനുസരിച്ച് കോട്ടയത്ത് എത്തി ദേവലോകം അരമനയിൽ താമസിച്ചു. പുതിയ അരമനയുടെ ഉദ്ഘാ ടനം അദ്ദേഹമാണു നിർവഹിച്ചത്. പിന്നീട് പ. ഔഗേൻ ബാവായുടെ ഭര ണകാലത്ത് റൂമേനിയൻ സഭയുടെ ജസ്റ്റീനിയൻ പാത്രിയർക്കീസും പ. മാത്യൂസ് പ്രഥമൻ ബാവായുടെ കാലത്ത് റൂമേനിയൻ പാത്രിയർക്കീസ് ജസ്റ്റിനും റഷ്യൻ സഭയുടെ പ. പീമൻ പാത്രിയർക്കീസും മലങ്കരസഭ



സന്ദർശിച്ചത് വലിയ നേട്ടങ്ങളായിട്ടാണു പരിഗണിക്കപ്പെടുന്നത്.

1958 സെപ്തംബർ 12 -നു വെള്ളിയാഴ്ച സമുദായക്കേസിൽ സുപ്രീം കോടതി ബാവായ്ക്ക് അനുകൂലമായി വിധിച്ചു. തുടർന്ന് സഭാ സമാധാന ചർച്ചകൾ നടന്നു. പരസ്പര സ്വീകരണം എന്ന മലങ്കരസഭാ ഭാസുരന്റെ സ്വപ്നത്തെ സാക്ഷാൽക്കരിച്ചുകൊണ്ട് 1958 ഡിസംബർ 16 -നു പാതിരാ ത്രിക്കു പഴയ സെമിനാരി ചാപ്പലിലെ മദ്ബഹായിൽവച്ച് സിറിയൻ ഓർത്ത ഡോക്സ് സഭയുടെ പാത്രിയർക്കീസ് പ. യാക്കൂബ് തൃതീയൻ ബാവാ, മല ങ്കരസഭാ ഭരണഘടനയ്ക്കു വിധേയമായി, കാതോലിക്കാ ബാവായെ നിരു പാധികം സ്വീകരിച്ചുകൊണ്ടയച്ച കല്പന അന്നത്തെ പാത്രിയർക്കീസിന്റെ പ്രതിനിധി യൂലിയോസ് മെത്രാപ്പോലീത്താ പ. കാതോലിക്കാ ബാവായെ ഏല്പിച്ചതും ഇരു ഭാഗത്തേയും മെത്രാന്മാർ കൈകസ്തൂരി നൽകി അതു സ്വീകരിച്ചതും സഭയിൽ സമാധാനം ഉണ്ടായതും ജീവിതത്തിൽ ഏറ്റവും അധികം സന്തോഷം തന്ന സുവർണ്ണ നിമിഷങ്ങളായിരുന്നു. കാതോലിക്കാ ബാവാ കൊടുത്ത കവർ ചെറുതാണല്ലോ എന്ന് യൂലിയോസ് മെത്രാപ്പോ ലീത്താ പറഞ്ഞതും "ചെറുതാണെങ്കിലും കാന്താരിയാ" എന്നു ബാവാ സാന്ദർഭികമായി പ്രതിവചിച്ചതും സഭാചരിത്രത്തിലെ മറക്കാനാവാത്തതും അർത്ഥവ്യാപ്തിയുള്ളതുമായ നിത്യാക്ഷരങ്ങളായി രൂപം കൊണ്ടു.

1962 -ൽ സൈപ്രസിലെ പ്രസിഡന്റും ആർച്ചുബിഷപ്പുമായിരുന്ന മക്കാ റിയോസ് തിരുമേനി പ. ഗീവറുഗീസ് രണ്ടാമന്റെ ക്ഷണം സ്വീകരിച്ചു തിരു വനന്തപുരത്ത് എത്തി സെന്റ് ജോർജ്ജ് പള്ളിയിൽ പ. ബാവായോടൊപ്പം വി. കുർബ്ബാനയിൽ സംബന്ധിക്കുകയും കനകക്കുന്നു കൊട്ടാരത്തിൽ പ. ബാവാ ആർച്ചുബിഷപ്പിന്റെ ബഹുമാനാർത്ഥം ഒരു വിരുന്നുസൽക്കാരം നൽകുകയും ഗവർണർ വി. വി. ഗിരി ആദിയായ പ്രശസ്ത വ്യക്തികൾ അതിൽ പങ്കെടുക്കുകയും ചെയ്തത് മറക്കാനാവാത്ത മറ്റൊരു മഹത്തായ സംഭവമാണ്.

1964 -ൽ മലങ്കരസഭാ സുന്നഹദോസിന്റെ ക്ഷണമനുസരിച്ചു പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ കേരളത്തിൽ വന്നു കോട്ടയത്ത് ദേവ ലോകം അരമനയിൽ നിയുക്ത കാതോലിക്കാ ഔഗേൻ മാർ തിമോത്തി യോസിനോടൊപ്പം താമസിച്ചതും അദ്ദേഹത്തെ 1964 മെയ് 15 നു കോട്ടയം എം. ഡി. സെമിനാരിയിൽ വച്ചു കാതോലിക്കായായി വാഴിച്ചതും, നാലാ മത്തെ കാതോലിക്കാ വടക്കർക്കും തെക്കർക്കും ഒരുപോലെ സ്വീകാര്യ നായ സഭാമേലദ്ധ്യക്ഷനായതും സുപ്രധാന സംഭവമാണല്ലോ.

കാതോലിക്കേറ്റിന്റെ സപ്തതി 1982 -ൽ കോട്ടയം നെഹ്രു സ്റ്റേഡിയ ത്തിൽ ആഘോഷിച്ചപ്പോൾ രാഷ്ട്രപതി സെയിൽസിംഗും, ജോർജ്ജിയൻ സഭാദ്ധ്യക്ഷൻ പ. ഏലിയാ പാത്രിയർക്കീസും മലങ്കര സഭാദ്ധ്യക്ഷൻ പ.

മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായും അത്യുന്നത വേദിയിൽ ഉപവിഷ്ഠരായിരുന്ന കാഴ്ച ഇന്നും രോമാഞ്ചജനകമാണ്. ബാവാമാരുടെ ആശീർവാദവും രാഷ്ട്രപതിയുടെ ആശംസയും മാർത്തോമ്മായുടെ ഇന്ത്യൻ സഭയ്ക്കു ലഭിച്ച ഒരു വലിയ പദവിയായിരുന്നു.

ക്രൈസ്തവ ലോകത്തിന്റെ അനിഷേധ്യ നേതാവായ ഇപ്പോഴത്തെ പ. പോൾ മാർപാപ്പാ കോട്ടയത്തു വന്നപ്പോൾ പ. മാത്യൂസ് പ്രഥമൻ ബാവായെ സന്ദർശിച്ചു സംഭാഷണം നടത്തിയതും സ്വീകരണത്തിൽ സന്തുഷ്ടനായ മാർപാപ്പാ പ. മാത്യൂസ് പ്രഥമൻ ബാവായോട് " I am the Pope of Rome, You are the Pope of Kottayam " എന്നു പ്രസ്താവിച്ചതും ഓർമ്മയുടെ വെള്ളിത്താലത്തിൽ സ്വർണ്ണക്കൊടിപോലെ ഉയർന്നു നിൽക്കുകയാണ്. ഇപ്പോഴത്തെ പ. മാത്യൂസ് ദ്വിതീയൻ ബാവായുടെ രാജ്യാന്തര പര്യടനങ്ങളും ഉയർന്നതലത്തിലുള്ള എക്യുമെനിക്കൽ സമ്പർക്കങ്ങളും സർവ്വ സമുദായ മൈത്രിയെ അങ്ങേയറ്റം മാനിച്ചുകൊണ്ടുള്ള പ്രവർത്തനങ്ങളും പ്രാർത്ഥനാജീവിതവും ആരെയും ആകർഷിക്കുന്ന സൽപെരുമാറ്റങ്ങളും പുഞ്ചിരിയോടുകൂടിയുള്ള പ്രതികരണങ്ങളും എല്ലാവരുടെയും മതിപ്പ് ആർജ്ജിച്ചുകൊണ്ടാണിരിക്കുന്നത്. എന്നാൽ സഭാ ഭരണരംഗത്ത് എല്ലാവരെയും തൃപ്തിപ്പെടുത്തണമെന്നുള്ള വ്യഗ്രതയിൽ സഭാഭരണ കാര്യങ്ങൾ കാര്യക്ഷമമായി നിറവേറ്റുവാൻ സാധിക്കുന്നുണ്ടോ എന്ന് സംശയിക്കുന്നു. തിരുമേനിയുടെ ഭരണകാലത്തുണ്ടായിട്ടുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ആശുപത്രികൾ, സന്യാസാശ്രമങ്ങൾ, സന്യാസിനി മഠങ്ങൾ മുതലായവ നേട്ടങ്ങളുടെ പട്ടികയിൽ പെടുന്നു. ബാവാ തിരുമേനി ഓതറ ദയറായിൽ അഞ്ചാറു ദശാബ്ദക്കാലം മുമ്പ് വൈദികനായിരുന്ന കാലം മുതൽ എനിക്ക് അദ്ദേഹത്തെ പരിചയമുണ്ട്. തിരുമേനി റമ്പാനായും മെത്രാനായും ഇരുന്നകാലത്ത് എന്നിൽ ചൊരിഞ്ഞുവന്ന സ്നേഹവും സൗഹൃദനിർഭരമായ ബന്ധവും ഇന്നും അന്യൂനം തുടരുന്നു. തിരുമേനി കാതോലിക്കായായശേഷം അദ്ദേഹത്തോടൊപ്പം ഇവിടെ താമസിക്കുന്നതിനാൽ ഞങ്ങളുടേതു പിതൃപുത്ര ബന്ധത്തിനു തുല്യമാണ്. 1951 മുതൽ അരമനയിൽ താമസിച്ചുവരുന്ന എന്നെ തിരുമേനി 1993 ൽ കാതോലിക്കേറ്റ് അരമന മാനേജരായി നിയമിച്ചു. തിരുമേനിയുടെ നിർദ്ദേശപ്രകാരം ചുമതലകൾ നിർവഹിച്ചു വരുന്ന എന്നോടുള്ള സ്നേഹവും കരുതലും അതിരറ്റതാണ്.

ഒരു വർഷമായി എനിക്കു നല്ല സുഖമില്ലാത്തതിനാൽ ജോലികളിൽ എന്നെ സഹായിക്കാൻ ഫാ. ഗീവർഗീസിനെയും പിന്നീട് ഫാ. ജോൺ സി. ചിറയിലിനെയും നിയമിച്ചു. എന്റെ രോഗസ്ഥിതിയെപ്പറ്റി അന്വേഷിക്കുകയും എനിക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കുകയും ചെയ്യുന്നുണ്ട്. ഇവിടെ താമസിച്ചുകൊണ്ട് ചികിത്സകൾ നടത്തുന്നതിനു സൗകര്യം നൽകുകയും പ്രതിമാസ അലവൻസു നൽകി സഹായിക്കുകയും ചെയ്യുന്ന കാര്യം ഒരിക്കലും



വിസ്മരിക്കാൻ സാധ്യമല്ലല്ലോ.

സഭയുടെ വിവിധ രംഗങ്ങളിൽ പ്രവർത്തിച്ചിട്ടുള്ള എനിക്ക് ദൈവകൃപയാൽ ഒരിക്കലും കാര്യമായ പരാജയങ്ങൾ നേരിട്ടില്ലെന്നു പറയാനാവും. അതുകൊണ്ട് ഞാൻ ഈ രോഗാവസ്ഥയിലും തികച്ചും സംതൃപ്തനാണ്.

# മെത്രാപ്പോലീത്തായുടെ സെക്രട്ടറി

❑ വൈദിക വൃത്തിയിലേക്ക് വരാനുള്ള കാരണമെന്താണ്?

❍ എന്റെ അപ്പച്ചൻ ഒരു വൈദികനായിരുന്നു (കല്ലിശ്ശേരി തോട്ടത്തി വീട്ടിൽ ഗീവറുഗീസ് കത്തനാർ). എങ്കിലും അദ്ദേഹത്തിന്റെ പിൻഗാമിയായി കുടുംബത്തിൽ നിന്ന് ഒരാൾ അച്ചൻ ആകുന്നതിന് അദ്ദേഹം ഒട്ടും ആഗ്രഹിച്ചിരുന്നില്ല; താല്പര്യം പ്രകടിപ്പിച്ചിട്ടുമില്ല. സത്യം പറഞ്ഞാൽ ഞാൻ വൈദികനാകരുതെന്ന് അദ്ദേഹത്തിന് ചിന്തയുണ്ടായിരുന്നു എന്നു ഞാൻ സംശയിക്കുന്നു. അതിനുള്ള കാരണം വ്യക്തമല്ലെങ്കിലും വൈദികനായാലുണ്ടാകാവുന്ന അന്നത്തെ സാമ്പത്തിക ബുദ്ധിമുട്ടും ഇടവക ഭരണത്തിൽ നേരിടേണ്ടി വരുന്ന വിവിധ പ്രശ്നങ്ങളും അച്ചൻ അനുഭവിച്ചറിഞ്ഞതുകൊണ്ടായിരുന്നു എന്നു ഞാൻ വിചാരിക്കുന്നു. മദ്ബഹായിൽ ശുശ്രൂഷയ്ക്കു പോലും എന്നെ കയറ്റുമായിരുന്നില്ല. അമ്മയും (കുഞ്ഞമ്മ) ഇക്കാര്യത്തിൽ പ്രത്യേക താല്പര്യമൊന്നും പ്രകടിപ്പിച്ചുകണ്ടില്ല.

❑ പിന്നെങ്ങനെ കർത്താവിന്റെ മുന്തിരിത്തോപ്പിൽ കടന്നുകൂടി?

❍ ഞാൻ സണ്ടേസ്കൂൾ ക്ലാസ്സുകളിൽ പഠിക്കുകയും പഠനം കഴിഞ്ഞ് ഒരദ്ധ്യാപകനാകുകയും ചെയ്തു. ദൈവത്തെപ്പറ്റി കൂടുതൽ പഠിക്കാനും വ്യക്തിപരമായി മനസ്സിലാക്കാനും ഈ പഠനവും അദ്ധ്യാപക ജീവിതവും എന്നെ സഹായിച്ചു. എന്റെ സണ്ടേസ്കൂൾ അദ്ധ്യാപകരായിരുന്ന പാലനിൽക്കുന്നതിൽ പോത്തൻ തോമസും, നെടുവക്കാട്ടു എൻ. വി. ചാക്കോയും മറ്റും തങ്ങളുടെ മാതൃകാപരമായ ജീവിതത്തിലൂടെയും എന്നിൽ ചെലുത്തിയ സ്വാധീനം നിർണ്ണയിക്കാനാവില്ല.

അപ്പച്ചൻ അനുകൂലിച്ചില്ലെങ്കിലും അദ്ദേഹത്തിന്റെ പിൻഗാമിയാകാൻ ഉമയാറ്റുകര പള്ളിക്കാർ എന്നെ നിർബന്ധിച്ചു. കൂടാതെ മലങ്കരസഭാ ഭാസുരൻ വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ്, മാർ ബസേലിയോസ് ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ എന്നിവരുടെ സഭാ സ്നേഹവും വിശുദ്ധ ജീവിതവും എന്നെ ഹഠാദാകർഷിച്ചിരുന്നു. എന്റെ പിതാവിന് ഈ വലിയ പിതാക്കന്മാരോടുള്ള കൂറും ബഹുമാനവും ഞാൻ നേരിട്ടു കണ്ട് മനസ്സിലാക്കിയിട്ടുമുണ്ട്. ഈ ചുറ്റുപാടിൽ ചേർന്ന പള്ളി പൊതുയോഗം വികാരിയച്ചന്റെ ഇളയ പുത്രനായ പാപ്പച്ചനെ (ടി. ജി.



സഖറിയാ) വൈദികനാക്കണമെന്നുള്ള പ്രമേയം പാസ്സാക്കി. ഒരു വലിയ സഭാ സ്നേഹിയായിരുന്ന കർത്താലിൽ കണ്ടത്തിൽ ചെറിയാൻ മാപ്പിളയാണ് പ്രമേയത്തിനാസ്പദമായ അഭിപ്രായം ഉന്നയിച്ചത്. അപ്പച്ചന് അത് നിരാകരിക്കാനാവാതെ വന്നു.

❑ ആരാണു ശെമ്മാശുപട്ടം തന്നത്?

❍ ഇടവകക്കാരുടെ ആവശ്യം പ. ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവാ അംഗീകരിച്ചു. തിരുമേനി ഉമയാറ്റുകര പള്ളിയിൽ വന്ന് എനിക്കു ശെമ്മാശു പട്ടം നൽകി.

❑ വൈദിക സെമിനാരിയിൽ പഠിക്കാതെ എവിടെനിന്നാണ് സുറിയാനി പഠിച്ചത്?

❍ പട്ടം തന്ന ദിവസം തന്നെ ബാവാ തിരുമേനിയാണ് എനിക്ക് ആദ്യമായി സുറിയാനിയിലെ ആദ്യത്തെ ലിപിയായ 'ഓലഫ്' എഴുതിത്തന്നത്. അതെന്നെക്കൊണ്ട് അദ്ദേഹം പറയിക്കുകയും ചെയ്തു. ഇതെല്ലാം ഇന്നലെ നടന്നതുപോലെ ഞാൻ ഓർക്കുന്നു. തിരിഞ്ഞുനോക്കുമ്പോൾ എന്റെ ജീവിത ചൈതന്യവും ഉയർച്ചയും എല്ലാം ഇവിടെയാണാരംഭിക്കുന്നതെന്നു പറയാം.

❑ സുറിയാനി പഠനവും വൈദികപരിശീലനവും തുടർന്നുനടത്തിയത് എവിടെയാണ്?

❍ ബാവായുടെ നിർദ്ദേശാനുസരണം ഞാൻ മൂവാറ്റുപുഴയിൽ എത്തി സഭയുടെ ഏറ്റവും വലിയ സുറിയാനി പണ്ഡിതനായിരുന്ന ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായോടു കൂടെ താമസിച്ചാണ് സുറിയാനിയും മറ്റും പഠിച്ചത്.

❑ മൂവാറ്റുപുഴയിലെ അന്നത്തെ വിദ്യാർത്ഥി ജീവിതം എങ്ങനെയായിരുന്നു?

❍ രാവിലെ സുറിയാനിയിൽ നമസ്കാരം. പിന്നീട് സുറിയാനി പഠനം. ഏഴെട്ടു പേരുണ്ടായിരുന്നു; കാരിയേലിൽ കുറിയാക്കോസ് അച്ചൻ ഉൾപ്പെടെ. സുറിയാനി കുറെ പറഞ്ഞുതരും. പിന്നെ പഠിക്കാൻ പറയും. വൈകിട്ടു ചോദിക്കും. സുറിയാനി ഗ്രാമർ നല്ലവണ്ണം പഠിക്കണം. എക്കാറ എട്ടുരീതിയിൽ സുറിയാനി ഗീതങ്ങൾ ആലപിക്കണം. പിന്നീട് എഴുത്തുകൾക്കു മറുപടി എഴുതണം. അതൊക്കെ പറഞ്ഞുതരും. ദിവസവും ഏഴെട്ട് എഴുത്തുകൾക്ക് മറുപടി നൽകും.

രാവിലെയും ഉച്ചയ്ക്കും വൈകിട്ടും സൂത്താറയ്ക്കും പ്രാർത്ഥന ഒന്നിച്ചാണ്. പാതിരാത്രി പ്രാർത്ഥനയ്ക്ക് ഞങ്ങളെ വിളിച്ചുണർത്താറില്ല.

തിരുമേനി തന്നെ ഉണർന്നെഴുന്നേറ്റ് ദീർഘനേരം പ്രാർത്ഥിച്ചുകൊണ്ടിരിക്കും.

❑ അവിടുത്തെ ദൈനംദിന ജീവിതത്തെപ്പറ്റിയും ഭക്ഷണത്തെപ്പറ്റിയും ഒന്നു വിവരിക്കാമോ?

❍ വരുമാനമൊന്നുമില്ല. സഭാ സമാധാനം ഉണ്ടാക്കാൻ പരമാവധി ശ്രമിച്ചു. നിർബന്ധം ചെലുത്തി കാതോലിക്കാ ബാവായെ ആലുവായിൽ കൊണ്ടുപോയി പട്ടംകൊടയിലുള്ള പരിശുദ്ധാത്മാവിന്റെ ആവാസം സംബന്ധിച്ച (ക്രൊയിത്തോദുറൂഹാ) പ്രാർത്ഥന ഒരറ്റകൈ എന്ന നിലയിൽ മറുഭാഗത്തെ തിരുമേനിയെക്കൊണ്ട് കാതോലിക്കാ ബാവായുടെ മേൽ കൈവച്ചു ചൊല്ലിക്കാൻ തീമോത്തിയോസ് തിരുമേനി യത്നിച്ചു. പക്ഷേ യഥാർത്ഥ പട്ടമുള്ള ബാവായുടെ തലയിൽ കൈവച്ച് ശാപം തലയിലേറ്റാൻ ആലുവായിലെ മാർ അത്താനാസിയോസോ അന്ത്യോക്യാ പ്രതിനിധി യൂലിയോസ് മെത്രാച്ചനോ മുന്നോട്ടു വന്നില്ല. ഇതിനെ തുടർന്നാണ് കണ്ടനാട് ഭദ്രാസനവും തീമോത്തിയോസ് മെത്രാച്ചനും കാതോലിക്കാ ഭാഗത്തേക്ക് മാറിയത്. വൈകാതെ അവരിൽ ഭൂരിഭാഗവും തിരുമേനിയെ കൈവിട്ടു. തിരുമേനി ഭഗ്നാശനായില്ല. റീത്തുകാർ വലവീശി എങ്കിലും അതിൽ വീണില്ല. തന്റെ തീരുമാനം നൂറു ശതമാനവും ശരിയെന്ന് അദ്ദേഹം മനസ്സിലാക്കി. പ്രയാസങ്ങളേയും പട്ടിണിയേയും മാലയിട്ടു സ്വീകരിച്ചു. കോട്ടയത്തു നിന്നു പ. ഗീവർഗീസ് ദ്വിതീയൻ ബാവായും കെ. എം. ചെറിയാനും (മനോരമ) മാസംതോറും ഓരോ തുക അയച്ചുകൊടുത്തിരുന്നതായും അറിയാം. തന്റെ പിതാവായ കെ. സി. മാമ്മൻമാപ്പിളയുടെ ശിഷ്യൻ കൂടിയായ ഔഗേൻ തിരുമേനിയോട് കെ. എം. ചെറിയാന് പ്രത്യേക സ്നേഹവും ഉണ്ടായിരുന്നു. കണ്ടനാട് ഇടവകക്കാരും ചില വീട്ടുകാരും ചുരുക്കം ചില ഇടവകക്കാരും അരിയും മറ്റും സംഭാവന ചെയ്തുവന്നു.

❑ താമസവും ഭക്ഷണ ക്രമങ്ങളും എങ്ങനെ?

❍ വേണ്ട അടവില്ലാത്ത ദ്രവിച്ച ചെറിയൊരു ഷെഡായിരുന്നു 'അരമന.' അതിന്റെ മൂലയ്ക്ക് ഒരു കട്ടിൽ, ഒരു ചാരുകസേര, ഒന്നുരണ്ടു ബഞ്ചുകൾ. തീർന്നു ഫർണിച്ചർ. ലളിതമായ ഭക്ഷണരീതി. പട്ടിണി എന്നു വിശേഷിപ്പാനാവില്ല. എങ്കിലും പിണ്ടിക്കറിയും കപ്പയും കപ്ലങ്ങയും മെനുവിലെ മുഖ്യ ഇനങ്ങളായിരുന്നു. രാവിലെ കാപ്പി. ഒരു മണിക്ക് ഉച്ചഭക്ഷണം. 4 മണിക്ക് കാപ്പി. രാത്രി ഊണ്. അല്ലെങ്കിൽ കഞ്ഞിയും ചെറുപയറും. തിരുമേനി പുകയില വായിലിട്ടുകൊണ്ടിരിക്കും. ചുക്ക്, ഇരട്ടിമധുരം, ഗ്രാമ്പൂ എന്നിവ ഒരു ഡപ്പിയിൽ ഒന്നിച്ചുവച്ചു കൂടെക്കൂടെ എടുത്തു പുകയിലയോടുകൂടെ വായിലിടുന്ന രീതി പണ്ടേ ശീലിച്ചതാണ്. ഇതു തന്റെ ജോലിക്ക് -എഴുത്തിനും വായനയ്ക്കും-ഉത്തേജനം കൊടുക്കുമെന്നാണ്



തിരുമേനിയുടെ മതം.

❑ ഇങ്ങനെ കഷ്ടപ്പെടുന്ന തിരുമേനിയെ റീത്തുകാർ സ്വീകരിക്കാൻ ശ്രമിച്ചില്ലേ?

❍ ശ്രമിച്ചു. ചില റോമാ മെത്രാച്ചന്മാരും വൈദികരും വന്നുകണ്ട് സുന്ദരവാഗ്ദാനങ്ങൾ നൽകി. പക്ഷേ, സഭ വിടുകയില്ലെന്ന് തിരുമേനി അർത്ഥശങ്കക്കിടയില്ലാതെ മറുപടി നൽകി.

❑ തിരുമേനി എങ്ങനെയാണ് സമയം ചെലവഴിച്ചത്?

❍ ചുമ്മാതെയിരുന്ന് ഒരു നിമിഷം പോലും പാഴാക്കുകയില്ല. എപ്പോഴും വായനയും എഴുത്തും മാത്രം. ആരെങ്കിലും വന്ന് മറ്റുള്ളവരെപ്പറ്റി എന്തെങ്കിലും കുറ്റങ്ങളോ മറ്റോ പറഞ്ഞാൽ കേൾക്കും. മറുപടി പറയുകയില്ല. എഴുത്തും വായനയും അതിനിടയിലും തുടരും. ഇന്ന് സഭയിൽ ഉപയോഗിക്കുന്ന പെങ്കീസാ പ്രുമിയോനുകളും പല നമസ്കാരക്രമങ്ങളും, പട്ടംകൊട, പള്ളികൂദാശക്രമങ്ങളും ഇക്കാലയളവിൽ തിരുമേനി സുറിയാനിയിൽ നിന്ന് തർജ്ജമ ചെയ്തിട്ടുള്ളതാണ്.

❑ കോപിക്കുമായിരുന്നോ?

❍ ശാന്തനായിരുന്നു. പഠിപ്പിക്കുന്ന പാഠങ്ങൾ പഠിച്ചില്ലെങ്കിൽ കോപിക്കുമായിരുന്നു. ചാരുകസേരയിലാണെപ്പോഴും. ചിലപ്പോൾ കസേരയിൽ ചമ്രംപിണഞ്ഞിരിക്കുന്നതു കാണാം. ആ ഇരിപ്പിൽ തന്നെ കിഴക്കോട്ടു തിരിഞ്ഞാണ് യാമപ്രാർത്ഥനകൾ നടത്തുന്നതും. സമയമില്ലെന്ന് പറഞ്ഞു നടക്കാൻ പോകുകയില്ല. ഉപവാസം തന്നെ പ്രധാനം. നോമ്പിൽ പാൽ പോലും കഴിക്കുകയില്ല. എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്നതിനാൽ ഒന്നിനെപ്പറ്റിയും ചിന്തിച്ചു വിഷമിക്കാൻ സമയം ഇല്ലായിരുന്നു. പഴയ കാര്യങ്ങളെപ്പറ്റിയും നാളത്തെ കാര്യങ്ങളെപ്പറ്റിയും ചിന്തിക്കാറില്ലായിരുന്നു.

❑ പിറവം മർദ്ദനത്തെപ്പറ്റിയും മറ്റും എപ്പോഴെങ്കിലും പറഞ്ഞിട്ടുണ്ടോ?

❍ ഒന്നും പറഞ്ഞിട്ടില്ല. അങ്ങനെ പറയുന്ന സ്വഭാവക്കാരനുമല്ല. 1942ലെ പെസഹാ വ്യാഴാഴ്ച അന്നത്തെ ശുശ്രൂഷകൾ പിറവം സെമിനാരി ചാപ്പലിൽ നടത്തിയശേഷം വൈകിട്ട് പിറവം പള്ളിയിൽ എത്തിയ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ രാത്രിയിൽ പള്ളി മുറിയിൽ വിശ്രമിക്കുകയായിരുന്നു. ഓശാനയെ അനുസ്മരിപ്പിക്കുന്ന തിരുമേനിയുടെ പള്ളി പ്രവേശനം ഇഷ്ടപ്പെടാത്ത വിഭാഗം പാതിരാത്രിയിൽ തിരുമേനിയെ ബലമായി പിടിച്ചിറക്കി ഭീഷണിപ്പെടുത്തി. എതിർപ്പു പ്രകടിപ്പിക്കാതെ തിരുമേനി മുറി വിടാൻ തയ്യാറായി. തിരുമേനി തെക്കേ മുറ്റത്തേക്കിറങ്ങി പള്ളിയുടെ കിഴക്കുവശത്തെ നടഇറങ്ങവെ ഒരാൾ കാപ്പിവടി കൊണ്ട് തിരുമേനിയുടെ

പുറത്ത് ആഞ്ഞടിച്ചു. അടിച്ച ആളെ തിരുമേനി തിരിച്ചറിഞ്ഞു.

തിരുമേനി ദുഃഖവെള്ളിയാഴ്ചത്തെ സുദീർഘമായ ശുശ്രൂഷ വേദന സഹിച്ചുകൊണ്ടു നടത്തി. ഇടയ്ക്കു ചെയ്ത പ്രസംഗത്തിൽ രാത്രി നടന്ന മർദ്ദനത്തെപ്പറ്റി ഒന്നും പറഞ്ഞില്ല.*

❑ ദ്രവ്യാഗ്രഹം വല്ലതും ഉണ്ടായിരുന്നോ?

❍ ഇല്ല. ആരോടും പണം ചോദിച്ചിരുന്നില്ല. പഠിക്കുന്ന വിദ്യാർത്ഥികളോടു വലിയ സ്നേഹമായിരുന്നു. കണിയാമ്പറമ്പിൽ കുര്യൻ കോർഎപ്പിസ്കോപ്പായെ ബാലനായിരുന്നപ്പോൾ തന്നെ വിളിച്ചു മൂവാറ്റുപുഴ അരമനയിൽ താമസിപ്പിച്ച് ഹൈസ്കൂളിൽ വിട്ടു പഠിപ്പിച്ചു. കണിയാമ്പറമ്പിൽ അച്ചന് അന്നും ഇന്നും വലിയ ഗുരുഭക്തിയാണുള്ളത്. അദ്ദേഹം ശരിക്ക് സുറിയാനി പഠിച്ചത് സഭയ്ക്ക് ഒരു വലിയ നേട്ടം തന്നെയാണല്ലോ.

❑ സഭയിൽ 1958 ൽ സമാധാനം ഉണ്ടായപ്പോൾ വല്ല മാറ്റവും വന്നോ?

❍ പഴയ കുടിലും കട്ടിലും മാറി. പിന്നീട് അരമനയുടെ ആദ്യത്തെ നില കോലഞ്ചേരി ചാക്കോപ്പിള്ളയുടെ സഹായത്തോടെ നിർമ്മിച്ചു. നല്ല കാപ്പ ഇടാൻ എടുത്തുകൊടുത്താൽ 'വേണ്ടാ' എന്നു പറയും. 'നിങ്ങൾ എന്നെ മണവാളനാക്കാൻ പോവുകയാണോ" എന്നു ചോദിക്കും. നിർബന്ധിച്ചാലേ പ്രധാനപ്പെട്ട അവസരങ്ങളിൽ അവ ധരിക്കുകയുള്ളു.

❑ കക്ഷിമാറ്റവും തുടർന്നുള്ള സംഭവവികാസങ്ങളും തിരുമേനിയെ തളർത്തിയോ?

❍ ഇല്ല. എന്നാൽ തിരുമേനിക്ക് വളരെ കുണ്ഠിതമുണ്ടായിരുന്നു. കൂടെ നിന്നവർ കേസു തോറ്റപ്പോൾ കൈവിട്ടു. വടക്കുള്ള വലിയ പള്ളിക്കാരെല്ലാം ഉപേക്ഷിച്ചു തിരിച്ചുപോയി.

❑ അച്ചന്റെ ജീവിതത്തെ തിരുമേനി എതെല്ലാം വിധത്തിലാണ് സ്വാധീനിച്ചത്?

❍ ഞാൻ മൂന്നു വർഷത്തോളം തിരുമേനിയിൽ നിന്നു സുറിയാനി പഠിച്ചു. ഭാഷയും എക്കാറയും ആരാധനാ ക്രമങ്ങളും ഇത്രമാത്രം ശരിയായ രീതിയിൽ ഗ്രഹിക്കുവാൻ സെമിനാരിയിൽ പഠിച്ചാലും സാധ്യമല്ലെന്നാണ് എന്റെ അഭിപ്രായം. തിരുമേനി വൈദിക സെമിനാരി പ്രിൻസിപ്പലായിരുന്നപ്പോഴും ഞാൻ സെക്രട്ടറിയായി തുടർന്നു. ഒപ്പം പഠിക്കാനും സാധിച്ചു. തിരുമേനിയുടെ അതുല്യമായ ലളിത ജീവിതം, വിനയം, നോമ്പ്, ഉപവാസം,

* വിശദവിവരങ്ങൾക്ക് *മാർ ഔഗേൻ ബാവാ: കാതോലിക്കേറ്റിന്റെ കാവൽഭടൻ* എന്ന പുസ്തകം കാണുക. കോട്ടയ്ക്കൽ പബ്ലീഷേഴ്സ്, മാങ്ങാനം.



പ്രാർത്ഥന, മിതഭാഷണം, പഠിക്കാനും എഴുതാനും വായിക്കാനും ഉള്ളതാല്പര്യം, സർവ്വോപരി ഒരു മിനിറ്റു പോലും പാഴാക്കാതിരിക്കാനുള്ള അതീവ ശ്രദ്ധ എന്നീ ഗുണങ്ങൾ എന്നെ വളരെയധികം വിസ്മയഭരിതനാക്കിയിട്ടുണ്ട്. ഇവയൊക്കെയും ജീവിതത്തിൽ പകർത്താൻ ഒരളവുവരെ ഞാൻ ശ്രമിച്ചിട്ടുണ്ട്.

❑ തിരുമേനിയുടെ പ്രതിസന്ധികളിൽ അച്ചന്റെ പ്രതികരണം എങ്ങനെയായിരുന്നു?

❍ സഹാനുഭൂതിയോടെ പ്രയാസവേളകളിൽ ഞാൻ പരമാവധി ചേർന്നുനിന്നു. വെല്ലൂരാശുപത്രിയിൽ വച്ച് തിരുമേനിയ്ക്കു നടത്തപ്പെട്ട ഹെർണിയ ശസ്ത്രക്രിയാ സമയം ഞാൻ തിരുമേനിയെ ശുശ്രൂഷിച്ചു. തികഞ്ഞ ആത്മാർത്ഥതയോടെ ഞാൻ ചെയ്ത കാര്യങ്ങൾ ഇന്നു തിരിഞ്ഞു നോക്കുമ്പോൾ വലിയ സന്തോഷത്തിനേ വകയുള്ളു. വൈദിക സെമിനാരി പ്രിൻസിപ്പൽ ആയിരിക്കുമ്പോൾ ഔഗേൻ തിരുമേനിയോടൊന്നിച്ച് എം. ഡി. സെമിനാരിയിൽ താമസിച്ച കാലവും സന്തോഷകരമായിരുന്നു. ഇടയ്ക്കിടയ്ക്ക് ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനി എം. ഡി. യിൽ വരുമ്പോൾ ഔഗേൻ തിരുമേനിയോട് "ഉമയാറ്റുകര ശെമ്മാശൻ എങ്ങനെയുണ്ട്" എന്നു ചോദിക്കുമായിരുന്നു. എന്നെപ്പറ്റി ബാവായോടു നല്ല അഭിപ്രായമേ പറഞ്ഞിട്ടുള്ളു എന്നാണറിയാൻ കഴിഞ്ഞിട്ടുള്ളത്.

❑ സഭാ രംഗത്ത് അദ്ദേഹത്തിന്റെ വിനയം ഒരു വിനയായി ഭവിച്ചു എന്ന വിമർശനത്തെപ്പറ്റി എന്തു പറയുന്നു?

❍ അങ്ങനെയൊരു വിമർശനമുണ്ട്. അദ്ദേഹത്തെ നിയുക്ത കാതോലിക്കായായി തെരഞ്ഞെടുത്തപ്പോൾതന്നെ ഗീവറുഗീസ് ദ്വിതീയൻ ബാവാ പറഞ്ഞത് "കൊള്ളാം. പക്ഷേ, വിനയം അല്പം കൂടിപ്പോയി" എന്നാണല്ലോ. വിനയം ഒരു ബലഹീനതയാണെന്ന് ചിലർ തെറ്റിദ്ധരിച്ചു. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ചില നടപടികൾ സ്വീകരിച്ചപ്പോൾ അദ്ദേഹം വെറും മെഴുകല്ലെന്നും പാറയാണെന്നും മനസ്സിലാക്കി.

മാർത്തോമ്മാ ശ്ലീഹായ്ക്കു പട്ടമില്ലെന്ന് യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ 1970 ലെ പൊട്ടൻ കത്ത് ലഭിച്ചപ്പോൾ അദ്ദേഹത്തിന്റെ വിവരക്കേടിന്റെ പാരമ്യത്തെയാണ് അത് കാണിക്കുന്നതെന്നും ഈ വേദവിപരീതം ദൈവശാസ്ത്രം അറിയാവുന്നവരാരും പറയുകയില്ലെന്നും ഔഗേൻ ബാവാ പ്രസ്താവിച്ചു. "എന്റെ ജീവൻ പോയാലും പ. മാർത്തോമ്മാ ശ്ലീഹായുടെ കാതോലിക്കാ സിംഹാസനത്തിനു കുറവ് വരുന്ന യാതൊന്നും ഞാൻ ചെയ്യുകയില്ല" എന്ന് ഔഗേൻ ബാവായുടെ പ്രഖ്യാപനം തങ്കലിപികളിൽ രേഖപ്പെടുത്തേണ്ടതാണ്. രേഖപ്പെടുത്തിക്കഴിഞ്ഞു.

❑ തോമ്മാശ്ലീഹായുടെ സിംഹാസനവും ചുവന്ന ലറ്റർപാഡും സംബന്ധിച്ച തർക്കം മാനേജിംഗ് കമ്മിറ്റിയിൽ ഉണ്ടായതും അതിന്റെ പരിസമാപ്തിയും ഒന്നു വിശദീകരിക്കാമോ?

❍ കാതോലിക്കാബാവാമാർ ചെറുതും വലുതുമായ രണ്ടുതരം ലറ്റർ പാഡുകൾ ഉപയോഗിച്ചുവന്നിരുന്നു. ചെറുതിന്റെ തലക്കെട്ട് *പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ....* എന്നും വലുതിന്റേത് *പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കാ ......* എന്നും ആയിരുന്നു. കൂടുതൽ മാറ്റർ ഉള്ള കല്പനയ്ക്ക് വലിയ പാഡും കുറച്ചു മാറ്റർ ഉള്ളതിനു ചെറിയ പാഡും ഉപയോഗിച്ചുവന്നു. മാനേജിംഗ് കമ്മിറ്റിക്കുള്ള നോട്ടീസ് കല്പന സാധാരണ മലങ്കര മെത്രാപ്പോലീത്താ എന്നു കൂടിയുള്ള ലറ്റർപേപ്പറിലാണ് അയക്കുക. കൂടുതൽ മാറ്റർ ഉണ്ടായിരുന്നതിനാൽ ഒരു തവണ മാനേജിംഗ് കമ്മിറ്റി കൂടുന്നതിനുള്ള കല്പന വലിയ ലറ്റർപാഡിൽ അയച്ചു. യാക്കോബ് തൃതീയൻ പാത്രിയർക്കീസിന്റെ 1970 ലെ 203 –ാം നമ്പർ കല്പന വന്നതിനെ തുടർന്ന് സിംഹാസനവിരുദ്ധരായ ചിലർക്കു സഭയിൽ ഭിന്നിപ്പുണ്ടാക്കാൻ സൗകര്യം ലഭിച്ചു. മാനേജിംഗ് കമ്മിറ്റി വിളിക്കുന്നതു സംബന്ധിച്ച കല്പനയ്ക്ക് സിംഹാസനത്തെ പരാമർശിക്കുന്ന ലറ്റർപാഡ് ഉപയോഗിച്ചത് തെറ്റിപ്പോയി എന്ന് ഒരു വിഭാഗം കമ്മിറ്റി അംഗങ്ങൾ ചൂണ്ടിക്കാട്ടി (സഭാസമാധാനത്തിനുശേഷം ഇരു ഭാഗത്തേയും ആളുകൾ ഉൾപ്പെട്ടതായിരുന്നു മാനേജിംഗ് കമ്മിറ്റി). അങ്ങിങ്ങു ചില്ലറ അസ്വസ്ഥതകളും ഉണ്ടാകാതിരുന്നില്ല.

പ്രസ്തുത മാനേജിംഗ് കമ്മിറ്റിയിൽ ശരീര സുഖമില്ലാതിരുന്നതിനാൽ പ. ഔഗേൻ ബാവായ്ക്കു പങ്കെടുക്കാൻ സാധിച്ചില്ല. മാനേജിംഗ് കമ്മിറ്റി യോഗം നടത്തുന്നതിനു നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാസ്യോസിനെ ചുമതലപ്പെടുത്തി കല്പനയും കൊടുത്തു. പഴയ സെമിനാരിയിൽ പത്തര മണിക്കു മാനേജിംഗ് കമ്മിറ്റി, മാത്യൂസ് മാർ അത്താനാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടി. നോട്ടീസ് കല്പന വായിച്ചു കഴിഞ്ഞപ്പോൾ യോഗം കൂടാനാവില്ലെന്നുള്ള തടസ്സവാദം ഉന്നയിക്കപ്പെട്ടു. മാനേജിംഗ് കമ്മിറ്റി വിളിച്ചുകൂട്ടേണ്ടത് മലങ്കര മെത്രാപ്പോലീത്തായാണെന്നും ഇന്നത്തെ കമ്മിറ്റി കാതോലിക്കാബാവായുടെ കല്പനപ്രകാരമാണ് വിളിച്ചുകൂട്ടിയിരിക്കുന്നതെന്നും അത് നിയമാനുസൃതമല്ലെന്നും ഒരു കൂട്ടർ ശക്തമായി വാദിച്ചു. അതേസമയം യോഗം നടത്തണമെന്നു ബഹു ഭൂരിപക്ഷം അംഗങ്ങളും ആവശ്യപ്പെട്ടു. ബുദ്ധിമാനായ അദ്ധ്യക്ഷൻ ഒരു റൂളിംഗ് നൽകി. മാനേജിംഗ് കമ്മിറ്റി യോഗം ഒരു മണിക്കൂർ നേരത്തേക്കു നിറുത്തിവച്ചിരിക്കുന്നു. ഈ പ്രശ്നം പ. ഔഗേൻ ബാവായെ അറിയിച്ചു പരിഹാരം നേടിയ ശേഷം യോഗം തുടർന്നാൽ മതി എന്നായിരുന്നു റൂളിംഗ്. ബാവായെ കണ്ടു വിവരം ധരിപ്പിക്കുന്നതിനു കോനാട്ട് ഏബ്രഹാം മല്പാൻ, ഡോ. ചാക്കോ



ജോർജ്ജ്, മണലിൽ യാക്കോബ് കത്തനാർ, കെ. എൻ. ചാക്കോ എന്നിവരെ ഒരു കമ്മീഷനായി നിയമിച്ചു. കമ്മീഷൻ അംഗങ്ങൾ സുഖമില്ലാതിരുന്ന ബാവായെ ചെന്നു കണ്ട് മാനേജിംഗ് കമ്മിറ്റിയിൽ ഉണ്ടായ ചർച്ചകളും മറ്റും വിശദമായി അറിയിച്ചു. നോട്ടീസ് കല്പന അയച്ച ഹെഡിംഗ് പാഡിൽ മലങ്കര മെത്രാപ്പോലീത്താ എന്നില്ലെന്നും കാതോലിക്കാ എന്നു മാത്രമേ കാണുന്നുള്ളു എന്നും കാതോലിക്കായ്ക്ക് കമ്മിറ്റി വിളിച്ചുകൂട്ടാൻ അധികാരമില്ലായെന്നുമുള്ള വാദമാണു ബാവായെ ധരിപ്പിച്ചത്.

കുശാഗ്രബുദ്ധിയായ ഔഗേൻ ബാവാ കട്ടിലിൽ നിന്ന് എഴുനേറ്റ് നോട്ടീസ് കല്പന വാങ്ങി സസൂക്ഷ്മം വായിച്ചശേഷം ഒരു പേന എടുത്ത് കല്പന പേപ്പറിന്റെ ഹെഡിംഗിൽ *പൗരസ്ത്യ കാതോലിക്കായും* എന്നതിന്റെ തുടർച്ചയായി *മലങ്കര മെത്രാപ്പോലീത്തായുമായ* എന്ന് എഴുതിച്ചേർത്ത് ഇനീഷ്യൽ വച്ച് കൊടുത്തുവിട്ടു. കമ്മീഷൻ അംഗങ്ങൾ സന്തുഷ്ടരായി മടങ്ങി. യോഗം പുനരാരംഭിച്ചു. അദ്ധ്യക്ഷൻ തിരുമേനി തിരുത്തിയ ഹെഡിംഗ് വായിച്ചു. അജണ്ടയിലെ പരിപാടികൾ അനുസരിച്ച് യോഗവും നടത്തി. അന്നുമുതൽ ഒരേ രീതിയിലുള്ള ഹെഡിംഗ് പേപ്പർ മതിയെന്നും അതു താഴെപ്പറയും പ്രകാരം ആയിരിക്കണമെന്നും ഔഗേൻ ബാവാ ഉറച്ച തീരുമാനമെടുത്തു.

"..... *മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ ...*" ഈ തലവാചകം ഇന്നും കാതോലിക്കാബാവാമാർ ഉപയോഗിച്ചുവരുന്നു. സിംഹാസനം സംബന്ധിച്ച ഔഗേൻബാവായുടെ ഉറച്ച നിലപാട് മലങ്കര സഭാചരിത്രത്തിൽ ശിലാലിഖിതമായി എന്നാളും കാണപ്പെടും.

❑ ഔഗേൻ ബാവായുടെ കാലത്തെ പ്രധാനപ്പെട്ട ഏതാനും സംഭവങ്ങൾ ഓർമ്മയിൽ നിന്നു പറയാമോ?

❍ പറയാം: 1. 1964 ഡിസംബറിൽ മാർപ്പാപ്പായും ഔഗേൻ ബാവായുമൊന്നിച്ചു ബോംബെ ആർച്ചുബിഷപ്പ് വലേറിയൻ ഗ്രാഷ്യസിന്റെ അരമനയിൽ ഒരേ സോഫയിൽ ഇരുന്നു നടത്തിയ സന്ദർശനവും ചർച്ചയും പരസ്പരമുള്ള സന്ദേശ കൈമാറ്റവും.

2. 1965 ജനുവരിയിൽ എത്യോപ്യയുടെ തലസ്ഥാനമായ ആഡിസ് അബാബയിൽ ചേർന്ന പൗരസ്ത്യ സഭാധ്യക്ഷന്മാരുടെ സുന്നഹദോസ്. ഇത് എത്യോപ്യൻ ചക്രവർത്തി ഹെയ്‌ലി സെലാസിയാണു വിളിച്ചുകൂട്ടിയത്.

3. സുന്നഹദോസ് കഴിഞ്ഞ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസുമൊന്നിച്ച് പലസ്തീൻ നാട്ടിൽ വീണ്ടും സന്ദർശനം നടത്തിയതും മൂസലിലെ സെയ്ന്റ് തോമസ് പള്ളിയിൽ സൂക്ഷിച്ചിരുന്ന മാർത്തോമ്മാ ശ്ലീഹായുടെ ഭൗതികാവശിഷ്ട സ്വീകരണവും.

4. 1972 -ൽ കോട്ടയത്തു നടത്തിയ മാർത്തോമ്മാശ്ലീഹായുടെ 19 -ാം ചരമശതാബ്ദി സമ്മേളനവും പത്തൊമ്പതിന്മേൽ കുർബ്ബാനയും.

5. 1966 ൽ കോലഞ്ചേരിയിൽ വച്ച് നടത്തപ്പെട്ട ആത്മചൈതന്യ നിർഭരമായ മെത്രാഭിഷേകം.

❑ കോലഞ്ചേരിയിലെ മെത്രാൻ സ്ഥാനാരോഹണത്തിന്റെ പ്രത്യേകത എന്തായിരുന്നു?

❍ സഭയിൽ യോജിപ്പുണ്ടായശേഷം വടക്കൻ പ്രദേശത്തു നടന്ന ഏറ്റവും പ്രധാനപ്പെട്ട സംഭവമായിരുന്നു കോലഞ്ചേരിയിലെ മെത്രാൻ വാഴ്ച. വടക്കുള്ളവരുടെ ഉത്സാഹവും സന്തോഷവും വർണ്ണിക്കാൻ പ്രയാസം. ഈ മെത്രാഭിഷേകം സഭയുടെ ഐക്യത്തിന്റെയും പുരോഗതിയുടേയും ലക്ഷണവും വളർച്ചയുടെ പ്രതീകവുമെന്നത്രെ യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ ആശംസാസന്ദേശത്തിൽ പറഞ്ഞിരുന്നത്. യൂഹാനോൻ മാർ സേവേറിയോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ് എന്നിവർ എല്ലാവിധത്തിലും യോഗ്യരാണെന്നും ബാവാ എടുത്തു പറഞ്ഞിരുന്നു. മെത്രാൻസ്ഥാനാഭിഷേകത്തിനുശേഷം നടന്ന വമ്പിച്ച അനുമോദന സ്വീകരണ സമ്മേളനവും അവിസ്മരണീയം തന്നെ.

6. 1975 ൽ നിരണത്തുവച്ച് അഞ്ച് മെത്രാന്മാരെയാണു വാഴിച്ചത്.

7. പ്രായാധിക്യം മൂലം മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും കാതോലിക്കാ സ്ഥാനവും സ്വയം ഉപേക്ഷിച്ചും പിൻഗാമിയെ വാഴിക്കാനുള്ള സാഹചര്യം സൃഷ്ടിച്ചും മലങ്കര സഭയിൽ ചരിത്രം സൃഷ്ടിച്ചു. ഈ നല്ല മാതൃകയാണല്ലോ അദ്ദേഹത്തിന്റെ പിൻഗാമിയായ മാത്യൂസ് പ്രഥമൻ ബാവായും പിന്തുടർന്നത്.

❑ നിരണത്തെ മെത്രാഭിഷേകത്തെ തടയാൻ എതിർ കക്ഷികൾ സ്വീകരിച്ച നടപടികളെങ്ങനെയാണ് ബാവാ നേരിട്ടത്?

❍ തന്ത്രപൂർവ്വം തന്നെ ബാവാ നീങ്ങി. മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ടവരുടെ അഭിഷേകം നിരണത്തു വച്ച് നടത്തണമെന്നു തീരുമാനിച്ചു എങ്കിലും തീയതി നിശ്ചയിച്ചില്ല. ഇൻജംക്ഷൻ ഉണ്ടായേക്കുമെന്നു കരുതി ഒരു വെള്ളിയാഴ്ച ബാവാ കടമ്പനാട്ടുള്ള കോൺവെന്റിലേക്ക് പോയി. അവിടെ താമസിച്ചു. അടുത്ത ഞായറാഴ്ച (1975 ലെ ഫെബ്രുവരി 16) മെത്രാഭിഷേകം നടത്തുന്നതിനു തീരുമാനിച്ചു. അത് സംബന്ധിച്ചുള്ള ബാവായുടെ കല്പന ഞായറാഴ്ചത്തെ പത്രത്തിൽ വരത്തക്കവിധം തയ്യാറാക്കി (മെത്രാൻ സ്ഥാനാർത്ഥികൾക്കു 15 -നു പുത്തൻകാവു പള്ളിയിൽ വച്ച് ഡാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ റമ്പാൻ സ്ഥാനം നൽകിയിരുന്നു).



❑ വല്ല ഇൻജംക്ഷനും വന്നോ?

❍ എവിടെ. ഞായറാഴ്ച രാവിലെയല്ലേ പത്രം മുഖേന ലോകം വിവരം അറിയുന്നത്. പിന്നെങ്ങനെയാണ് കോടതിക്കു തടയാൻ കഴിയുന്നത്? നിരണത്തെ മെത്രാനഭിഷേകം ആണ് ഔഗേൻ ബാവാ ഏറ്റവും ഒടുവിൽ നിറവേറ്റിയ സുപ്രധാന ചടങ്ങ്. തൊണ്ണൂറു കഴിഞ്ഞ ബാവായുടെ ശരീരത്തിന് ക്ഷീണം ഉണ്ടായിരുന്നെങ്കിലും മുഖത്തെ തേജസ്സിന് അല്പമെങ്കിലും മങ്ങൽ സംഭവിച്ചില്ലെന്നു മാത്രമല്ല കൂടുതൽ പ്രകാശം ഉണ്ടായി എന്നുകൂടി മദ്ബഹായിൽ ഉണ്ടായിരുന്ന എനിക്ക് തറപ്പിച്ചു പറയാനാവും.

❑ ഔഗേൻ ബാവാ ഒരു ഭാഗ്യവാനായിരുന്നില്ലേ?

❍ സംശയം എന്താ. ഒരു വൈദികന്റെ പുത്രനായ അദ്ദേഹം ചെറുപ്പത്തിലെ ശീമയിൽ പോയി കിട്ടാവുന്ന സുറിയാനി ഗ്രന്ഥങ്ങൾ എല്ലാം വായിച്ചും സുറിയാനിയിലും പൗരസ്ത്യ ദൈവശാസ്ത്രത്തിലും അവഗാഹം നേടി അവിടത്തെ സിറിയൻ ഓർത്തഡോക്സ് സഭയുടെയും പാത്രിയർക്കീസന്മാരുടെയും തനിനിറം മനസ്സിലാക്കി. അബ്ദേദ് മശിഹാ പാത്രിയർക്കീസിനെ അധികാരത്തിൽ നിന്നു മാറ്റിയത് തുർക്കി സുൽത്താനെ സ്വാധീനിച്ച് അസ്വീകാര്യ മാർഗ്ഗങ്ങളിലൂടെയാണെന്നും അബ്ദുള്ളാ പാത്രിയർക്കീസാണ് കുഴപ്പങ്ങളുടെ മുഖ്യ കാരണക്കാരനെന്നും മനസ്സിലാക്കിയ ഔഗേൻ റമ്പാൻ മലങ്കരസഭയ്ക്കു നഷ്ടമായ ആത്മീയ സ്വാതന്ത്ര്യം വീണ്ടെടുക്കാനായി കാതോലിക്കാ സിംഹാസനം പുനസ്ഥാപിക്കണമെങ്കിൽ അബ്ദേദ് മശിഹായെ ക്ഷണിച്ചാൽ മതിയെന്നും അദ്ദേഹത്തിന്റെ സ്ഥാനത്തിനോ പട്ടത്വത്തിനോ യാതൊരു ന്യൂനതയുമില്ലെന്നും വട്ടശ്ശേരിൽ തിരുമേനിക്ക് പലവുരു എഴുതുകയും മറ്റും ചെയ്ത ഔഗേൻ റമ്പാച്ചനാണ് മലങ്കരയിലെ കാതോലിക്കാ സിംഹാസനസ്ഥാപനത്തിന്റെ മുഖ്യ കാരണക്കാരൻ എന്നു കരുതപ്പെടുന്നു. ഇക്കാര്യം സഭയിലുള്ള മിക്കവർക്കും അറിഞ്ഞുകൂടാ. നിരണത്തുവച്ചു 1912 ൽ ഒന്നാം കാതോലിക്കായുടെ വാഴ്ച നടന്നപ്പോൾ അതിൽ സംബന്ധിക്കരുതെന്നു പാത്രിയർക്കീസ് വിഭാഗത്തിലെ അത്താനാസ്യോസ് മെത്രാച്ചന്റെയും മറ്റും നിർദ്ദേശം ഉണ്ടായിരുന്നു എങ്കിലും ഔഗേൻ റമ്പാൻ അതിൽ സംബന്ധിച്ചു ഐക്യദാർഢ്യം പ്രകടിപ്പിച്ചു.

❑ തെക്കരും വടക്കരും ഒരുപോലെ അദ്ദേഹത്തെ മെത്രാപ്പോലീത്താ ആയപ്പോൾ അവഗണിച്ചില്ലേ?

❍ ശരിയല്ല. പാത്രിയർക്കീസ് ഭാഗത്ത് നിന്നപ്പോൾ വടക്കരുടെ പ്രീതി നേടി. ഉത്തമ ബോധ്യത്തോടെ കാതോലിക്കായെ മൂവാറ്റുപുഴ വച്ചു സ്വീകരിച്ചപ്പോൾ കണ്ടനാട് ഭദ്രാസനവും അദ്ദേഹത്തോടൊപ്പം നിന്നു. എന്നാൽ 1951 -ൽ കേസു തോറ്റപ്പോൾ കൂടിനിന്നവർ മറുകണ്ടം ചാടി. അദ്ദേഹത്തോട്

അവർക്ക് അപ്രീതി ഉണ്ടായി. എന്നാൽ ഏതാനും ഇടവകകളും വ്യക്തികളും മെത്രാച്ചന്റെ നിലപാടിൽ തന്നെ ഉറച്ചുനിന്നു. തെക്കൻ പ്രദേശത്തുള്ളവർക്ക് അദ്ദേഹത്തെപ്പറ്റി വേണ്ടത്ര അറിവില്ലായിരുന്നു. തുമ്പമൺ ഭദ്രാസനത്തിന്റെ ചുമതല ഏറ്റപ്പോൾ തെക്കർക്ക് അദ്ദേഹത്തെ കൂടുതൽ മനസ്സിലാക്കാൻ സാധിച്ചു. എന്തായാലും തള്ളിക്കളഞ്ഞ കല്ല് മൂലക്കല്ലായി എന്നതാണു ചരിത്രം.

മലങ്കരയിലെ ഒന്നും രണ്ടും മൂന്നും കാതോലിക്കാമാർ ഒരു വിഭാഗത്തിന്റെ മാത്രമാണെന്നു കരുതപ്പെട്ടു എങ്കിൽ സഭയിൽ സമാധാനം ഉണ്ടായതിനെ തുടർന്ന് യാക്കൂബ് തൃതീയൻ പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ മലങ്കരസഭാ സുന്നഹദോസ് വാഴിച്ച ഔഗേൻ ബാവായാണു മലങ്കരയിലെ എല്ലാവർക്കും സ്വീകാര്യനായ പ്രഥമ കാതോലിക്കാ എന്ന വസ്തുത ആർക്കും നിഷേധിക്കാനാവില്ല. ഇതിൽപരം ഒരു ഭാഗ്യം ഉണ്ടാകാനില്ലല്ലോ.

❑ ഭരണകാലത്തെപ്പറ്റി എന്താണഭിപ്രായം?

❍ സ്ഥാനാഭിഷേകത്തെ തുടർന്ന് പാത്രിയർക്കീസുമൊന്നിച്ചു പല പള്ളികൾ സന്ദർശിച്ചു. സഭയിൽ വൈകാരിക ഐക്യം ഉണ്ടായി. എല്ലാ രംഗങ്ങളിലും വളർച്ച ദൃശ്യമായി. എന്നാൽ അന്ത്യോക്യൻ മൂവ്മെന്റും 203-ാം നമ്പർ കല്പനയും ഐക്യത്തിന്റെ സരോവരത്തിൽ നഞ്ചിട്ടു കലക്കി. കാതോലിക്കാ ആയ ശേഷം മാത്യൂസ് മാർ അത്താനാസ്യോസ്, സഭാ സെക്രട്ടറി പി. സി. ഏബ്രഹാം (ഏബ്രഹാമിനെ അവിരാച്ചൻ എന്നാണു ബാവാ വിളിച്ചുവന്നത്), പി. എൻ. നൈനാൻ, മണലിൽ യാക്കോബ് കത്തനാർ, അരമന മാനേജർ റ്റി. സി. ജേക്കബ് കത്തനാർ, ഫാ. കെ. ഫീലിപ്പോസ്, അഡ്വ. കെ. ചെറിയാൻ, ഇ. ജെ. ജോസഫ്, സഭാ ട്രസ്റ്റി കുര്യൻ ഏബ്രഹാം ഉപ്പൂട്ടിൽ മുതലായവരുമായി ആലോചിച്ചായിരുന്നു സഭാഭരണം നിറവേറ്റിയത്. ഭരണകാര്യങ്ങളിൽ സ്വന്തമായി തീരുമാനങ്ങൾ എടുക്കുന്ന രീതി അദ്ദേഹത്തിനില്ലായിരുന്നു. സ്വന്തമായി തീരുമാനം എടുക്കാനുള്ള കഴിവില്ലായിരുന്നു എന്നല്ല ഇതിന്റെ അർത്ഥം. കൂട്ടായ ആലോചന കൊണ്ടു വേണം സഭ ഭരിക്കേണ്ടത് എന്നായിരുന്നു ഔഗേൻ ബാവായുടെ അഭിപ്രായം.

## മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യത്തെ സംബന്ധിച്ച് പാത്രിയർക്കീസ് ബാവായുടെ കത്ത്

Syrian Patriarcate of Antioch and all the East
Damascus - Syria
No. 203/70 (മുദ്ര)

ബഹുമാനപൂർണ്ണനായ ഔഗേൻ പ്രഥമൻ പൗരസ്ത്യ കാതോലിക്കായായ നമ്മുടെ സഹോദരന്റെ ശ്രേഷ്ഠതയ്ക്ക്.



സാഹോദര്യ ചുംബനത്തിനും ബഹുമാന്യനായ അങ്ങയുടെ ക്ഷേമാന്വേഷണത്തിനും ശേഷം പറയുന്നതെന്തെന്നാൽ.

അങ്ങയുടെ എഴുത്തിന് വളരെ നാളുകൾക്കു മുമ്പ് മാർത്തോമ്മായുടെ സിംഹാസനം എന്ന തലവാചകത്തിൽ എഴുതിയിട്ടുള്ളതായി ഒരു കത്ത് നാം വായിച്ച് വളരെ അത്ഭുതപ്പെട്ടു. നാലാം നൂറ്റാണ്ടിൽ കാതോലിക്കാ സ്ഥാപനം ഉണ്ടായതു മുതൽ ഈ നാമം കാതോലിക്കാമാരിലോ മപ്രിയാനാമാരിലൊ ആരും ഉപയോഗിച്ചിട്ടില്ലാ എന്നതാണ് കാര്യം. രണ്ടാമതായി മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനം എന്നു പറയപ്പെടത്തക്കവിധത്തിൽ, മാർത്തോമ്മാ ശ്ലീഹാ ഏതെങ്കിലും ഒരു സിംഹാസനം സ്ഥാപിച്ചിട്ടേയില്ല. യൂഹാനോന്റെ ഏവൻഗേലിയോനിൽനിന്നും (20:21 – 24) വ്യക്തമാകുന്ന പ്രകാരം അദ്ദേഹം ഒരു പുരോഹിതനായിട്ടില്ലായിരുന്നു. ഒരു പുരോഹിതൻ പോലും ആകാതിരിക്കെ എങ്ങനെ മഹാപുരോഹിതനായി. ഒരു മഹാപുരോഹിതൻ അല്ലാതിരിക്കെ എങ്ങനെ സിംഹാസനം സ്ഥാപിച്ചു. അതുകൊണ്ട് പൂർവിക ചരിത്രകാരന്മാരിലാരും തന്നെ അദ്ദേഹം ആരെയും എപ്പിസ്കോപ്പാ ആയി പട്ടം കെട്ടിയതായോ കാതോലിക്കാ സിംഹാസനം സ്ഥാപിച്ചതായോ പ്രസ്താവിച്ചിട്ടില്ല.

..........................................................................................................

നമ്മുടെ ശ്ലൈഹിക ആശീർവാദങ്ങൾ വാത്സല്യ മെത്രാപ്പോലീത്തന്മാർക്കും നമ്മുടെ മക്കളായ വൈദികർക്കും അവിടെയുള്ള ജനത്തിനും നൽകുക. പാത്രിയർക്കാ അരമനാംഗങ്ങൾ അങ്ങയുടെ കൈ ചുംബിക്കുകയും പ്രാർത്ഥനകളെ ആശ്ലേഷിക്കുകയും ചെയ്യുന്നു. ഇവ ഇവിടെ അവസാനിക്കട്ടെ. കർത്താവിന്റെ കൃപ അങ്ങയോടുകൂടെ.

ദമസ്കോസ്
27 – 6 – 1970 (മലയാളം വിവർത്തനം)

## കാതോലിക്കാ ബാവായുടെ മറുപടി

(മുദ്ര)

No. 155/70

അന്ത്യോക്യായുടെയും കിഴക്കൊക്കെയുടെയും ഭാഗ്യവാനായ മോറാൻ മാർ ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പരിശുദ്ധതയ്ക്ക്.

തിരുമനസ്സിലെ കുശലാന്വേഷണത്തിനും ക്ഷേമാശംസയ്ക്കും ശേഷം

അറിയിക്കുന്നത്:–

കഴിഞ്ഞ 27 – 6 – 70 ൽ അയച്ച തിരുമനസ്സിലെ കത്ത് ലഭിച്ചു. അതിലെ താല്പര്യപ്രകാരം നമ്മുടെ ബ. മെത്രാപ്പോലീത്തന്മാരെയും പ്രധാനപ്പെട്ട ചില കശ്ശീശന്മാരെയും വിവരങ്ങൾ അറിയിച്ചു. ഇതിൽ അവരെല്ലാവരും വളരെ അത്ഭുതപ്പെടുകയും ഏറ്റവും ദുഃഖിക്കുകയും ചെയ്തു. മാർത്തോമ്മാ ശ്ലീഹായുടെ പൗരോഹിത്യം, സിംഹാസനം, കാതോലിക്കേറ്റിന്റെ അധികാരം ഇവയെ സംബന്ധിച്ചുള്ള തിരുമനസ്സിലെ കത്തിലെ പ്രസ്താവന സത്യത്തിനും സഭാവിശ്വാസത്തിനും യോജിക്കാത്തതും, പിതാക്കന്മാരുടെ ചരിത്രത്തിനും കാനോനാകൾക്കും എതിരുമാണെന്നും, തൻനിമിത്തം അവ ഒരിക്കലും സ്വീകാര്യങ്ങളല്ലെന്നും, പ്രതിഷേധാർഹങ്ങളാണെന്നുമാണ് ഇവിടെ എല്ലാവരുടെയും അഭിപ്രായം. ഇതേപ്പറ്റി ഇവിടെ കൂടിയ സിനഡ് നിശ്ചയിച്ചതനുസരിച്ച് അതിന്റെ സെക്രട്ടറി വിശദമായി തിരുമനസ്സിലേക്ക് പിന്നീട് എഴുതുന്നതാണ്.

പ. സഭയെ കലക്കുന്നതിനും നശിപ്പിക്കുന്നതിനും അന്തി ക്രിസ്തു ആഗ്രഹിക്കുന്നതിന്റെ ഫലമായി മതപരമായ ജീവിതമോ വിശ്വാസമോ ഇല്ലാത്തവരും സഭയുടെ തത്വങ്ങളെ സംബന്ധിച്ച് പരിജ്ഞാനമില്ലാത്തവരുമായ ചുരുക്കം ചില വഴക്കാളികൾ മാത്രം ഈദൃശ സംഗതികളിൽ തല്പരന്മാരായി ഉണ്ടായേക്കാം. എന്നാലും സഭയിലെ ഭൂരിപക്ഷം ജനങ്ങൾക്കും ഇത് വളരെ സങ്കടകാരണമായിരിക്കുന്നു.

നമ്മുടെ മുൻഗാമി കാലം ചെയ്ത മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ കാലത്ത് ഈവിധ സംഗതികളെക്കുറിച്ച് അവിടുന്ന് എഴുതിയിരുന്നതായും അന്ന് സമുചിതമായ മറുപടി അതിനു നൽകിയതായും അറിയുന്നു. കൂടുതലായി തൽക്കാലം നാം ഒന്നും എഴുതുന്നില്ല. പാത്രിയർക്കാ സിംഹാസനവും കാതോലിക്കാ സിംഹാസനവും തമ്മിൽ കാനോനികമായും മലങ്കരസഭാ ഭരണഘടന പ്രകാരവും ഉള്ള ഐക്യബന്ധം ഏറ്റക്കുറച്ചിൽ കൂടാതെ സംരക്ഷിക്കപ്പെട്ടു കാണ്മാൻ ഞങ്ങൾ എല്ലാവരും ആഗ്രഹിക്കുന്നു. പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമെന്നു ഞങ്ങൾ അഭിമാനിക്കുന്ന പൗരസ്ത്യ ഓർത്തഡോക്സ് സഭയെക്കുറിച്ചുള്ള ഞങ്ങളുടെ അഭിപ്രായങ്ങൾ അവിടുന്ന് പുനഃചിന്തനം ചെയ്യുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. അങ്ങയുടെ ജ്ഞാനത്തിന് ഇതു മതി. ഞാൻ വാക്കുകൾ ചുരുക്കുകയാണ്.

ദൈവം അങ്ങേയ്ക്ക് ദീർഘായുസ്സും ആത്മശരീര സൗഖ്യവും അവിടുത്തെ അധികാരത്തിൻ കീഴിലുള്ള ബ. മെത്രാപ്പോലീത്തന്മാർക്കും കശീശ്ശന്മാർക്കും വിശ്വാസമുള്ള ജനത്തിനും സമാധാനവും ക്ഷേമവും നല്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. ഇവിടെയുള്ള ബ. മെത്രാപ്പോലീത്തന്മാരും



കശീശ്ശന്മാരും വിശ്വാസികളായ ജനങ്ങളും തൃക്കരം മുത്തുകയും അങ്ങയുടെ ശുശ്രൂഷകർക്ക് ക്ഷേമം നേരുകയും ചെയ്യുന്നു.

Catholicate Palace
Kottayam - 4, 26 - 8 - 1970

**Baselius Augen I**
**Catholicos of the East**

(മലയാളം വിവർത്തനം)

ഔഗേൻ ബാവാ കാലം ചെയ്യുമ്പോൾ സഭകളുടെ ലോക കൗൺസിൽ നെയ്റോബിയിൽ സമ്മേളിച്ചുകൊണ്ടിരിക്കുകയായിരുന്നു. കാലംചെയ്ത വിവരം അറിഞ്ഞയുടനെ ആ ആഗോള സംഘടന ബാവായ്ക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിച്ച് അനുശോചനം രേഖപ്പെടുത്തി. ഫീലിപ്പോസ് മാർ തെയോഫിലോസ് അവിടെ നിന്നു കോട്ടയത്തു പറന്നെത്തി കബറടക്കത്തിൽ പങ്കെടുക്കുകയും ചെയ്തു. ഇങ്ങനെ ആഗോള സഭാ പ്രതിനിധികളുടെ പ്രാർത്ഥനയും ആദരവും ലഭിച്ച മറ്റാരാണുള്ളത്? ഇങ്ങനെ നോക്കുമ്പോൾ എല്ലാ നിലകളിലും അതീവ ഭാഗ്യവാനായിരുന്നു പ. ഔഗേൻ ബാവാ. അദ്ദേഹത്തിന്റെ ചരമ രജത ജൂബിലി ആഘോഷം പരുമല വച്ച് എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമാ ഒന്നാമൻ ബാവാ ഉദ്ഘാടനം ചെയ്യുകയും അദ്ദേഹത്തിന്റെ നാമത്തിൽ ഒരു ചാരിറ്റിഫണ്ട് ആരംഭിക്കുകയും ചെയ്തത് ബാവായുടെ അതുല്യഭാഗ്യത്തിന്റെ മറ്റൊരു തൂവലാണ്. പ. ബാവായുടെ പ്രാർത്ഥനയും ഓർമ്മയും മാതൃകയും സഭയ്ക്ക് എന്നും ഒരു ശക്തിദുർഗ്ഗമായിരിക്കും.



പ. ഔഗേൻ ബാവായോടൊപ്പം 1965 ൽ എടുത്ത ചിത്രം. ഫാ. റ്റി. സി. ജേക്കബ്, ഫാ. റ്റി. ജി. സഖറിയ, കെ. വി. മാമ്മൻ, ഫാ. കെ. വി. ജോസഫ്.

# ബാവായുടെ പ്രൈവറ്റ് സെക്രട്ടറി

❑ മൂവാറ്റുപുഴയിൽ നിന്നു കോട്ടയത്തേക്കു വരാൻ എന്താണു കാരണം?

❍ ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായെ വൈദിക സെമിനാരി പ്രിൻസിപ്പലായി നിയമിക്കുകയും അദ്ദേഹം എം. ഡി. സെമിനാരിയിൽ (അന്നു സെമിനാരി എം. ഡി. യിൽ ആയിരുന്നു) താമസിക്കുകയും ചെയ്തപ്പോൾ തിരുമേനിയുടെ സെക്രട്ടറിയായി ഞാനും കോട്ടയത്തുവന്നു.

❑ എപ്പോഴാണു കാതോലിക്കാ ബാവായുടെ സെക്രട്ടറിയാകുന്നത്?

❍ ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ സെക്രട്ടറി പി. സി. ഈപ്പൻ ശെമ്മാശൻ (ഇപ്പോൾ മൈസൂറിൽ താമസിക്കുന്ന റവ. ഡോ. പി. സി. ഈപ്പനച്ചൻ, മാമ്മച്ചനെ കാതോലിക്കേറ്റ് ഹൈസ്കൂളിൽ വച്ച് പഠിപ്പിച്ച പി. ഇ. ചെറിയാൻ സാറിന്റെ മകനുമാണല്ലോ) ഉപരിപഠനാർത്ഥം അമേരിക്കയിലേക്കു പോകാൻ തീരുമാനിച്ചു. 'പോകുന്നതു കൊള്ളാം. എനിക്കു പറ്റിയ ഒരു ശെമ്മാശനെ താൻ കണ്ടുപിടിച്ചു തരണം' ബാവാ കല്പിച്ചു. നമ്മുടെ തീമോത്തിയോസ് തിരുമേനിയുടെ സെക്രട്ടറി റ്റി. ജി. സഖറിയാ ശെമ്മാശൻ പറ്റിയ ആളാണെന്നു ഫാ. റ്റി. സി. ജേക്കബ് അറിയിച്ചപ്പോൾ 'മതി. അയാൾ നമ്മുടെ ഉമയാറ്റുകര അച്ചന്റെ മകനാണല്ലോ. തരക്കേടില്ല. സുറിയാനിയും ഒക്കെ ഇതിനകം പഠിച്ചിരിക്കും' എന്ന് ബാവാ പ്രതിവചിച്ചു. ഇങ്ങനെയാണു ഞാൻ സിംഹത്തിന്റെ അടുത്തേക്ക് ഒരു കുഞ്ഞാടിനെപ്പോലെ ആനയിക്കപ്പെട്ടത്. ഇത് 1951 -ൽ ആണ്. വയസ്സ് 21 മാത്രം. ഞാൻ ഭയത്തോടും വിറയലോടുമാണ് ബാവായുടെ സമീപത്തുചെന്നു കൈമുത്തി സെക്രട്ടറി പദം സ്വീകരിക്കുന്നത്. ചിട്ട വല്ലതും തെറ്റിച്ചാൽ തട്ടു കിട്ടും. എന്നോടു സ്നേഹമായിരുന്നു. ഒരു പ്രത്യേക പരിഗണനയും ഉണ്ടായിരുന്നു. എന്റെ അപ്പച്ചനോടുള്ള താല്പര്യത്തിന്റെ പ്രതിഫലനവുമാകാം.

❑ അക്കാലത്തു സഭയുടെ കേന്ദ്ര ഭരണമൊക്കെ എങ്ങനെയായിരുന്നു?

❍ 1950 മുതലുള്ള കാര്യങ്ങളാണ് എനിക്കറിയാവുന്നത്. പ. ബാവായുടെ ആസ്ഥാനവും കാതോലിക്കേറ്റ് ഓഫീസ് പ്രവർത്തനങ്ങളും എല്ലാം അന്നു പഴയ സെമിനാരിയിലായിരുന്നു. പുത്തൻകാവ് മാർ പീലക്സിനോസ്



മെത്രാച്ചന്റെ നിർദ്ദേശാനുസരണവും എം. സി. കുറിയാക്കോസ് റമ്പാച്ചന്റെ നേതൃത്വത്തിലും പുതുപ്പള്ളി പന്തലമുറിയിൽ പി. എൻ. നൈനാൻ സാറിന്റെ സഹകരണത്തിലും ഓഫീസ് കാര്യങ്ങൾ ഭംഗിയായി നടന്നുവന്നിരുന്നു. സമുദായക്കേസ്സിൽ തിരു-കൊച്ചി ഹൈക്കോടതിയിൽ നിന്നുണ്ടായ വിധി നമുക്ക് എതിരായിവന്നു. കേസ്സു തോറ്റപ്പോൾ പഴയസെമിനാരി എതിർ കക്ഷിക്കു വിട്ടുകൊടുക്കേണ്ടി വരുമോ എന്നൊരു ഭീതിയും ഉണ്ടായിരുന്നു. തന്നിമിത്തം ബാവായുടെ ആസ്ഥാനം നേരത്തെ ചെറിയമഠത്തിൽ സ്കറിയാ മല്പാൻ സ്ഥാപിച്ച മാങ്ങാനം എബനേസർ ദയറായിലേക്കും തുടർന്ന് ദേവലോകത്തേക്കും മാറ്റി. ഓഫീസ് പ്രവർത്തനങ്ങളും അവിടെ തുടർന്നു. സഭാകാര്യങ്ങളിൽ ഒരു പുതിയ ഉണർവുണ്ടായി. ജനറൽ സെക്രട്ടറിയായി ഫാ. കെ. ഫീലിപ്പോസും ഡപ്യൂട്ടി സെക്രട്ടറിയായി പി. എൻ. നൈനാൻ സാറും നിയമിതരായി. അന്ന് സഭാ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട വ്യക്തി എറികാട്ട് ഇ. ജെ. ജോസഫായിരുന്നു. ഇവർ നിത്യവും ഓഫീസിൽ വന്നു പ്രവർത്തിച്ചുകൊണ്ടിരുന്നു. ഏതു പ്രശ്നം ഉണ്ടായാലും പരസ്പരം ആലോചിച്ചശേഷം ബാവായെ സമീപിച്ചു പരിഹാരം തേടുന്ന ഒരു സംവിധാനമായിരുന്നു അന്നത്തേത്.

❑ കേസു തോറ്റപ്പോൾ ബാവാ കൽക്കട്ടയിലായിരുന്നല്ലോ. ആ യാത്രയെപ്പറ്റിയൊക്കെ ഒന്നു പറയാമോ?

❍ കൽക്കട്ടയിൽ പോകുന്നതിനുമുമ്പ് ബാവാ ബോംബെയ്ക്കു പോയി. തോമ്മാ മാർ ദിവന്നാസ്യോസ് തിരുമേനിയുമുണ്ട്. അവിടെ ദാദർ പള്ളി കൂദാശയായിരുന്നു പരിപാടി. അന്ന് ബോംബെയിലെ പ്രധാന പള്ളിയാണ് ദാദർ. മിസ്സിസ് ജോൺ മത്തായിയും മറ്റും ചേർന്നു പണം പിരിച്ചുണ്ടാക്കിയ പള്ളിയാണ്. ബോംബെയിൽ നിന്നു പൂനെയിൽ എത്തി, പിന്നീട് കൽക്കട്ടയ്ക്കു പോകുക എന്നതായിരുന്നു പ്രോഗ്രാം.

❑ ഈ യാത്രയിൽ എന്തെങ്കിലും അവിസ്മരണീയാനുഭവങ്ങൾ ഉണ്ടായോ?

❍ ഉണ്ടായി. പറയാം. ബോംബെ പള്ളി കൂദാശയ്ക്കു ശേഷം അടുത്ത ദിവസം ഏതാനും കുഞ്ഞുങ്ങളെ മാമോദീസാ മുക്കേണ്ടിവന്നു. പള്ളിക്കു കടമുണ്ടായിരുന്നതിനാലും മാർബിൾ കൊണ്ടു മാമോദീസാ തൊട്ടി നിർമ്മിച്ചതിനാലും ഓരോ കുട്ടിയുടെയും മാതാപിതാക്കൾ 150 രൂപ വച്ചു പള്ളിക്കു നൽകണമെന്നു വികാരിയായിരുന്ന ഫാ. ടി. ഐ. കോശി പറഞ്ഞു. പത്തു കുട്ടികളിൽ മാത്തുക്കുട്ടിച്ചായന്റെ (കെ. എം. മാത്യു, മനോരമ) ഇളയമകൻ ചാക്കോയും ഉണ്ടായിരുന്നു. മാമോദീസാ കഴിഞ്ഞ് ഒരാൾ ബാവായെ കണ്ട് ഒരു സങ്കടം ഉണർത്തിച്ചു. "സാമ്പത്തികശേഷി ഇല്ലാത്ത എന്റെ കുട്ടിയെ മാമോദീസാ മുക്കണമെന്നാവശ്യപ്പെട്ടിട്ട് പണം കൊടുക്കാഞ്ഞതുകൊണ്ട്

ബ. അച്ചൻ സമ്മതിച്ചില്ല." ഇതു കേട്ട് ബാവാ വളരെ ദേഷ്യപ്പെട്ടു. 'നാളെ ഞങ്ങൾ പൂനെയ്ക്കു പോവുകയാണ്. തിരിച്ചുവന്നശേഷം കുട്ടിയെ ഞാൻ മാമോദീസാ മുക്കാം. അതു കഴിഞ്ഞേ കൽക്കട്ടയ്ക്കു പോകുന്നുള്ളു. യാത്ര ഒരു ദിവസം വൈകിക്കൊള്ളട്ടെ.' ബാവാ അയാളെ ആശ്വസിപ്പിച്ചു. പണം ഇല്ലെന്നു നേരത്തെ അറിഞ്ഞിരുന്നെങ്കിൽ 150 രൂപാ കൊടുക്കാമായിരുന്നല്ലോ എന്നു കെ. എം. മാത്യുവും മറ്റും പറയുന്നുണ്ടായിരുന്നു. പൂനാ പ്രോഗ്രാം മാറ്റാനാവാത്തതുകൊണ്ട് പൂനെയ്ക്കു പോയി. അവിടുത്തെ ചടങ്ങുകൾ കഴിഞ്ഞ് അടുത്ത ദിവസം ബോംബെയിൽ തിരിച്ചെത്തി ആ കുഞ്ഞിന്റെ മാമോദീസായും ബാവാ നടത്തി സന്തുഷ്ടനായി.

❑ കൽക്കട്ടാ യാത്രയെപ്പറ്റി പ്രത്യേകിച്ചു വല്ലതും ഓർക്കുന്നുണ്ടോ?

❍ യാത്രയിലാണെങ്കിലും ബാവാ രാത്രി 12 നു എണീറ്റു പ്രാർത്ഥിക്കും. രഹസ്യ പ്രാർത്ഥന മുഴുവൻ പൂർത്തിയാക്കും. ഒരു ദിവസം നേരം വെളുത്തപ്പോൾ 'മറ്റെന്നാൾ കേസിന്റെ വിധിയാണല്ലോ. നമ്മൾ തോറ്റു പോകും. എന്നാൽ ഒരു പോയിന്റിൽ അവസാനം ജയിക്കും' എന്നു താനൊരു സ്വപ്നം കണ്ടതായി ബാവാ തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനിയോടു പറഞ്ഞു. സ്വപ്നത്തിൽ കാണുന്നതിന്റെ വിപരീതമായിരിക്കും ഉണ്ടാകുക എന്നും സാരമില്ലെന്നും മറ്റും മെത്രാച്ചൻ തന്ത്രപൂർവ്വം മറുപടി നൽകി. ഞങ്ങൾ കൽക്കട്ടായിൽ എത്തി സ്വീകരണങ്ങൾക്കുശേഷം അവിടെ വിശ്രമിച്ചു. അന്നു രാത്രി കേസിൽ തോറ്റ വിവരത്തിനുള്ള കമ്പി കിട്ടി. എന്നാൽ ഉടനെ ആ കാര്യം ദീവന്നാസ്യോസ് തിരുമേനി ബാവായെ അറിയിച്ചില്ല.

നേരം വെളുത്തു കുറെ കഴിഞ്ഞപ്പോൾ കമ്പി വന്ന കാര്യവും തോറ്റ വിവരവും മെത്രാച്ചൻ പറഞ്ഞു. കമ്പി വായിച്ചു കേൾപ്പിച്ചു. "ഞാൻ പറഞ്ഞില്ലേ തോൽക്കുമെന്ന്. എന്നാൽ ഒരു പോയിന്റുണ്ട്. നമ്മൾ ജയിക്കും" ബാവാ പറഞ്ഞു. ഒടുവിൽ സുപ്രീം കോടതിയിൽ അപ്പീൽ പോയി വാദം കേട്ടു. ബാരിസ്റ്റർ എം. കെ. നമ്പ്യാർ 'റസ്ജുഡിക്കേറ്റ' എന്ന പോയിന്റ് ഉന്നയിച്ചു. 'വേറെ വല്ലതും പറയാനുണ്ടോ' എന്ന് കോടതി പ്രതികളോടാരാഞ്ഞു. വിധി സുപ്രീം കോടതി റദ്ദാക്കി. 1958 –ൽ കേസ് ജയിച്ചു. 51 –ൽ തോറ്റിട്ടും ബാവാ ധൈര്യമായിരുന്നു. നിരാശപ്പെട്ടില്ല. "സത്യം ജയിക്കുമെന്ന്" ഉരുവിട്ടു. "ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട. വെള്ളിയാഴ്ച ക്രൂശിക്കപ്പെട്ട സത്യം ഞായറാഴ്ച ഉയിർത്തെഴുന്നേൽക്കും" എന്ന കമ്പി സന്ദേശം നാട്ടിലേക്ക് അയച്ച് കേസിന്റെ വിധി മൂലം ഭഗ്നാശരായിരുന്ന സഭാ മക്കളെ ആശ്വസിപ്പിച്ചു. കേസു വിധി ഉണ്ടായത് ഒരു വെള്ളിയാഴ്ച ആയിരുന്നു.

❑ കേസ് ജയിക്കണമെന്ന് ബാവാ പ്രാർത്ഥിക്കുമായിരുന്നോ?

❍ ഇല്ല. അതിനുപകരം താഴെപ്പറയുന്ന പ്രാർത്ഥനാഗാനങ്ങൾ സന്ധ്യയ്ക്കും രാവിലെയും ആവർത്തിച്ചു ചൊല്ലുമായിരുന്നു.



1. പ്രാർത്ഥിപ്പിൻ ശ്ലീഹന്മാരെ! കർത്താവോടായ്
ഭിന്നതസഭതൻ സന്താനങ്ങളിലി–ല്ലാതാവാൻ
നിങ്ങളതിൽ ചൊല്ലിയതാകും–വിശ്വാസത്തെ
മായിച്ചിടുവാൻ–ദുസ്താർക്കികരതിനെ–ച്ചുറ്റുന്നു
സത്യമതാം–മൂശയിലാ വചനം
കനകം പോൽ–ശോധിച്ചീടട്ടെ
വൈദികർ വാഴ്ത്തും ശുദ്ധസഭയ്ക്കഭയം ചേർത്തോനെ

2. ന്യായാധിപന്യായാധിപതേ–യങ്ങേയ്ക്കരിശം
ചേർത്തകടത്താലെൻതല താഴ്ത്തരുതേ–വിധിഗേഹേ
മോചനയോഗ്യതയില്ലെങ്കിലു–മെന്നിലിരിക്കും
നിന്തിരുമെയ്യും രക്തവുമോർത്തെന്മേൽ–കൃപചെയ്ക.
നിൻസ്നേഹാൽ–സ്ലീബാ ഞാൻ കൂപ്പി;
പിഴപോക്കി–നിൻമെയ്രുധിരങ്ങൾ
ഹിതമൊടു കരുണാമയനീശോ മമനൽകുക മുക്തി

കൂടാതെ

യേശു! പിതൃസുതനെ!–ഞങ്ങളെ കാക്കണമെ
യേശു! മറിയസുതാ!–ഞങ്ങളെ തുണയ്ക്കണമേ
യേശു! ബലപ്പെടുത്തി! യേശു സൂക്ഷിക്ക
യേശു! ദോഷിയെ ഞങ്ങളിൽ നി–ന്നകറ്റണമെ
യേശു! അകൃത്യവും പാപവും മോചിക്ക
യേശു! വിധി ദിവസം–കരുണ തോന്നണമെ

എന്ന ഗീതവും തുടർച്ചയായി ബാവാ തിരുമേനി സുറിയാനിയിൽ ചൊല്ലുമായിരുന്നു.

❑ കേസ് ജയിച്ചശേഷം കോടതിച്ചെലവ് ഈടാക്കാഞ്ഞതെന്താണ്?

❍ കേസ് ജയിച്ച ഉടനെ യോജിപ്പും ഉണ്ടായതിനാൽ, 'ഇനി എല്ലാവരും ഒന്നാണല്ലോ. കോടതിച്ചെലവ് ഈടാക്കാൻ ശ്രമിക്കേണ്ട' എന്നൊക്കെ ചില നേതാക്കന്മാർ വന്നു പറഞ്ഞു. ബാവാ ആദ്യം ദേഷ്യപ്പെട്ടു. ഒടുവിൽ 'നിങ്ങൾക്കു വേണ്ടെങ്കിൽ എനിക്കെന്തിനാ' എന്നു പറഞ്ഞു. ഒരു ലക്ഷത്തിൽപരം രൂപ കക്ഷികളിൽ നിന്ന് ഈടാക്കേണ്ട എന്ന നല്ല തീരുമാനം എടുത്തു. എന്തു കാര്യമായാലും ആരും തിരുമേനിയുടെ മുഖത്തു നോക്കി ഉച്ചത്തിൽ ഒന്നും പറയുകയില്ലായിരുന്നു. അദ്ദേഹത്തിന്റെ മുഖത്തെ പ്രഭാവലയവും അദ്ദേഹത്തോടുള്ള ഭയഭക്തി ബഹുമാനങ്ങളുമായിരുന്നു അതിനുള്ള മുഖ്യ തടസ്സം.

❑ അന്നത്തെ മുഖ്യ ഉപദേശകരും ഇഷ്ടന്മാരുമൊക്കെ ആരായിരുന്നു?

❍ കെ. സി. മാമ്മൻ മാപ്പിള, എറികാട്ടു ബേബി (ഇ. ജെ. ജോസഫ്), പി. സി. ഏബ്രഹാം, കൊറ്റാത്തുവിള തോമസച്ചൻ, പരുമല മാനേജർ കെ. ബി. മാത്യൂസ് കത്തനാർ, കുറ്റിക്കണ്ടത്തിൽ അലക്സാണ്ടർ കത്തനാർ, പാറേട്ട് മാത്യൂസ് കത്തനാർ, റ്റി. എസ്, ഏബ്രഹാം അച്ചൻ, മണലിൽ യാക്കോബ് കത്തനാർ, സെമിനാരി മാനേജർ റ്റി. സി. ജേക്കബ് കത്തനാർ, ഉപ്പൂട്ടിൽ കുഞ്ഞച്ചൻ, അഡ്വ. കെ. ചെറിയാൻ, അഡ്വ. എം. ഏബ്രഹാം മുതലായവർ.

❑ ബാവായുടെ ചില പ്രത്യേകതകൾ പറയാമോ?

❍ ഇത്രയധികം കൃത്യനിഷ്ഠയും ചിട്ടയുമുള്ള ഒരു സഭാ മേലദ്ധ്യക്ഷനെ ഞാൻ കണ്ടിട്ടില്ല. ശുചിത്വത്തിന്റെ കാര്യത്തിൽ വലിയ നിഷ്ഠയായിരുന്നു. മൂത്രവിസർജനത്തിനുശേഷം ലിംഗാഗ്രം കഴുകുന്ന സ്വഭാവമായിരുന്നു. കാറിലും ട്രെയിനിലുമുള്ള യാത്രാവേളയിലും വെള്ളവും, മൊന്തയും കോളാമ്പിയും കൂടെക്കൊണ്ടുപോകും. കുപ്പായത്തേൽ അല്പം പോലും മൂത്രം പറ്റാതെ സൂക്ഷിക്കും. കുർബ്ബാനയ്ക്കുപയോഗിക്കുന്ന സാധാരണ കുപ്പായം പോലും പ്രത്യേകമായിരുന്നു. ആജ്ഞാ ശക്തി അതുല്യമായിരുന്നു. തിരുവായ്ക്ക് എതിർവായ് ഇല്ലെന്നുപറയുന്നതുപോലെയാണ്. എല്ലാവർക്കും പേടിയായിരുന്നു. നെല്ലിക്കാ പോലെയാണ്. ആദ്യം ശാസിക്കും. അല്പം വഴക്കുപറയും. പിന്നെ വാത്സല്യം ആകും. വഴക്കു പറയുമ്പോൾ കേട്ടുകൊള്ളണം. മറുപടി പറഞ്ഞാൽ കുഴയും.

❑ മലങ്കരസഭയെ പിളർന്ന് റീത്തിൽപോയ മാർ ഈവാനിയോസിനെ രോഗക്കിടക്കയിൽ കാണാൻ പോയി പ്രാർത്ഥിക്കാനുള്ള കാരണം എന്താണ്?

❍ ബഥനി മാർ ഈവാനിയോസിനു സുഖമില്ലെന്നും ബാവായെ കാണാൻ വലിയ ആഗ്രഹമാണെന്നും പാറേട്ട് മാർ ഈവാനിയോസ് തിരുമേനി ബാവായെ അറിയിച്ചു. അവർ രണ്ടു പേരും സുഹൃത്തുക്കളായിരുന്നു. ബാവാ തിരുവനന്തപുരത്ത് പട്ടം അരമനയിൽ പോയി രോഗിയുടെ കരംഗ്രഹിച്ചു പ്രാർത്ഥിച്ചു.

❑ റീത്തിൽപോയ വാളക്കുഴി മാർ സേവേറിയോസിനോടുള്ള സമീപനം എങ്ങനെയായിരുന്നു.?

❍ അനുകൂലം അല്ലായിരുന്നു.

❑ സെക്രട്ടറി വല്ലപ്പോഴും വീട്ടിൽ പോകാൻ അനുവദിക്കുമോ?

❍ ഇല്ല. പിതൃപുത്ര ബന്ധമായിരുന്നു. പത്തു ദിവസം പോലും അടുപ്പിച്ച് വീട്ടിൽ പോയി നിന്നിട്ടില്ല. എപ്പോഴും ബാവായ്ക്കു സഹായം വേണം. മറ്റാരെങ്കിലും ആയാൽ പ്രയാസം. ഡോ. കെ. സി. പോൾ മദ്രാസിൽ വച്ചു ഇൻസുലിൻ കുത്തിവയ്ക്കുമ്പോൾ വേദന മൂലം ബാവായ്ക്കു കുത്തു പേടിയായിരുന്നു. 'ഇയാളെന്നെ കുത്തുന്നവനാ' എന്നു മറ്റുള്ളവരോടു പറയും. ഡോ. പോൾ ഇൻസുലിൻ കുത്തിവയ്ക്കുന്നത് എന്നെ പഠിപ്പിച്ചു. മദ്രാസിൽ നിന്നു വന്നതിനു ശേഷം കാലം ചെയ്യുന്നതുവരെ ഞാനാണ് തിരുമേനിക്ക് ഇൻസുലിൻ കുത്തിവച്ചുകൊണ്ടിരുന്നത്. കോട്ടയത്തുണ്ടായിരുന്ന ഡോ. പി. എം. പൗലൂസിനെ ഇഷ്ടമായിരുന്നു. അദ്ദേഹവും വളരെയധികം ചികിത്സിച്ചിട്ടുണ്ട്.



❑ ബന്ധുക്കൾക്കു വല്ലതും കൊടുക്കുമോ?

❍ ഒന്നും കൊടുക്കുകയില്ല. വന്നു കാണുന്നത് സന്തോഷമാണ്. അങ്ങേയറ്റം വണ്ടിക്കൂലി കൊടുത്തെങ്കിൽ ആയി. കല്യാണം നടത്തിക്കൊടുക്കാൻ ആരും വിളിക്കുകയില്ല. മിക്കവർക്കും പേടിയാണ്. വ്യക്തിപരമായി വലിയ അടുപ്പം ഉണ്ടെങ്കിൽ പോകും. അത്രതന്നെ.

❑ ദ്രവ്യാഗ്രഹം ഉണ്ടായിരുന്നോ?

❍ ഇല്ല. പണം തീരെ ഇല്ലാതിരുന്ന കാലമായിരുന്നു എന്നും ഓർക്കണം. ഒരു പേഴ്സണൽ ബാങ്ക് അക്കൗണ്ടേയുള്ളു. സഭയുടെയും അക്കൗണ്ടും അതുതന്നെ. കിട്ടുന്ന പണം ഒരു കയ്പെട്ടിയിൽ സൂക്ഷിക്കും. ബാങ്കിൽ പണം ഇട്ടാൽ പാസ്സ് ബുക്ക് കിട്ടുന്നതുവരെ ബുക്കിനെപ്പറ്റി ചോദിച്ചുകൊണ്ടിരിക്കും. പൈസ സ്വന്തമായി എണ്ണി പെട്ടിയിൽ സൂക്ഷിക്കും. പെട്ടിയിൽ നോക്കിയപ്പോൾ ഒരിക്കൽ രണ്ടു രൂപയുടെ കുറവുണ്ടായിരുന്നു. അപ്പോൾ തന്നെ പെട്ടിയിലെ പണം മുഴുവൻ എണ്ണി നോക്കാൻ എന്നോട് ആവശ്യപ്പെട്ടു. ഞാൻ എണ്ണിക്കൊണ്ടിരിക്കുമ്പോൾ ആരോ ഒരാൾക്കു രണ്ടു രൂപ വണ്ടിക്കൂലി കൊടുത്തകാര്യം ഓർമ്മിപ്പിച്ചു. ബാവായ്ക്കു സമാധാനം ആയി.

❑ പത്രം വായിച്ചു വാർത്തകൾ മനസ്സിലാക്കുമായിരുന്നോ?

❍ പത്രം വായിച്ചു കേൾക്കുകയാണ് പതിവ്. മനോരമ അന്ന് സായാഹ്നപതിപ്പായിരുന്നു. ഉറച്ചു വായിക്കണം. നെടുമാവ് ടി. വി. ജോർജ്ജായിരുന്നു (പിന്നീട് വൈദികൻ) പത്രം വായിച്ചു വന്നത്. മലയാള മനോരമ പിന്നീട് പ്രഭാതപതിപ്പായപ്പോൾ രാവിലെ പത്രം വന്നാൽ തിരുമേനി തന്നെ അതു വായിക്കുമായിരുന്നു. അക്ഷരം തീരെ ചെറുതാണെന്നും വായിക്കാൻ പ്രയാസമാണെന്നും പറയാറുണ്ടായിരുന്നു. യാദൃച്ഛികമെന്നു പറയട്ടെ. ഒരു ദിവസം തിരുമേനി പത്രം വായിച്ചുകൊണ്ടിരിക്കുമ്പോൾ മനോരമ പത്രാധിപർ കെ. എം. ചെറിയാൻ കയറിവന്നു. "പത്രം വായിക്കാൻ പ്രയാസമുണ്ട്. കുറച്ചു വലിയ അക്ഷരത്തിൽ പത്രം അടിക്കണം. ഞങ്ങൾ വയസ്സന്മാർക്കും പത്രം വായിക്കേണ്ടേ" എന്നു ചോദിച്ചു. "തിരുമേനി വിഷമിക്കേണ്ട. അതിന്



ദ്വിഭാഷി: അത്യുന്നതരായ ബാവായുടേയും
രാഷ്ട്രപതി വി. വി. ഗിരിയുടെയും മദ്ധ്യത്തിൽ.



**അമേരിക്കൻ ആർച്ച് ബിഷപ്പ് ഇയ്യാക്കോവോസ്,
പ. ഗീവറുഗീസ് രണ്ടാമനെ സന്ദർശിച്ചപ്പോൾ.
ഫാ. കെ. ഫീലിപ്പോസ് (വലത്ത്)**



ഞാൻ ഒരു പരിഹാരം ഉണ്ടാക്കിത്തരാം" കെ. എം. ചെറിയാൻ പറഞ്ഞു.

പിറ്റേ ആഴ്ച അദ്ദേഹം ഒരു മാഗ്നിഫൈയിംഗ് ഗ്ലാസ്സും (ഭൂതക്കണ്ണാടി) വാങ്ങിക്കൊണ്ടാണ് ബാവായെ കാണാനെത്തിയത്. ഭൂതക്കണ്ണാടി കൈയിൽ പിടിച്ചുകൊണ്ട് എങ്ങനെയാണു വായിക്കേണ്ടതെന്നും കാണിച്ചു കൊടുത്തു. അപ്പോൾ ബാവാ പറഞ്ഞു "നന്നായിരിക്കുന്നു ഉണ്ണൂണ്ണി (കെ. എം. ചെറിയാന്റെ ഓമനപ്പേര്), പത്രവായനക്കാർക്കു നീ എന്തു മാത്രം ഗ്ലാസ്സ് വാങ്ങിക്കൊടുത്താൽ ഒക്കും." ഇരുവരും പൊട്ടിച്ചിരിച്ചു. ബാവാ മരണം വരെ പത്രം വായിക്കാൻ ഈ ഗ്ലാസ്സ് ഉപയോഗിച്ചിരുന്നു. എന്നും സുത്താറയ്ക്കു മുമ്പ് വേദപുസ്തകവും ടി. വി. ജോർജ് തന്നെ ഉറച്ചു വായിച്ചു കേൾപ്പിച്ചിരുന്നു. ഇടയ്ക്കു ബാവാ ചില ചോദ്യങ്ങൾ ചോദിച്ചു വായനക്കാരനെ കറക്കും. ഒടുവിൽ അതിന്റെ അർത്ഥവും വേദശാസ്ത്രപരമായ പ്രസക്തിയും പറഞ്ഞുകൊടുക്കും. തെറ്റു തിരുത്തും. വേദപുസ്തകം സംബന്ധിച്ച കാര്യങ്ങളിൽ വലിയ അവഗാഹമുള്ള ആളായിരുന്നു ബാവ.

❑ ശെമ്മാശനു വല്ല തല്ലും കിട്ടിയിട്ടുണ്ടോ?

❍ അധികം കിട്ടിയിട്ടില്ല. തിരുമേനിയുടെ ചിട്ടയനുസരിച്ചു പെരുമാറിയാൽ മതി, സന്തോഷമായിരിക്കും. എന്നാൽ ഒരു സന്ദർഭം ഓർക്കുന്നു. ഒരു കഷ്ടാനുഭവ ആഴ്ച ഞങ്ങൾ പുത്തൻകാവു പള്ളിയിലായിരുന്നു. ദുഃഖവെള്ളിയാഴ്ചത്തെ നീണ്ട ശുശ്രൂഷയുടെ അവസാന ഭാഗം "ഇതിനാലെ ഞങ്ങൾക്കു രക്ഷയുണ്ടായി എന്ന സ്ലീബായെ ഞങ്ങൾ കുമ്പിടുന്നു" എന്ന ഭാഗം ബാവാ തുടങ്ങി. ബാവായോടൊപ്പം എല്ലാവരും ചൊല്ലി (സാധാരണ ബാവാ ആദ്യം ചൊല്ലും. പിന്നെ ജനങ്ങൾ ഏറ്റുചൊല്ലും. ഇതായിരുന്നു പതിവ്). ബാവായ്ക്കു ദേഷ്യമായി. അടുത്തുനിന്ന എന്റെ തോളത്ത് ആഞ്ഞൊരു അടി. ഞാൻ അന്ധിച്ചുപോയി. ബാവായുടെ കോപം ഇതിനകം തീർന്നു. അങ്ങനെയൊരു കഷ്ടാനുഭവ ആഴ്ച എനിക്ക് അവിസ്മരണീയമായി.

❑ ഇതിനകം ബാവാ ദേവലോകത്തു താമസമാക്കിയല്ലോ. ഇപ്പോഴത്തെ പുതിയ അരമന എങ്ങനെ ഉണ്ടായി?

❍ ദേവലോകം വാങ്ങിയപ്പോഴുണ്ടായിരുന്ന കെട്ടിടത്തിലെ താമസവും അതിലെ ഒരു മുറിയിൽ നടത്തിവന്ന കുർബ്ബാന അർപ്പണവും ബാവായ്ക്കു ഇഷ്ടപ്പെട്ടിരുന്നില്ല. ഒരു കുടുംബം താമസിച്ച വീട്. ഇടമില്ല. കുർബ്ബാന ചൊല്ലിയാൽ ആളുകൾക്കു കാണാനും ബാവായ്ക്ക് ആരാധകരെ കാണാനും സാധിക്കുന്നില്ല. അതുകൊണ്ട് ഒരു ചെറിയ അരമനയും ചാപ്പലും വേണമെന്നാഗ്രഹിച്ചു. കോൺട്രാക്ടർ ചാക്കോപ്പിള്ള അരമനയുടെ ആദ്യ നില പണിതതും, സഭയിലെ സ്ത്രീകൾ പണം നൽകി ചാപ്പൽ ഉണ്ടാക്കിയതും മറ്റും എല്ലാവർക്കും അറിയാമല്ലോ. അരമനയിലെ താമസവും ചാപ്പലിലെ

ആരാധനയും ബാവായ്ക്കു സ്വർഗ്ഗീയാനുഭൂതി നൽകി.

❑ ബാവായെ സന്ദർശിക്കുകയും ബാവാ അനുഗ്രഹിക്കുകയും ചെയ്ത വ്യക്തികളെപ്പറ്റിയും സന്ദർഭങ്ങളെപ്പറ്റിയും ഒന്നു പറയാമോ?

❍ ഒട്ടധികം പ്രശസ്ത വ്യക്തികൾ – രാഷ്ട്രീയ, സാമൂഹ്യ, മത രംഗങ്ങളിലെ – ബാവായെ വന്നു കണ്ടിട്ടുണ്ട്. ജവഹർലാൽ നെഹ്റു, ഹെയ്ലി സെലാസി ചക്രവർത്തി, അർമ്മീനിയൻ കാതോലിക്കോസ് വസ്ഗൻ, സൈപ്രസ് പ്രസിഡന്റ് ആർച്ചുബിഷപ്പ് മക്കാറിയോസ്, അമേരിക്കയിലെ ഗ്രീക്ക് ആർച്ചുബിഷപ്പ് ഈയാക്കേവോസ്, യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ, മന്നത്തു പത്മനാഭൻ മുതലായവരെ കണ്ട കാര്യം ഒരിക്കലും മറക്കാനാവില്ല.

ബാവാ സുഖമില്ലാതിരിക്കുന്ന ഒരവസരത്തിൽ യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ വന്നപ്പോൾ ബാവാ പാൽകഞ്ഞി കുടിക്കുകയായിരുന്നു. ബാവാ മെത്രാച്ചനെയും ക്ഷണിച്ചു. ഇരുവരും ഒന്നിച്ചിരുന്നു കഞ്ഞി കുടിച്ചു. ഹൃദയം തുറന്നു സംസാരിച്ചു. ഭക്ഷണം കഴിക്കുമ്പോൾ നല്ല അതിഥികൾ ഉണ്ടെങ്കിൽ ബാവായ്ക്ക് ഏറെ ഇഷ്ടം. ആ സ്നേഹപ്രകടനം ഇന്നലെ കണ്ടതുപോലെ തോന്നുന്നു.

❑ നെഹ്റുവിനെ കണ്ട കാര്യം ഒന്നു വിശദമാക്കാമോ?

❍ കോൺഗ്രസ്സിന്റെ തെരഞ്ഞെടുപ്പു പ്രചരണാർത്ഥം ജവഹർലാൽ നെഹ്റു കേരളത്തിൽ പര്യടനം നടത്തുന്നു. കോട്ടയത്തെ യോഗം എം. ഡി. സെമിനാരി വളപ്പിലാണ്. കോട്ടയത്തു നെഹ്റു വരുമ്പോൾ കാതോലിക്കാ ബാവാ അദ്ദേഹത്തെ സ്വീകരിക്കുമെന്നുള്ള വാർത്തയും പരന്നു. സമുദായക്കേസ് നടക്കുന്ന കാലമാകയാൽ നെഹ്റു – ബാവാ കൂടിക്കാഴ്ച നടക്കാതിരിക്കാൻ രാഷ്ട്രീയ സ്വാധീനം ചെലുത്തി ഏതാനും പേർ ചില ശ്രമങ്ങളും നടത്തി. എന്നാൽ ബാവാ അദ്ധ്യക്ഷനായുള്ള സഭവക സ്ഥലത്തു വരുന്ന പ്രധാനമന്ത്രിയെ സ്വീകരിക്കേണ്ടത് ബാവായുടെ ധർമ്മമാണെന്നു പനമ്പിള്ളി ഗോവിന്ദമേനോനും സി. പി. മാത്തനും മറ്റും ശക്തമായി ഡൽഹിയിൽ വച്ച് നെഹ്റുവിനോടു പറഞ്ഞതിനാലാണ് എം. ഡി. സെമിനാരി വളപ്പിൽ വച്ചു നെഹ്റുവിനെ ഹാരമണിയിച്ചു സ്വീകരിക്കാൻ ബാവായ്ക്കു സാധിച്ചത്. ബാവായുടെ മുമ്പിൽ കുനിഞ്ഞു നിന്നു നെഹ്റു സസന്തോഷം ഹാരം സ്വീകരിച്ചു. കുശലപ്രശ്നങ്ങളും നടത്തി. അതുപോലെ എത്യോപ്യയിലെ ഹെയ്ലി സെലാസി ചക്രവർത്തിയെ സ്വീകരിക്കുന്നതിനും സൽക്കരിക്കുന്നതിനും സാധിച്ചു. ഹെലനി രാജ്ഞി, ശലോമോൻ എന്നിവരുമായി ബന്ധമുള്ള ചക്രവർത്തി, പുരാതന എത്യോപ്യൻ സഭ എന്നിവയുമായുള്ള ബന്ധം അനുസ്മരിക്കുന്നതിനും ഈ സന്ദർശനം സഹായിച്ചു. പോൾ വറുഗീസായിരുന്നു (പിന്നീട് പൗലോസ് മാർ



ഗ്രിഗോറിയോസ് തിരുമേനി) അന്നു ദ്വിഭാഷിയായി സേവനം അനുഷ്ഠിച്ചത്.

❑ മന്നത്തു പത്മനാഭനെ അനുഗ്രഹിക്കാനുള്ള സാഹചര്യമെന്താണ്?

❍ മന്നത്തു പത്മനാഭന്റെ ശതാഭിഷേകം സംബന്ധിച്ചു പന്തളത്തു പല ദിവസം സമ്മേളനങ്ങളും വിവിധ പരിപാടികളും നടന്നു. ശതാഭിഷേക സമാപന സമ്മേളനത്തിൽ കാതോലിക്കാ ബാവാ തന്നെ വരണമെന്നു മന്നത്തിന് ആഗ്രഹമുണ്ടായിരുന്നു. ഇതനുസരിച്ച് മറ്റാരും അറിയാതെ ബാവായെ ക്ഷണിക്കുന്ന കാര്യം ശങ്കരത്തിൽ മാത്യൂസ് കോർഎപ്പിസ്കോപ്പാ ഭരമേറ്റു. മന്നത്തിന്റെ ഒരുറ്റ മിത്രമായിരുന്നു കോർഎപ്പിസ്കോപ്പാ. മന്നവുമായി അടുപ്പമില്ലായിരുന്നു എങ്കിലും ബാവാ സമ്മതിച്ചു. ശതാഭിഷേക സമാപന യോഗത്തിൽ പങ്കെടുത്ത ബാവാ ഒടുവിൽ മന്നത്തിന്റെ ആഗ്രഹപ്രകാരം അദ്ദേഹത്തിന്റെ തലയിൽ കൈവച്ചു അനുഗ്രഹിക്കുകയും ചെയ്തു. കാതോലിക്കാ ബാവാ മന്നത്തിന്റെ തലയിൽ കൈവച്ചതു ശരിയായില്ലെന്നും മറ്റും ഏതാനും നായർ പ്രമാണികൾ രഹസ്യമായി പിന്നീട് അഭിപ്രായപ്പെട്ടു. ഈ പ്രശ്നം അന്നത്തെ എൻ. എസ്. എസ്. ജനറൽ സെക്രട്ടറി കിടങ്ങൂർ ഗോപാലകൃഷ്ണപിള്ള മന്നത്തിന്റെ ശ്രദ്ധയിൽ പെടുത്തി. "ഞാൻ പറഞ്ഞിട്ടാണു ബാവാ അനുഗ്രഹിച്ചതെന്നും അദ്ദേഹത്തിന്റെ വിരൽ തലയിൽ സ്പർശിച്ചപ്പോൾ എനിക്ക് എന്തെന്നില്ലാത്ത ഒരാത്മീയാനുഭൂതി ഉണ്ടായി" എന്നും മന്നം പറഞ്ഞു. അതോടെ ആ എതിർപ്പ് അസ്തമിച്ചു.

❑ ഇതുപോലെ മറ്റെന്തെങ്കിലും പറയാനുണ്ടോ?

❍ ഉണ്ട്. കോട്ടയം ആർ. ഡി. ഒ. എം. രഘുനാഥൻ ദേവലോകം അരമനയ്ക്കടുത്തുള്ള മലങ്കര ക്വാർട്ടേഴ്സിൽ ആയിരുന്നു താമസിച്ചുവന്നത്. പള്ളിത്തർക്കങ്ങളും ക്രമസമാധാന പ്രശ്നങ്ങളും ആർ. ഡി. ഒ. യുടെ ഭരണാധികാരത്തിൻ കീഴിൽ വന്നുകൊണ്ടിരുന്നു. തന്നിമിത്തം പ. ബാവായെപ്പറ്റി അദ്ദേഹം കേട്ടറിഞ്ഞിട്ടുണ്ട്. സ്ഥലംമാറ്റം വന്നപ്പോൾ ബാവായെ കണ്ടു യാത്ര പറയണമെന്ന ആഗ്രഹം എന്നെ അറിയിച്ചു. അതിനുള്ള സന്ദർഭം ഒരുക്കണമെന്ന് ആവശ്യപ്പെട്ടിരുന്നു. അതനുസരിച്ച് ഒരു ദിവസം വൈകിട്ട് അഞ്ചുമണിയോടു കൂടി രഘുനാഥൻ ഭാര്യാസമേതം അരമനയിൽ വന്നു. ഞാനദ്ദേഹത്തെ ബാവാ തിരുമേനിക്കു പരിചയപ്പെടുത്തിക്കൊടുത്തു. വിവാഹം കഴിഞ്ഞു ദീർഘനാൾ ആയി എങ്കിലും അവർക്കു കുട്ടികൾ ജനിച്ചിരുന്നില്ല. ഇക്കാര്യം രഘുനാഥന്റെ ആവശ്യപ്രകാരം ഞാൻ ബാവായെ ധരിപ്പിക്കുകയും പ്രാർത്ഥിക്കണമെന്ന് ഓർപ്പിക്കുകയും ചെയ്തു. 'ഒന്നും വിഷമിക്കണ്ടാ. ദൈവം അനുഗ്രഹിക്കും' എന്നു പറഞ്ഞുകൊണ്ട് ഒരു ആപ്പിൾ കൊണ്ടുവരാൻ ബാവാ എന്നോടാവശ്യപ്പെട്ടു. ആപ്പിൾ കൊണ്ടു വന്നപ്പോൾ ബാവാ അതു വാങ്ങി പ്രാർത്ഥിച്ചശേഷം "ഇതു കൊണ്ടുപോയി തിന്നു നന്നായി തിരിച്ചുവാ" എന്നു പറഞ്ഞ് ആപ്പിൾ രഘുനാഥനു നൽകി.

ആ ദമ്പതികൾ വളരെ സന്തോഷമായി തിരിച്ചുപോയി.

അധികം താമസിച്ചില്ല. അദ്ദേഹം കലക്ടറായി പ്രമോട്ടു ചെയ്യപ്പെട്ടു. അവർക്കു ഒരു പുത്രിയും ജനിച്ചു. പിന്നീട് അദ്ദേഹത്തിനു സ്ഥലംമാറ്റം കിട്ടിയപ്പോഴേക്കും ബാവാ കാലം ചെയ്തു കഴിഞ്ഞിരുന്നു. അവർ കബറി ങ്കൽ വന്നു നന്ദിപൂർവ്വം പ്രാർത്ഥിച്ചു. ഇക്കാര്യം അദ്ദേഹം ബാവായുടെ ജന്മശതാബ്ദി സ്മരണികയിൽ ഒരു ലേഖനമായി എഴുതിയിട്ടുണ്ട്.

❑ ക്ഷിപ്രകോപിയായിരുന്ന തിരുമേനിയുടെ ക്ഷമാശീലത്തെപ്പറ്റി വല്ലതും പറയാനുണ്ടോ?

❍ പറയാനുണ്ട്. തിരുമേനി കോപിച്ചാൽ പിന്നെ ശാന്തമാകും. ഒരു കൊലക്കേസ് പ്രതിയോടു ക്ഷമിച്ച കാര്യം അവിസ്മരണീയമാണ്. അതു വിവരിച്ചാൽ ബാവായുടെ സ്വഭാവം മനസ്സിലാകും. ആ സംഭവം ഇങ്ങനെ യാണ്.

## ഒരു കത്ത്

ജോൺ ജേക്കബ്,
ഏകാന്തം നമ്പർ 9148,
സെൻട്രൽ ജയിൽ,
തിരുവനന്തപുരം - 12

2-9-1963.

പരിശുദ്ധ ബാവാ തിരുമനസ്സിലെ തൃക്കൈ മുത്തി ഉണർത്തിക്കുന്നത്.

ഈ എഴുത്ത് എഴുതുന്നത് അയ്മനത്ത് തെക്കേക്കരിയിൽ മരിച്ചുപോയ കൊച്ചിന്റെ മകൻ ജേക്കബ് എന്ന തിരുമനസ്സിലെ ആത്മീയ പുത്രനാണ്.

വികാരാവേശം കൊണ്ടും പെട്ടെന്നുണ്ടായ കോപം നിമിത്തവും അടി യൻ അവിവേകമായി ഒരു കൊലക്കേസിൽ ഉൾപ്പെട്ടു. അതിനു ശിക്ഷയായി അടിയനെ തൂക്കിലിടുവാൻ ഈയിടെ കോട്ടയം സെഷൻസ് കോർട്ടിൽ നിന്നു വിധിയുണ്ടായ നിർഭാഗ്യവാനായ മഹാപാപിയാണ് അടിയൻ. ഈ വിധിയി ന്മേൽ അടിയന്റെ ആളുകൾ എറണാകുളം ഹൈക്കോർട്ടിൽ അപ്പീൽ ബോധി പ്പിച്ചിരിക്കുകയാണ്. അടിയൻ അറിവോടും അറിവുകൂടാതെയും ദൈവ ത്തെയും ദൈവപ്രതിപുരുഷനായ തിരുമേനിയേയും മറ്റും പല പ്രകാരത്തിൽ പീഡിപ്പിച്ചിട്ടുള്ളവനാണ്. അങ്ങനെ അടിയന്റെ പാപങ്ങളെപ്പറ്റി ഓർക്കാനും മാപ്പ് ഇരക്കാനുമുള്ള സന്ദർഭമാണ് ഈ ശിക്ഷകൊണ്ട് അടിയനു ലഭിച്ചിരി ക്കുന്നതെന്ന് അടിയൻ പൂർണ്ണമായി വിശ്വസിക്കുന്നു.

അന്ധമായ അന്ത്യോക്യാ ഭക്തികൊണ്ട് അറിവില്ലാത്ത അടിയങ്ങൾ നേതാക്കന്മാരെന്നു വിശ്വസിച്ചിരുന്ന ആളുകളുടെ ദുരാലോചനയിൽ പെട്ട്



വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും തിരുമനസ്സിനെയും പ്രയാസപ്പെടുത്തി യിട്ടുണ്ട്. അങ്ങനെ അറിവില്ലാതെ പലതും പ്രവർത്തിച്ച കൂട്ടത്തിൽ തിരുമ നസ്സുകൊണ്ട് കല്ലുങ്കത്ര പള്ളിയിൽ എഴുന്നെള്ളിയ അവസരത്തിൽ അടിയ ങ്ങൾ തിരുമനസ്സിലെ നേർക്കു കാണിച്ച ബഹുമാനക്കുറവിൽ അടിയൻ യഥാർത്ഥമായി ദുഃഖിക്കുകയും, തിരുമനസ്സിലെ തൃക്കൈ മുത്തി പാപിയായ അടിയനോടു ക്ഷമിക്കണമേ എന്ന് യാചിക്കുകയും അടിയന്റെ ബലഹീന തയെയും ആലംബം ഒന്നുമില്ലാത്ത അടിയന്റെ കുടുംബത്തേയും നിർദ്ദോ ഷികളായ അഞ്ചാറു കുഞ്ഞുങ്ങളെയും ഓർത്ത് അടിയന്റെ തെറ്റുകൾ ക്ഷമി ക്കുകയും ഇനിയും ഒരു സത്യക്രിസ്ത്യാനി ആയിത്തീർന്ന് തെറ്റുകൾക്കു തക്ക പ്രായശ്ചിത്തം ചെയ്യുന്നതിന് ഒരവസരം ഉണ്ടാക്കിത്തരുന്നതിന് ദൈവ ത്തോട് അപേക്ഷിക്കുന്നതിന് അവിടുത്തെ മദ്ധ്യസ്ഥത യാചിക്കുകയും ചെയ്യുന്നു. കുരിശിൽ വച്ച് യേശുതമ്പുരാൻ തന്റെ ശത്രുക്കൾക്കുവേണ്ടി പ്പോലും അവർ ചെയ്യുന്നത് ഇന്നതെന്ന് അറിയായ്കയാൽ അവരോടു ക്ഷമി ക്കണമേ എന്നു പ്രാർത്ഥിച്ചതുപോലെ പാപികളായ അടിയങ്ങളുടെ തെറ്റു കൾ ക്ഷമിക്കുന്നതിന് തിരുമനസ്സുകൊണ്ട് പ്രാർത്ഥിക്കണമെന്നും അവി ടുത്തെ തൃപ്പാദത്തിൽ പിടിച്ചുകൊണ്ട് നടത്തുന്ന യാചന സ്നേഹനിധി യായ തിരുമനസ്സുകൊണ്ട് തള്ളിക്കളയുകയില്ലെന്നും വിശ്വസിക്കുന്നു.

പ്രായാധിക്യത്താൽ ക്ഷീണിതനായിരിക്കുന്ന തിരുമേനിയെ ഇനിയും കൂടുതലായി എഴുതി വിഷമിപ്പിക്കുന്നില്ല. അടിയന്റെ സമാധാനത്തിനുവേണ്ടി തെറ്റുകളെ ക്ഷമിച്ചിരിക്കുന്നു എന്നു കാണിച്ചുകൊണ്ടും അടിയനെ തിരുമ നസ്സിലെ പ്രാർത്ഥനയിൽ ഓർക്കുമെന്ന് അറിയിച്ചുകൊണ്ടും രണ്ടു വാക്കു കല്പിച്ചു മറുപടി അയയ്ക്കണമെന്നു യാചിച്ചുകൊണ്ട് മഹാപാപിയായ അടിയൻ നിർത്തുന്നു.

എന്ന് അവിടുത്തെ ആത്മീയ പുത്രൻ

റ്റി. ജെ. ജേക്കബ്

## ബാവാതിരുമനസ്സിലെ മറുപടി

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ അയ്മനത്തു തെക്കേക്കരിയിൽ ജോൺ ജേക്കബിന് വാഴ്വ്.

പ്രിയനെ, നിന്റെ എഴുത്തു കിട്ടി. നീ നമുക്കു വിരോധമായി എന്തെങ്കിലും ചെയ്തതായി നാം അറിഞ്ഞിരുന്നില്ല. എന്നാൽ ഏതാനും ദിവസങ്ങൾക്കു മുമ്പ് നിന്റെ അമ്മായിഅപ്പനും നിന്റെ ഭാര്യയും കുഞ്ഞുങ്ങളും കൂടി ഇവിടെ വന്ന് നിന്റെ വിവരങ്ങൾ പറഞ്ഞപ്പോഴാണ് നാം അറിഞ്ഞത്. അപ്പോൾതന്നെ നാം നിന്നോടു ക്ഷമിക്കുകയും ചെയ്തു. നിന്നോടു നമുക്കു യാതൊരു വിരോധവുമില്ല.

നമ്മുടെ കർത്താവ് പാപികളെ രക്ഷിക്കാനാണ് ലോകത്തിലേക്കു വന്നത്. അനുതപിക്കുന്ന പാപിയുടെ എല്ലാ തെറ്റുകളും താൻ ക്ഷമിക്കും. നീ സങ്കടത്തോടും കണ്ണുനീരോടും കൂടെ ദൈവമുമ്പാകെ നിന്നെത്തന്നെ സമർപ്പിക്കുകയും പാപങ്ങൾ ഏറ്റുപറഞ്ഞു കുമ്പസാരിക്കുകയും നമ്മുടെ കർത്താവിന്റെ തിരുശരീരരക്തങ്ങൾ അനുഭവിക്കുകയും ചെയ്യണം. വലത്തു ഭാഗത്തെ കള്ളൻ അവന്റെ അന്ത്യനിമിഷത്തിൽ അനുതപിച്ചത് നമ്മുടെ കർത്താവ് കൈക്കൊണ്ടപ്രകാരം നിന്റെ അനുതാപം താൻ കൈക്കൊള്ളട്ടെ. ദൈവാശ്രയത്തോടും പ്രത്യാശയോടും കൂടിയിരിക്കുക. നിനക്കും നിന്റെ കുടുംബത്തിനും വേണ്ടി നാം പ്രത്യേകം പ്രാർത്ഥിക്കുന്നു.

ദൈവമായ കർത്താവിന്റെ കൃപയും അനുഗ്രഹങ്ങളും നിന്റെ മേലും നിന്റെ കുടുംബാംഗങ്ങളുടെമേലും വർദ്ധിച്ചിരിക്കുമാറാകട്ടെ.

എന്ന് 1963 സെപ്റ്റംബർ 16 -ാം തീയതി കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും.

(ഒപ്പ്)

1963 സെപ്റ്റംബർ ആദ്യം രോഗബാധിതനായ തിരുമേനി തീരെ അവശനിലയിൽ എത്തുന്നതുവരെയും ഔദ്യോഗികകൃത്യങ്ങൾ നിർവ്വഹിച്ചുകൊണ്ടുതന്നെയിരുന്നു എന്നുള്ളതിന് ഒരു സാക്ഷ്യമാണ് 4-9-63 ൽ തിരുമേനിക്കു ലഭിച്ച കത്തിനു അധികം താമസിയാതെ 16-9-63 ൽ തന്നെ മറുപടി അയച്ചത്.

സെൻട്രൽ ജയിലിൽ കൊലക്കുറ്റത്തിന് തൂക്കാൻ വിധിക്കപ്പെട്ടു കിടക്കുന്ന ഒരുവന്റെ കത്തിനു മറുപടി അയയ്ക്കാമോ, അയച്ചാലത്തെ പ്രതികരണം എന്തായിരിക്കും എന്നൊക്കെ ടി. കത്തു കിട്ടിയപ്പോൾ ഞാൻ ഉൾപ്പെടെ അന്ന് അരമനയിലുണ്ടായിരുന്ന പലരും ചിന്തിക്കുകയുണ്ടായി. മറുപടി അയയ്ക്കാതിരിക്കുകയായിരിക്കും നല്ലതെന്നു ചിലർ തിരുമനസ്സറിയിച്ചു. എന്നാൽ തിരുമേനി അവയെല്ലാം അവഗണിച്ച് റ്റി. വി. ജോർജ്ജിനെ (പിന്നീട് നെടുമാവച്ചൻ) വിളിച്ചു മറുപടി പറഞ്ഞുകൊടുത്ത് എഴുതിച്ച് ഒപ്പിട്ട് അയയ്ക്കുകയായിരുന്നു ചെയ്തത്.

ബാവാ തിരുമേനി ഈ അപേക്ഷക്കാരനുവേണ്ടി ഹൃദയം നൊന്തു പ്രാർത്ഥിച്ചുകൊണ്ടിരുന്നു എന്ന് എനിക്ക് നേരിട്ടറിവുള്ളതാണ്. 1964 ജനുവരി മൂന്നിനു തിരുമേനി കാലം ചെയ്തു. വിവരം അറിഞ്ഞ് സെൻട്രൽ ജയിലിൽനിന്ന് തിരുമനസ്സിലെ പ്രൈവറ്റ് സെക്രട്ടറിയായിരുന്ന എന്റെ പേർക്ക് ജേക്കബ് അയച്ച കത്തിലെ ചില ഭാഗങ്ങൾ ഉദ്ധരിക്കുന്നു.

'പരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് പരലോകപ്രാപ്തനായതിൽ ഹൃദയംഗമായി ദുഃഖിക്കുകയും തിരുമനസ്സിലെ ആത്മശാന്തിക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. അവിടുത്തെ പ്രാർത്ഥനയാൽ എനിക്കു പാപമോചനം ഉണ്ടാവുകയും ദൈവത്തിന്റെ കരുണയും അനുഗ്രഹങ്ങളും എനിക്ക് ഉണ്ടാകുകയും ചെയ്യുമാറാകട്ടെ. പ. തിരുമേനിയുടെ മരണത്തിനു മുമ്പായി എനിക്ക് ആശീർവാദങ്ങളും അനുഗ്രഹങ്ങളും നൽകിക്കൊണ്ട് അയച്ച കല്പന എനിക്കും എന്റെ കുടുംബത്തിനും എന്നേക്കും അനുഗ്രഹമായിത്തീരും. ശെമ്മാശാ, പരിശുദ്ധ ബാവാതിരുമേനി ചെയ്തതുപോലെ എനിക്കു വേണ്ടി പ്രാർത്ഥിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. പരിശുദ്ധ ബാവാതിരുമനസ്സിലെ അടിയന്തിര ഓർമ്മദിവസത്തിലെ കുർബ്ബാനയിൽ എനിക്കുവേണ്ടിയും അപേക്ഷിക്കണമേ.'



### കല്ലുങ്കത്ര സംഭവം

സഭാസമാധാനത്തിനുശേഷം പ. ബാവാതിരുമേനി കല്ലുങ്കത്ര വലിയ പള്ളിയിലേക്കു ക്ഷണിക്കപ്പെട്ടു. ഒരു കൂട്ടം ആളുകൾ തിരുമേനിയെ അവിടെ പ്രവേശിപ്പിക്കാതിരിക്കുന്നതിനു ശ്രമിച്ചു. മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ എല്ലാ അധികാരങ്ങളും നിക്ഷിപ്തമായിരിക്കുന്ന സഭാതലവൻ ഒരു പള്ളിയിൽ പ്രവേശിക്കുന്നതിനെ തടയുകയോ? നിയമസംരക്ഷണച്ചുമതലക്കാർ ആവശ്യമായ ക്രമീകരണങ്ങൾ ചെയ്തു. തിരുമേനി കല്ലുങ്കത്ര പള്ളിയിലേക്ക് എഴുന്നെള്ളി. കറുത്ത കൊടികളാലും ആക്ഷേപ വാക്കുകളാലും അവിടെ ചിലർ പ്രകടനങ്ങൾ നടത്തി. പാവപ്പെട്ട ചിലർ ചില ഗൂഢസംഘത്തിന്റെ വലയിൽ പെട്ടുപോയി. അക്കൂട്ടത്തിൽ ജേക്കബും ഉണ്ടായിരുന്നതായി കത്തിൽ കാണുന്നു.

ഏതാനും ആഴ്ചകൾ പോലും കഴിഞ്ഞില്ല. ചില ദുരനുഭവങ്ങൾ പലർക്കും ഉണ്ടായിത്തുടങ്ങി. ജേക്കബ് ഒരു കൊലക്കേസിൽ പ്രതിയായി. ... തൂക്കിലിടുവാൻ വിധിയായി. ..... സെൻട്രൽ ജയിലിൽ അടയ്ക്കപ്പെട്ടു.

തെറ്റിനെപ്പറ്റി അയാൾക്ക് ബോദ്ധ്യം വന്നു. വീട്ടുകാർ നേരിട്ടും അയാൾ കത്തു മൂലവും തിരുമേനിയോടു ക്ഷമ ചോദിച്ചു. പ്രാർത്ഥിക്കുവാൻ ആവശ്യപ്പെട്ടു. 'ഞാൻ കാരണമാണ് അവന് ഇങ്ങനെ സംഭവിച്ചത് എന്ന് അവന്റെ ക്ഷമായാചനകൊണ്ടു തോന്നിപ്പോകുമല്ലോ. ഞാൻ മൂലം അവൻ മരിക്കണമോ. അത് ഒരിക്കലും പാടില്ല' എന്ന് പറഞ്ഞുകൊണ്ട് അയാളുടെ വിടുതലിനുവേണ്ടി തിരുമേനി പ്രാർത്ഥിച്ചുകൊണ്ടിരുന്നു. കാലംചെയ്തശേഷവും പ്രാർത്ഥിക്കുന്നുണ്ടായിരുന്നു എന്നു വിശ്വസിക്കാം.

ഇൻഡ്യൻ പ്രസിഡണ്ടിന്റെയടുത്ത് ജേക്കബ് ദയാഹർജി സമർപ്പിച്ചു. ദൈവതിരുമുമ്പാകെ പ. ബാവാതിരുമേനിയും ജേക്കബിനുവേണ്ടി മദ്ധ്യസ്ഥപ്രാർത്ഥന നടത്തിയിരിക്കാം. ജേക്കബ് തൂക്കുമരത്തിൽ നിന്നു രക്ഷപ്പെട്ടു. വിടുതൽ പ്രാപിച്ചു. ജയിൽ വിമുക്തനായി. ഓടിവന്ന് കബറിങ്കൽ ഹൃദയം നിറഞ്ഞ സ്തോത്രങ്ങൾ അർപ്പിച്ചു.

'ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചതു പോലെയെന്നും, ക്ഷമിക്കുന്നതുപോലെ'യെന്നും രണ്ടു വിധത്തിൽ കർത്തൃപ്രാർത്ഥനയിൽ ചിലർ ചൊല്ലാറുണ്ട്. ഇതു വ്യാഖ്യാനിച്ച് തിരുമേനി പറയാറുണ്ട് 'ക്ഷമിച്ചതുപോലെ' എന്നതാണു ശരി. നമുക്കു ക്ഷമ ലഭിക്കണമെങ്കിൽ നാം നേരത്തെ നമ്മോടു കുറ്റം ചെയ്തവരോടു ക്ഷമിച്ചിരിക്കണം. ഇത് ജീവിതത്തിൽ പാലിച്ച കരുണാനിധിയായ ഒരു പിതാവായിരുന്നു പരിശുദ്ധ ബാവാതിരുമേനി.

❑ മറ്റെന്തെങ്കിലും പറയാനുണ്ടോ?

❍ വളരെ പറയാൻ ഉണ്ട്. ഒരു സംഭവം മറക്കാനാവാത്തതാണ്. സഭാവിരുദ്ധ പ്രവർത്തനങ്ങളെ തുടർന്ന് ഭരണത്തിൽനിന്നും സുന്നഹദോസിൽ നിന്നും പുറന്തള്ളപ്പെട്ട പൗലൂസ് മാർ പീലക്സിനോസിനെ മരണക്കിടക്കയിൽ വച്ച് ബാവാ കാണാനാഗ്രഹിച്ചു. അദ്ദേഹം വന്നു. "മെത്രാച്ചനോട് ഞാൻ എന്തെങ്കിലും തെറ്റു ചെയ്തിട്ടുണ്ടെങ്കിൽ മെത്രാച്ചൻ ക്ഷമിക്കണം" എന്ന് ആ വലിയ ബാവാ പറഞ്ഞു എങ്കിലും മെത്രാച്ചൻ പ്രതികരിച്ചില്ല. ബാവായുടെ ശിരസിലെ മറ്റൊരു തൂവലായി ഈ സംഭവം നിലകൊള്ളുന്നു.

❑ അന്ത്യരംഗം, കബറടക്കം എന്നിവയെപ്പറ്റി പ്രത്യേകമായി എന്തെങ്കിലും പറയാനുണ്ടോ?

❍ രോഗാവസ്ഥയിൽ നല്ല ചികിത്സയും പരിചരണവും ലഭിച്ചു. കൃതകൃത്യനായി 1964 ജനുവരി 3 നു കാലം ചെയ്തു. മരണത്തെപ്പറ്റി നല്ല ബോധ്യമുണ്ടായിരുന്നു. ഒരുക്കത്തോടെ കടന്നുപോയി. അന്നു രാത്രി പഴയസെമിനാരിയിലേക്കു കൊണ്ടുപോയ ഭൗതികദേഹം പിറ്റേദിവസം വിലാപയാത്ര, നഗരികാണിക്കൽ, യാത്ര പറച്ചിൽ എന്നിവയ്ക്കു ശേഷം സഹസ്രക്കണക്കിനാളുകളുടെ അന്ത്യോപചാരത്തിനിടയിൽ കാതോലിക്കേറ്റ് അരമന ചാപ്പലിൽ കൊണ്ടുവന്നു. അവിടെ തയ്യാറാക്കിയിരുന്ന കബറിൽ അടക്കംചെയ്തു. മുപ്പതാം ദിവസമായ 1964 ഫെബ്രുവരി 1 നു കാതോലിക്കേറ്റ് അരമനയിൽ നടത്തിയ വി. കുർബ്ബാനയിലും സദ്യയിലും ആയിരങ്ങൾ സംബന്ധിച്ചു. രാവിലെ 11 ന് ആരംഭിച്ച സദ്യ വൈകിട്ടു മൂന്നുമണിക്കാണ് അവസാനിച്ചത്. 1000 പറ അരിവച്ചായിരുന്നു സദ്യ.

❑ ബാവായുടെ ചരമ രജത ജൂബിലിയെപ്പറ്റി എന്തു പറയുന്നു?

❍ സമുചിതമായി കൊണ്ടാടി. ഒരു മികച്ച ചരമ രജതജൂബിലി സ്മരണികയും പ്രസിദ്ധപ്പെടുത്തി. ഇതു സംബന്ധിച്ച റിപ്പോർട്ട് ഭാവിതലമുറയ്ക്കുവേണ്ടി ഇവിടെ വിശദമായി ചേർക്കുന്നു.

പരിശുദ്ധ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ രജതജൂബിലിയാഘോഷം സഭയുടെ വർത്തമാനകാല



ചരിത്രത്തിൽ ഒരു സുവർണ്ണരേഖയായി.

മലങ്കര സഭാചരിത്രത്തിലെ നിരവധി മഹൽസംഭവങ്ങൾക്കു സാക്ഷ്യം വഹിച്ചിട്ടുള്ള കോട്ടയം മാർ ഏലിയാ കത്തീഡ്രലും എം. ഡി. സെമിനാരിയും ആത്മീയ ചൈതന്യം ഓളംവെട്ടുന്ന ഒരു മഹാസമ്മേളനം കണ്ട് പുളകമണിഞ്ഞു. കാലംചെയ്ത പരിശുദ്ധ പിതാവായ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമനസ്സിലെ ചരമ രജതജൂബിലി ആഘോഷങ്ങൾക്കു തുടക്കം കുറിച്ചുകൊണ്ടു നടന്ന ആ മഹാസമ്മേളനവും, ഭക്തജനറാലിയും ഒരു ശക്തിപ്രകടനമായിരുന്നില്ല. ഭക്തിയുടെ ഒരു വേലിയേറ്റം മാത്രം.

1989 ജനുവരി 8 –ാം തീയതി വൈകിട്ട് എം. ഡി. സെമിനാരിയിലെ ബസ്സേലിയോസ് നഗറിൽ റൂമേനിയൻ പാത്രിയർക്കീസ് പ. തെയോക്റ്റിറ്റക്സ് തിരുമേനി നിലവിളക്കു കൊളുത്തിക്കൊണ്ട് ജൂബിലി ആഘോഷങ്ങളുടെ ഉൽഘാടനകർമ്മം നിർവ്വഹിച്ചു. സഭൈക്യത്തിന്റെ ആ സുവർണ്ണദീപം പ്രകാശം ചൊരിഞ്ഞപ്പോൾ വേദിയിൽ ഉപവിഷ്ടരായിരുന്ന വിവിധ സഭാമേലദ്ധ്യക്ഷന്മാരുടെ കണ്ണുകളിൽ ക്രിസ്തീയ സ്നേഹം തിളങ്ങിനിന്നു. തദവസരത്തിൽ 25 ആചാരവെടികൾ ദിഗന്തം ഭേദിക്കുമാറ് മുഴങ്ങി.

സഭാമേലദ്ധ്യക്ഷന്മാരോടൊപ്പം വിവിധ സമുദായ നേതാക്കളും, രാഷ്ട്രീയനേതാക്കളും വേദിയിൽ ഉപവിഷ്ടരായിരുന്നു. മതസൗഹാർദ്ദത്തിന്റെയും സഭൈക്യത്തിന്റെയും പ്രവാചകനായിരുന്ന പ. ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമനസ്സിലെ ചരമ രജതജൂബിലി സമ്മേളനം അക്ഷരാർത്ഥത്തിൽ അർത്ഥപൂർണ്ണമായി.

മലങ്കരസഭയുടെ പരമാദ്ധ്യക്ഷനും, ക്രൈസ്തവലോകമെമ്പാടും പ്രഖ്യാതനും ആയ പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാതിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്ന മഹായോഗത്തിൽ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ, അർമീനിയൻ ബിഷപ്പ് ആഖാൻ ബലിയോസാൻ, സി. എസ്. ഐ. ബിഷപ്പ് എം. സി. മാണി, വിജയപുരം ബിഷപ്പ് പീറ്റർ തുരുത്തിക്കോണത്ത്, എൻ. എസ്. എസ്. ജനറൽ സെക്രട്ടറി പി. കെ. നാരായണപ്പണിക്കർ, കേന്ദ്ര മന്ത്രിമാരായ എം. എം. ജേക്കബ്, എസ്. കൃഷ്ണകുമാർ, എം. പി. മാരായ തോമസ് കുതിരവട്ടം, സുരേഷ് കുറുപ്പ് എന്നിവർ ആശംസാ പ്രസംഗങ്ങൾ നടത്തി.

സമ്മേളനത്തിൽ നിയുക്ത കാതോലിക്കോസ് മാത്യൂസ് മാർ കൂറിലോസ് തിരുമേനി സ്വാഗതം ആശംസിച്ചു. വിദേശ സഭാപ്രതിനിധികളെ ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ പരിചയപ്പെടുത്തി.

പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് നേരത്തെ തയ്യാറാക്കിയ

അദ്ധ്യക്ഷ പ്രസംഗം പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ വായിച്ചു. തുടർന്ന് ഉൽഘാടനത്തിനായി പാത്രിയർക്കീസ് ബാവായെ ക്ഷണിച്ചു.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ പാരമ്പര്യം കാത്തുസൂക്ഷിക്കുന്ന ഭാരത ക്രൈസ്തവ സഭയും പ. അന്ത്രയോസ് ശ്ലീഹായുടെ പാരമ്പര്യം അവകാശപ്പെടുന്ന റുമേനിയൻ സഭയും തമ്മിൽ മൂന്നു ദശവർഷമായി ആഴമായ ബന്ധമാണ് പുലർത്തിപ്പോന്നതെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. കാലം കഴിയുന്തോറും ഈ ബന്ധം കൂടുതൽ കൂടുതൽ സുദൃഢമാകുമെന്നുള്ള വിശ്വാസം അദ്ദേഹം പ്രകടിപ്പിച്ചു. ഭാരതപ്രേഷിതനായ മാർത്തോമ്മാ ശ്ലീഹായും റുമേനിയൻ സഭയുടെ കാവൽപിതാവായ പ. അന്ത്രയോസ് ശ്ലീഹായും ക്രിസ്തുനാഥൻ ചൊരിയുന്ന സ്വർഗ്ഗീയ പ്രകാശധാരയിൽ മുഴുകിനിൽക്കുന്ന ഒരു അമൂല്യഐക്കണും (തടിയിൽ വരച്ച ചിത്രം) സ്വർണ്ണ കുരിശുമാലയും പ. ബാവാതിരുമേനിക്ക് പ. റുമേനിയൻ പാത്രിയർക്കീസ് ബാവാ സമ്മാനിച്ചു. റുമേനിയൻ കുരിശ്, റുമേനിയൻ മൊണാസ്ട്രിയിൽ നെയ്തെടുത്ത വിശേഷപ്പെട്ട കാപ്പത്തുണി എന്നിവയും സമ്മാനങ്ങളുടെ കൂട്ടത്തിൽപെടുന്നു.

മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി ധീരധീരം പോരാടിയ ത്യാഗധനനായ പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനിയെ ഡോ. അലക്സാണ്ടർ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി പ്രകീർത്തിച്ചു. സഭൈക്യ ശ്രമങ്ങൾക്ക് ക്രൈസ്തവ സഭകളെ അദ്ദേഹം ആഹ്വാനം ചെയ്തു. അർബുദരോഗം കണക്കെ സമൂഹത്തെ കാർന്നുതിന്നുകൊണ്ടിരിക്കുന്ന മദ്യപാനം പോലുള്ള വിപത്തുകൾക്കെതിരെ പോരാടുവാൻ വർദ്ധിതവീര്യത്തോടെ ക്രൈസ്തവർ രംഗത്തിറങ്ങേണ്ട കാലം അതിക്രമിച്ചിരിക്കുന്നു എന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. നായർ സമുദായാചാര്യനായ മന്നത്തു പത്മനാഭനും പ. ബാവാ തിരുമേനിയും തമ്മിലുണ്ടായിരുന്ന അകളങ്കമായ ആത്മബന്ധത്തെ അനുസ്മരിച്ചുകൊണ്ട് പി. കെ. നാരായണപ്പണിക്കർ പ്രസംഗിച്ചു.

പ. ഗീവറുഗീസ് ദ്വിതീയൻ ബാവാ തിരുമേനി ഒരു നവയുഗശില്പിയാണെന്ന് കേന്ദ്രമന്ത്രി കൃഷ്ണകുമാറും, മലങ്കരസഭയ്ക്ക് യശസ്സ് വളർത്തിയ മഹാത്മാവാണെന്ന് കേന്ദ്രമന്ത്രി എം. എം. ജേക്കബും പറഞ്ഞു. സി. എസ്. ഐ. യുമായി ബാവാതിരുമേനി പുലർത്തിയിരുന്ന മൈത്രീബന്ധത്തെ ബിഷപ്പ് എം. സി. മാണി അനുസ്മരിച്ചു. പ്രശ്നസങ്കീർണ്ണമായ ഈ യുഗത്തിൽ ക്രൈസ്തവസഭയുടെ പങ്കിനെക്കുറിച്ച് ബിഷപ്പ് പീറ്റർ തുരുത്തിക്കോണത്ത് ചൂണ്ടിക്കാട്ടി. പ. ഗീവറുഗീസ് ദ്വിതീയൻ ബാവാതിരുമേനിയുടെ ഉത്കൃഷ്ട ജീവിതത്തെ മുക്തകണ്ഠം വാഴ്ത്തിക്കൊണ്ട് എം. പി. മാരായ സുരേഷ് കുറുപ്പ്, തോമസ് കുതിരവട്ടം എന്നിവർ പ്രസംഗിച്ചു. മലയാള



മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യു കൃതജ്ഞത പ്രകടിപ്പിച്ചു. പ്രധാനമന്ത്രിയുടെ അർമീനിയൻ ദുരിതാശ്വാസ ഫണ്ടിലേക്ക് സഭയുടെ സംഭാവനയായി ഒരു ലക്ഷം രൂപ പ. ബാവാ ജില്ലാ കളക്ടറെ ഏൽപിച്ചു.

സമ്മേളനത്തിനുമുമ്പ് നടന്ന ഭക്തജനറാലിക്ക് വൈദികട്രസ്റ്റി നൂറനാൽ മത്തായി കത്തനാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായുടെ അംശവടിയും അത്മായ ട്രസ്റ്റി പി. സി. ഏബ്രഹാം കുരിശും സമുദായ സെക്രട്ടറി പോൾ മത്തായി കാതോലിക്കേറ്റ് പതാകയും വഹിച്ചുകൊണ്ട് നേതൃത്വം നൽകി. ബേബി അലക്സ് പൈലറ്റു ജീപ്പിൽ റാലിക്ക് നിർദ്ദേശങ്ങൾ നല്കി.

❑ ഭക്തനായിരുന്ന പ. ഗീവറുഗീസ് രണ്ടാമൻ ബാവാ തമാശ പറഞ്ഞു രസിക്കുമായിരുന്നു എന്നു കേട്ടിട്ടുണ്ട്. ഒന്നു രണ്ടു രസകരമായ കാര്യങ്ങൾ ഓർമ്മയിൽ നിന്നു പറയാമോ?

❍ സാധാരണ തമാശ പറയുകയില്ല. എന്നാൽ തമാശ കേട്ട് രസിക്കും. സഭാപ്രശ്നങ്ങൾ സദാ അലട്ടുന്ന ഒരു വ്യക്തിക്ക് എങ്ങനെ കാര്യങ്ങൾ ലാഘവബുദ്ധിയോടെ കാണാനാവും. 1952 – ൽ കോട്ടയത്ത് അഖിലലോക യുവജനസമ്മേളനം നടക്കുന്ന അവസരം. സമ്മേളനം ഉദ്ഘാടനം ചെയ്യുന്നതിന് ബാവാ ക്ഷണിക്കപ്പെട്ടു. പ്രസംഗം എഴുതി വായിക്കണമെന്നറിയിച്ചു. “ഞാൻ ഒരു പ്രസംഗവും എഴുതി വായിച്ചിട്ടില്ല.” അതുകൊണ്ട് സാധ്യമല്ലെന്നായി ബാവാ. എനിക്കു ദൈവം തോന്നിക്കുന്നത് അപ്പോൾ പറയും. ഒടുവിൽ നിർബന്ധം മൂലം പ്രസംഗം വായിക്കാമെന്നും ഫാ. കെ. ഫീലിപ്പോസ് പ്രസംഗം തയ്യാറാക്കണമെന്നും നിശ്ചയിച്ചു. പ്രസംഗം അച്ചൻ എഴുതിക്കൊടുത്തു. പ്രസംഗം വായിച്ചു. ഉദ്ഘാടനം കഴിഞ്ഞ് കാറിൽ കയറിയപ്പോൾ “ഫീലിപ്പോസ് കത്തനാരുടെ പ്രസംഗം എങ്ങനെയുണ്ടായിരുന്നു” എന്നു കൂടെയുണ്ടായിരുന്ന എന്നോടു ചോദിച്ചു.

❑ മറ്റൊന്നുകൂടി പറയാമോ?

❍ ദേവലോകം അരമന പണി ആരംഭിച്ച കാലം. ചാക്കോപ്പിള്ളയുടെ അനന്തരവനും കൺട്രാക്ടറുമായിരുന്ന അന്തരിച്ച യോയാക്കിയായിരുന്നു പണികളുടെ മേൽനോട്ടം വഹിച്ചുകൊണ്ടിരുന്നത്. സായാഹ്നത്തിൽ പണി കാണാനായി ബാവാ ഇറങ്ങിവരും. യോയാക്കിയുമായി കുശലം പറയും. അക്കാലത്ത് ദേവലോകത്ത് ഒരു കുരങ്ങുണ്ടായിരുന്നു. അതിന്റെ കളികളും ചാട്ടവും ഒരിക്കൽ ശരിക്കു കണ്ട ബാവാ യോയാക്കിയോടു പറഞ്ഞു: “മനുഷ്യരെല്ലാം ഈ കുരങ്ങിനെപ്പോലെയാണ്.”

ബാവാ ആർക്കെങ്കിലും പട്ടം കൊടുക്കുകയാണെങ്കിൽ തലേദിവസമേ പട്ടം ഏല്ക്കുന്ന ആൾ ബാവായുടെ കൂടെ വന്നു താമസിക്കണമെന്നു നിർബന്ധമുണ്ട്. വൈകിട്ട് സൂത്താറാ പ്രാർത്ഥന കഴിഞ്ഞ് പട്ടത്വത്തിന്റെ

മഹിമയെക്കുറിച്ചും പട്ടക്കാർ മാതൃകാപരമായി ജീവിക്കേണ്ടതിനെപ്പറ്റിയും മറ്റും ദീർഘമായി പറഞ്ഞു മനസ്സിലാക്കും. ഒരു ദിവസം അധികം സ്വരവാസനയില്ലാത്ത ഒരു ശെമ്മാശ്ശനു കശ്ശീശാ പട്ടം കൊടുക്കേണ്ടതിന്റെ തലേദിവസം ഗുണദോഷം എല്ലാം പറഞ്ഞിട്ട് കൂടെ നിൽക്കുന്നവരോടു പറയുകയാണ്: "ഇയാൾക്കു പട്ടം കൊടുത്താൽ കുർബ്ബാന ചൊല്ലുകയില്ല." എല്ലാവരും സ്തംഭിച്ചു നിന്നുപോയി. അതേ വാചകത്തിൽ പറഞ്ഞു; "ഇയാൾ കുർബ്ബാന പറയുകയേ ഉള്ളു; ചൊല്ലുകയില്ല." കാര്യം മനസ്സിലാക്കി എല്ലാവരും കൂട്ടച്ചിരിയിലായി.

കോട്ടയത്ത് ചക്കാലപ്പറമ്പിലെ ബാബുവിനോട് ബാവായ്ക്കു വലിയ താല്പര്യമായിരുന്നു. ബാബു ബി. എഡ്. പാസ്സായി ആസാമിൽ ജോലിക്ക് നിയമിതനായി. യാത്ര ചോദിക്കുവാൻ ചെന്നപ്പോൾ പറയുകയാണ് "നീ ആസ്സാമിൽ പോകുന്നതു കൊള്ളാം. ആസ്സാമിയായി തിരിച്ചുവരരുത്" എന്ന്.

ഇങ്ങനെ കേസരി യോഗവും ഭക്തിയും ഗൗരവവും ഒത്തിണങ്ങിയ ദേഹവുമായിരുന്നു ബാവാ എങ്കിലും ചിലപ്പോൾ തമാശു പറഞ്ഞ് രസിക്കുകയും രസിപ്പിക്കുകയും ചെയ്യുമായിരുന്നു.

❑ തന്റെ കബറിന്റെ സ്ഥാനത്തെപ്പറ്റി ബാവാ എന്താണു പറഞ്ഞത്?

❍ തന്റെ കബർ അരമനച്ചാപ്പലിനോടു ചേർന്നു വടക്കുഭാഗത്തു വയലിൽനിന്നു നല്ല കാറ്റു കിട്ടുന്ന സ്ഥലത്തായിരിക്കണമെന്നു ബാവാ പറഞ്ഞു. മരിച്ചു കബറിൽ കിടക്കുമ്പോൾ വയലേലകളെ തഴുകി വരുന്ന കാറ്റ് സുഖദായകമായിരിക്കുമെന്നും പറഞ്ഞു.

❑ സ്കൂൾ ഭരണത്തിനു ക്രമീകരണങ്ങൾ വന്നതെന്നാണ്?

❍ സഭയിലെ വിവിധ മാനേജ്മെന്റുകളിലുള്ള വിദ്യാലയങ്ങളെല്ലാം കാതോലിക്കേറ്റ് ആൻഡ് എം. ഡി. സ്കൂൾ കോർപ്പറേറ്റ് മാനേജ്മെന്റ് രൂപവൽക്കരിച്ച് അതിന്റെ കീഴിലാക്കി.

❑ ദേഷ്യക്കാരനായ ബാവാ എന്തെങ്കിലും ചെയ്തത് തെറ്റായിപ്പോയെന്ന് പിന്നീട് സമ്മതിക്കുമായിരുന്നോ?

❍ പുറമേ കാണിച്ചില്ലെങ്കിലും തെറ്റു സമ്മതിക്കുന്ന സ്വഭാവമാണുണ്ടായിരുന്നത്. ഒരിക്കൽ ഒരു വൈദികനുമായുള്ള സംഭാഷണ മധ്യേ വൈദികൻ പറഞ്ഞത് ബാവായ്ക്കു തീരെ ഇഷ്ടപ്പെട്ടില്ല. ദേഷ്യത്തോടെ നിന്റെ അമ്മേടെ ........... എന്നുവരെ ബാവാ പറഞ്ഞു. വൈദികൻ സങ്കടത്തോടെയാണ് പോയത്. വൈകിട്ട് ഇത്തരം സംഭാഷണം മോശമായിപ്പോയെന്ന് ഞാൻ സന്ധ്യാനമസ്കാരത്തിനുശേഷം ബാവാ വിശ്രമിക്കുമ്പോൾ പറഞ്ഞു. (തന്റെ സംസാരത്തിൽ എന്തെങ്കിലും പാകപ്പിഴ വന്നോ എന്നു



ചിലപ്പോഴൊക്കെ എന്നോടു ചോദിക്കുമായിരുന്നു.) ദേഷ്യപ്പെട്ട സമയത്ത് സാധാരണക്കാർ പോലും സംസാരിക്കാത്ത രീതിയിൽ തിരുമേനി പറഞ്ഞു എന്നോർപ്പിച്ചപ്പോൾ "താൻ എന്നെ പഠിപ്പിക്കാൻ വരികയാണൊ" എന്നു ചോദിച്ചു ദേഷ്യപ്പെട്ടു. പക്ഷേ പിന്നീട് മരണംവരെ ഇത്തരം ഒരു വീൺവാക്കും തിരുമേനി ഉച്ചരിച്ചിട്ടില്ല. വൈദികനോടു പറഞ്ഞത് മോശമായിപ്പോയെന്ന ചിന്ത ഭരിച്ചിരുന്നിരിക്കണം.

❑ ഗുരുഭക്തി എങ്ങനെ?

❍ ഗുരുഭക്തി വളരെയുണ്ടായിരുന്നു. പരുമല തിരുമേനിയുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും മുമ്പിൽ നിൽക്കുകയല്ലാതെ ഇരുന്നിട്ടില്ല. എം. ഡി. സെമിനാരി ഹൈസ്കൂളിൽ വെച്ച് പഠിപ്പിച്ചതാകയാൽ കെ. സി. മാമ്മൻ മാപ്പിള വരുമ്പോഴും എഴുന്നേൽക്കുമായിരുന്നു. പ. പരുമല തിരുമേനിയുടെ കാപ്പയിട്ടാണ് ബാവായെ കബറടക്കിയത്. ഗുരുവിന്റെ അംശവസ്ത്രത്തോടുപോലും ശിഷ്യന് വലിയ ആദരവായിരുന്നു.

❑ അന്ത്യസന്ദേശം എഴുതാനുള്ള കാരണം?

❍ പ്രായവും ക്ഷീണവും കൂടിയപ്പോൾ ഒരന്ത്യ സന്ദേശം തയ്യാറാക്കി വെയ്ക്കേണ്ടേ എന്നു പല തവണ ഞാൻ ഓർമ്മിപ്പിച്ചിട്ടുണ്ട്. അപ്പോഴൊക്കെ *ഞാൻ ഒന്നും എഴുതുന്നില്ല* എന്നു പറയും. സാധാരണ തിരുമേനിമാർ കാലം ചെയ്തശേഷം കൂടെയുള്ളവരൊക്കെയാകും അന്ത്യകല്പന തയ്യാറാക്കുക എന്നും ബാവാ പറഞ്ഞു. അങ്ങനെ ആകാതിരിക്കുവാൻ തിരുമേനി സഭാമക്കൾക്ക് നല്കുവാനുള്ള സന്ദേശം ഒരു അന്ത്യകല്പനയായി തയ്യാറാക്കിത്തരണമെന്നു ഞാനും മറുപടി പറഞ്ഞു. ഏതായാലും നെടുമാവ് ടി. വി. ജോർജിനെ (പിന്നീട് വൈദികൻ) വിളിച്ച് അന്ത്യകല്പന തയ്യാറാക്കി ഒപ്പിട്ടു വച്ചു. രണ്ടു മൂന്നാഴ്ച കൊണ്ട് തയ്യാറാക്കിയ കല്പനയാണ് ചുവടെ ചേർക്കുന്നത്.

നമ്പർ 106/63

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ

(തനിക്കു സ്തുതി)

**പൌരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ മോറാൻ മാർ ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ**

(മുദ്ര)

കർത്താവിൽ നമ്മുടെ സ്നേഹഭാജനങ്ങളും ബ. സഹോദരന്മാരുമായ മെത്രാപ്പോലീത്തന്മാരുടെമേലും വാത്സല്യമക്കളായ പട്ടക്കാരുടെമേലും

ശെമ്മാശ്ശന്മാരുടെമേലും, വിശ്വാസികളായ നമ്മുടെ എല്ലാ ആത്മീയ മക്കളുടെമേലും ദൈവികകൃപയും സ്വർഗ്ഗീയ വാഴ്വും വന്ന് ആവസിക്കുമാറാകട്ടെ.

കുറേ മാസങ്ങളായി നാം രോഗശയ്യയെ അവലംബിച്ചിരിക്കുന്ന വിവരം നിങ്ങളെല്ലാവരും അറിഞ്ഞിരിക്കുന്നു എന്നു നാം വിശ്വസിക്കുന്നു. സങ്കീർത്തനക്കാരൻ പറഞ്ഞിട്ടുള്ളപ്രകാരം മനുഷ്യന്റെ ആയുസ്സ് എഴുപതു സംവത്സരം, ഏറിയാൽ എൺപതു സംവത്സരം. അതിന്റെ പ്രതാപം പ്രയാസവും ദുഃഖവു മത്രേ. എന്നാൽ അതും കഴിഞ്ഞു തൊണ്ണൂറിലെത്തിയിട്ടുള്ള അതിവൃദ്ധനും പലതരം ശരീരാസ്വാസ്ഥ്യങ്ങളാൽ പീഡിതനുമായ നമ്മുടെ ഇഹലോക ജീവിതം ഇതിലധികമായി വർദ്ധിച്ചുകിട്ടണമെന്ന് ആഗ്രഹിക്കാനോ ആശിക്കാനോ നമുക്ക് അവകാശമില്ല. അതിനാൽ കരുണാസമ്പൂർണ്ണവും മാറ്റമില്ലാത്തതുമായ ദൈവഹിതത്തിനു നമ്മെ സന്തോഷപൂർവ്വം ഭരമേല്പിച്ചു കൊടുക്കുകയല്ലാതെ മറ്റൊന്നും നമുക്ക് ഇപ്പോൾ ചെയ്യേണ്ടതായിട്ടില്ല. ഇപ്പോൾ അടിക്കടി നാം അനുഭവിച്ചുകൊണ്ടിരിക്കുന്ന രോഗങ്ങളും വേദനകളും നമ്മുടെ ദിവസങ്ങൾ എണ്ണപ്പെട്ടിരിക്കുന്നു എന്ന് സദാ നമ്മെ അറിയിച്ചുകൊണ്ടിരിക്കുന്നു. അനുഗ്രഹിക്കപ്പെട്ട മക്കളെ, സർവ്വലോകത്തിന്റെയും വഴിയേ നാമും പോകുന്നു.

പതിനാറു വർഷക്കാലം മെത്രാപ്പോലീത്താ ആയും, മുപ്പത്തിനാലു വർഷം കാതോലിക്കാ ആയും അതിൽ ഇരുപത്തെട്ടു വർഷക്കാലം മലങ്കര മെത്രാപ്പോലീത്തായുടെ പ്രത്യേക ചുമതലകൾകൂടി വഹിച്ചും നിങ്ങളുടെ ഇടയനും പിതാവുമായി നിങ്ങളെ വഴിനടത്താൻ ദൈവം നമ്മെ അനുവദിച്ചു. വളരെ ഭാരമുള്ളതും ഗൗരവമേറിയതുമായ ചുമതലകളാണു ദൈവം തമ്പുരാൻ നമ്മെ ഭരമേല്പിച്ചത്. അവയെല്ലാം ശരിയായും കൃത്യമായും നിർവ്വഹിപ്പാൻ നമുക്കു സാധിച്ചിട്ടുണ്ട് എന്നു നാം വിചാരിക്കുന്നില്ല. മനുഷ്യസഹജമായ ബലഹീനതകൾമൂലം പല കുറ്റങ്ങളും കുറവുകളും വന്നുപോയിട്ടുണ്ട്. അവയ്ക്കെല്ലാം ദൈവത്തിൽനിന്നു ക്ഷമയും മോചനവും കിട്ടുവാനും നമ്മുടെ ആശ്വാസത്തിനും സമാധാനത്തിനും വേണ്ടിയും കരുണയുള്ളവനായ കർത്താവിനോടു നിങ്ങളും പ്രാർത്ഥിക്കണമെന്നു നാം ഈ അവസരത്തിൽ നിങ്ങളോട് അപേക്ഷിക്കുന്നു.

പ്രിയരെ,

നാം കാതോലിക്കാ ആയ ശേഷമുള്ള മുപ്പത്തിനാലു വർഷങ്ങൾ നിഴൽപോലെ കടന്നുപോയി. എന്നിരുന്നാലും അവയുടെ ഫലങ്ങൾ നമ്മുടെ സഭയുടെ ഭാവിയെ സാരമായി സ്പർശിക്കുന്നവയാണ്. സന്തോഷപ്രദങ്ങളും സന്താപകരങ്ങളുമായ അനേക അനുഭവങ്ങളിലൂടെയാണു വി. സഭ കടന്നുപോയത്. അനേകതരത്തിലുള്ള ആപത്തുകൾ നേരിട്ടിട്ടുള്ളപ്പോഴൊക്കെയും



നമ്മുടെ കർത്താവിന്റെ കരുണയും ആശ്വാസവും നിറഞ്ഞ കരങ്ങൾ താങ്ങും തണലുമായിരുന്നു നമ്മെ മുമ്പോട്ടു നയിച്ചു എന്ന വസ്തുത നന്ദിയും സ്തോത്രവും നിറഞ്ഞ ഹൃദയത്തോടെയല്ലാതെ സ്മരിക്കുവാൻ കഴിയുന്നില്ല.

നമ്മുടെ കൈകളാൽ വാഴിക്കപ്പെട്ട മെത്രാപ്പോലീത്തന്മാരിൽ രണ്ടു പേരുടെ സഭാപരിവർത്തനം നമ്മുടെ ആത്മീയ മക്കളായിരുന്ന ചില പട്ടക്കാരുടെയും ജനങ്ങളുടെയും വിശ്വാസത്യാഗം, നമ്മുടെ രണ്ടു മെത്രാപ്പോലീത്തന്മാരുടെ അകാല ദേഹവിയോഗം എന്നിവ നമ്മുടെ ഹൃദയത്തെ വളരെയധികം വ്യാകുലപ്പെടുത്തിയ സംഗതികളാണ്. അപ്രകാരം തന്നെ നമ്മുടെ സഭയിൽ നീണ്ടുനിന്ന അഭിപ്രായ ഭിന്നതകളും വ്യവഹാരങ്ങളും നമ്മെ എത്ര മാത്രം വേദനിപ്പിച്ചു എന്നു പറഞ്ഞറിയിക്കാവുന്നതല്ല. ഭാഗ്യവാനും ശാശ്വത സ്മരണാർഹനുമായ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്തായും അദ്ദേഹത്തെ തുടർന്നു ബലഹീനനായ നാമും വാർദ്ധക്യവും ക്ലേശവും വകവയ്ക്കാതെ നമ്മുടെ സഭയുടെ സമാധാനത്തിനുവേണ്ടി ആവതു പ്രവർത്തിച്ചു എന്നു ദൈവമുമ്പാകെ നമുക്കു നല്ല ശരണമുണ്ട്. സുപ്രീം കോടതി വിധിയോടുകൂടി കേസ്സ് അവസാനിക്കുകയും അനന്തരം അധികം താമസിയാതെ തന്നെ പാത്രിയർക്കീസ് ബാവായും നാമും പരസ്പരം സ്വീകരിച്ച് സഭയിൽ സമാധാനമുണ്ടാകുകയും ചെയ്തു. പ. കാതോലിക്കാ സിംഹാസന പുനഃസ്ഥാപനത്തിന് പ. അബ്ദൽമ്ശിഹാ പാത്രിയർക്കീസ് ബാവ എടുത്തതുപോലെയുള്ള നിലപാട് സമാധാനസ്ഥാപനത്തിനുവേണ്ടി പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവായും സ്വീകരിച്ചു എന്നുള്ള സംഗതി കൃതജ്ഞത നിറഞ്ഞ ഹൃദയത്തോടെ നാം സ്മരിക്കുന്നു. അന്ത്യോക്യാ മലങ്കര സ്നേഹബന്ധം ഇതുമൂലം ദൃഢപ്പെടുകയാണു ചെയ്തിട്ടുള്ളത്. ഇങ്ങനെ മലങ്കരസഭയിലെ അഭിപ്രായ ഭിന്നതകൾക്കു പരിഹാരമുണ്ടായെങ്കിലും സമാധാനത്തോടു താല്പര്യമില്ലാത്ത ഏതാനും വ്യക്തികൾ മാറിനിൽക്കുന്നുണ്ട് എന്നുള്ളത് നമ്മുടെ വാർദ്ധക്യത്തെ വേദനിപ്പിക്കുന്നു. പൂർണ്ണ മനസ്സാലെ നമ്മോടു ചേർന്നുനിന്ന ഒരു മെത്രാപ്പോലീത്താ കുറേക്കഴിഞ്ഞു പിൻമാറി എന്നു നിങ്ങൾക്ക് അറിയാമല്ലോ. വ്യക്തിപരമായി നമുക്ക് ആരോടും വിരോധമില്ല. ആ മെത്രാപ്പോലീത്തായെ നമ്മുടെ ഈ രോഗാവസ്ഥയിൽ നാം സ്നേഹപൂർവ്വം നമ്മുടെ അരമനയിലേക്കു ക്ഷണിച്ചുവരുത്തുകയും ഐക്യതയുടെ ആവശ്യകതയെപ്പറ്റി നാം അദ്ദേഹത്തെ പ്രത്യേകം ഗുണദോഷിക്കുകയും ചെയ്തിട്ടുണ്ട്. വ്യക്തിപരമായി നമ്മിൽനിന്ന് വല്ല തെറ്റുകളും വന്നുപോയിട്ടുള്ള പക്ഷം അവ ക്ഷമിക്കണമെന്നും നാം അദ്ദേഹത്തോടു പറഞ്ഞു. ഇപ്പോൾ ഇവിടെ നാം ഒരുമിച്ചിരിക്കുന്ന പ്രകാരം പരലോകത്തിലും ഒന്നിച്ചിരിക്കാൻ സംഗതിയാകണമെന്നു നാം അദ്ദേഹത്തെ ഓർപ്പിച്ചിട്ടുണ്ട്. അദ്ദേഹം തിരിഞ്ഞു തന്റെ സഹോദരന്മാരോടുകൂടെ ചേരുമെന്നു നാം ആശിക്കുന്നു.

പ്രിയരെ,

പലപ്പോഴും നാം നിർബന്ധപൂർവ്വം നിങ്ങളെ ഉത്ബോധിപ്പിച്ചിട്ടുള്ള പ്രകാരം നിങ്ങൾ സത്യവിശ്വാസത്തിൽ ഉറപ്പും നമ്മുടെ സഭയുടെ പരിപാവനങ്ങളായ ആചാരങ്ങളിൽ നിഷ്ഠയും താല്പര്യവും ഉള്ളവരായിരിക്കണം. പുരാതനവും പരിശുദ്ധവും വിശുദ്ധന്മാർക്ക് ഒരിക്കലായി ഭരമേല്പ്പിക്കപ്പെട്ടതുമായ വിശ്വാസവും നമ്മുടെ ആരാധനകളും ആചാരങ്ങളുമാണ് നമ്മുടെ സമ്പത്ത്. എന്തെല്ലാം പ്രയാസങ്ങൾ നേരിടേണ്ടിവന്നാലും എന്തു ത്യാഗം സഹിച്ചായാലും ഈ വിശ്വാസവും ആചാരങ്ങളും നമ്മുടെ മഹത്തായ പാരമ്പര്യങ്ങളും നിങ്ങളേവരും മുറുകെപ്പിടിച്ചുകൊള്ളണമെന്നു നമ്മുടെ അവസാന ശ്വാസത്തോടുകൂടി നാം വീണ്ടും നിങ്ങളെ ഉറപ്പായി പ്രബോധിപ്പിച്ചുകൊള്ളുന്നു.

വി. മാർ തോമ്മാശ്ലീഹാ ക്രിസ്താബ്ദാരംഭത്തിൽ ഇവിടെ സ്ഥാപിച്ച നമ്മുടെ സഭ, സത്യവിശ്വാസമാകുന്ന പാറമേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നതാണ്. പെരുമാരിക്കും കൊടുങ്കാറ്റിനും അതിനെ തകർക്കാൻ സാധിക്കാതെ അത് ഉറച്ചുനിൽക്കുന്നു. ഇതിന്റെ സ്ഥാപകനായ നമ്മുടെ പിതാവ് തന്റെ രക്തം ഇതിനുവേണ്ടി ചൊരിഞ്ഞു. വിശേഷിച്ചും അദ്ദേഹത്തിന്റെ രക്തസാക്ഷിത്വത്തിന്റെ ഓർമ്മയുടെ ഈ ദിവസം നമ്മുടെ ഈ അന്ത്യകല്പന നാം നിങ്ങൾക്കെഴുതുമ്പോൾ അദ്ദേഹത്തിന്റെ വിശ്വാസത്തിന്റെയും, ഭക്തിയുടെയും, ഇന്ത്യയുടെ മണ്ണിൽ അദ്ദേഹം ചെയ്തിട്ടുള്ള ജീവകാരുണ്യ പ്രവർത്തനങ്ങളുടെയും, സഹിച്ചിട്ടുള്ള കഷ്ടപ്പാടുകളുടെയും സ്മരണയാണു നമ്മുടെ ഹൃദയത്തിലൂടെ കടന്നു പോകുന്നത്. ഇവയെ നിങ്ങൾ അനുകരിപ്പീൻ. 'നിങ്ങളോടു ദൈവവചനം പ്രസംഗിച്ചു നിങ്ങളെ നടത്തിയവരെ ഓർത്തുകൊൾവിൻ. അവരുടെ ജീവാവസാനം ഓർത്ത് അവരുടെ വിശ്വാസം അനുകരിപ്പിൻ ' എന്ന് എബ്രായ ലേഖനത്തിൽ അപ്പോസ്തോലൻ നമ്മെ സൂഷ്മപ്പെടുത്തുന്നു. 'ക്രിസ്തുയേശുവിൽ ഞാനല്ലയോ സുവിശേഷത്താൽ നിങ്ങളെ ജനിപ്പിച്ചത്; ആകയാൽ എന്റെ അനുകാരികൾ ആകുവീൻ' എന്നു വി. പൗലോസ് അപ്പോസ്തോലൻ കോരിന്ത്യരെ ഉദ്ബോധിപ്പിക്കുന്നപ്രകാരം മാർതോമ്മാശ്ലീഹാ നമ്മെയും അനുസ്മരിപ്പിക്കുന്നു എന്നു നിങ്ങൾ അറിയണം. ആകയാൽ മാർതോമ്മാശ്ലീഹായുടെ മക്കളായ നിങ്ങൾ എന്നും അദ്ദേഹത്തിന്റെ അനുകാരികൾ ആയിരിക്കണം.

ഇന്നു ലോകസഭകളെല്ലാം നമ്മുടെ സഭയെ ആരാധിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നതിന്റെ പിന്നിൽ കിടക്കുന്ന കാരണം നാം ഒരു അപ്പോസ്തോലസ്ഥാപിതമായ – മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ സഭയിലെ അംഗങ്ങളായിരിക്കുന്നതാണ്. പുരാതനങ്ങളായ ഗ്രീക്ക്, കോപ്റ്റിക്ക്, എത്യോപ്യ, അർമ്മീനിയ എന്നീ സഭകളിലെ ഉന്നതസ്ഥാനീയരായ പ്രതിനിധികൾ ഈ അടുത്തു കഴിഞ്ഞ കാലങ്ങളിൽ നമ്മുടെ സഭയെ



സന്ദർശിക്കുകയും അവരുടെ ബഹുമാനാദരവുകൾ പ്രകടിപ്പിക്കുകയും ചെയ്തത് നമ്മുടെ അപ്പോസ്തോലികതയും പുരാതനത്വവും സത്യവിശ്വാസവും നിമിത്തമാണ്. ഇവയെ അഭംഗം കാത്തുസൂക്ഷിക്കുന്നതിൽ നമ്മുടെ ആയുഷ്ക്കാലത്ത് നാം ആവതു ശ്രമിച്ചിട്ടുണ്ട്. നിങ്ങളേവരും ഇതിൽ പ്രത്യേകം ശ്രദ്ധയും വിശ്വസ്തതയും ഉള്ളവരായിരിക്കുമെന്നു നാം വിശ്വസിക്കുന്നു.

വാത്സല്യമക്കളെ,

നിങ്ങളുടെ സത്യസ്നേഹത്തെപ്പറ്റി നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. നമ്മുടെ സഭയുടെ കാതോലിക്കാ ആയ നമ്മുടെയും വിഷമസന്ദർഭങ്ങളിലെല്ലാം നിങ്ങൾ പണംകൊണ്ടും ശരീരംകൊണ്ടും ചെയ്തുതന്നിട്ടുള്ള സഹായസഹകരണങ്ങളെ നാം നന്ദിപൂർവ്വം സ്മരിക്കുന്നു. എല്ലാ പ്രയാസ ഘട്ടങ്ങളിലും നിങ്ങൾ നമ്മോടു ചേർന്നുനിന്ന് നമ്മുടെ കല്പനകളും നിയോഗങ്ങളും അനുസരിച്ചിട്ടുണ്ട്. രോഗവും ക്ഷീണവും നിറഞ്ഞ ഈ ശരീരം വിട്ടാലും നമ്മുടെ ആത്മാവിൽ നിങ്ങളെക്കുറിച്ച് നമുക്കു സന്തോഷവും പ്രശംസയും ഉണ്ടായിരിക്കും. നമ്മുടെ മക്കളെ, നിങ്ങൾ ബുദ്ധിയും സാമർത്ഥ്യവും നല്ല കാര്യങ്ങളിൽ താല്പര്യവും ഉള്ളവരാണ്. എന്നാൽ ഒരു കുറവുണ്ട് എന്നു നാം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ. ഇതേപ്പറ്റി നാം മുമ്പിനാലേ നിങ്ങൾക്ക് എഴുതിയിട്ടുള്ളതാണ്. സുറിയാനിക്കാർ അസൂയാലുക്കളും തമ്മിൽ തമ്മിൽ ദ്വേഷിക്കുന്നവരും തങ്ങളുടെ തലവന്മാരെ അനുസരിക്കാത്തവരുമാണെന്ന് ബാർ എബ്രായ പറഞ്ഞിട്ടുണ്ട്. ഈ സ്വഭാവത്തിന്റെ അംശങ്ങൾ ഇപ്പോഴും നമ്മുടെയിടയിൽനിന്നും തീർത്തുമാഞ്ഞുപോയിട്ടില്ല. അതുകൊണ്ടാണ് നമുക്ക് ശരിയായ മേൽഗതി ഉണ്ടാകാത്തത്. ഈ കുറവു തീർത്തും പരിഹരിക്കപ്പെടണം. നിങ്ങൾ നല്ല അനുസരണവും അച്ചടക്കവും പാലിക്കണമെന്ന് നിങ്ങളെ നാം ഓർമ്മിപ്പിക്കുന്നു. വ്യക്തിപരമായ ഇഷ്ടങ്ങളും താല്പര്യങ്ങളും സാധിക്കണം എന്നു വിചാരിക്കാതെ ദൈവേഷ്ടം നടക്കണം എന്നായിരിക്കണം എല്ലായ്പ്പോഴും നിങ്ങളുടെ ഉദ്ദേശ്യം. ഈ നിഷ്ഠ പാലിക്കുമെങ്കിൽ നമ്മുടെ ഇടയിൽ അങ്ങിങ്ങായി കാണപ്പെടുന്ന എല്ലാ അസുഖങ്ങളും അസ്വാസ്ഥ്യങ്ങളും ഇല്ലാതായിക്കൊള്ളും. നമ്മുടെ കർത്താവ് കുരിശിലെ മരണത്തോളം അനുസരണയുള്ളവനായിരുന്നു എന്ന് വി. ഏവൻഗേലിയോനിൽ നാം വായിക്കുന്നു. 'ഞാൻ എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം ചെയ്‌വാനത്രേ സ്വർഗ്ഗത്തിൽ നിന്നിറങ്ങിവന്നത്' എന്നു നമ്മുടെ കർത്താവു കല്പിച്ചിട്ടുണ്ടല്ലോ. 'നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെപ്പോലെ ഭൂമിയിലും ചെയ്യപ്പെടേണമെ' എന്നു പ്രാർത്ഥിപ്പാനാണ് താൻ നമ്മെ പഠിപ്പിച്ചിരിക്കുന്നതും. ഗത്സീമോനിൽ അതിവേദന അനുഭവിച്ചപ്പോഴും 'പിതാവേ, എന്റെ ഇഷ്ടമല്ല നിന്റെ ഇഷ്ടം നടക്കട്ടെ' എന്നു കർത്താവ് തന്നത്താൻ ഭരമേല്പിച്ചുകൊടുക്കുകയാണു ചെയ്തത്.

പ്രിയരെ, ഇതാണു താൻ നമുക്കു വെച്ചേച്ചു പോയിരിക്കുന്ന മാതൃക. ഈ മാതൃക നാം പിൻതുടർന്നാൽ നമ്മുടെ ഇടയിലുള്ള എല്ലാ ഛിദ്രവാസനകളും അവസാനിക്കും. ക്രിസ്തീയ ഐക്യം നമ്മെ ഭരിക്കുകയും ചെയ്യും. 'സഹോദരന്മാരെ നിങ്ങളെല്ലാവരും ഒന്നുതന്നെ സംസാരിക്കുകയും നിങ്ങളുടെ ഇടയിൽ ഭിന്നത ഭവിക്കാതെ ഏക മനസ്സിലും ഏക അഭിപ്രായത്തിലും യോജിച്ചിരിക്കുകയും വേണം' എന്നു നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമം ചൊല്ലി വി. പൗലൂസ് അപ്പോസ്തോലൻ കോരിന്ത്യരോടു പറഞ്ഞിട്ടുള്ള അതേ വാക്കുകളാൽതന്നെ നാമും നിങ്ങളെ ഉത്ബോധിപ്പിക്കുന്നു.

പ്രിയമക്കളെ,

പരിശുദ്ധ മാർ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ പുരാതനവും പരിശുദ്ധവുമായ നമ്മുടെ സഭയുടെ ഐക്യത്തിന്റെയും അപ്പോസ്തോലികത്വത്തിന്റെയും സ്വാതന്ത്ര്യത്തിന്റെയും കേന്ദ്രമാണ് പരിശുദ്ധ കാതോലിക്കാസ്ഥാപനം എന്നുള്ളത് നിങ്ങൾ മറന്നുകളയരുത്. 'നമ്മുടെ സഭയുടെ നിലനില്പിനും ക്ഷേമത്തിനും മേൽഗതിക്കും ഒഴിച്ചുകൂടാത്ത അത്യാവശ്യമെന്ന് നിങ്ങളിൽ പലരും നമ്മോടുകൂടി പരമാർത്ഥമായി വിശ്വസിക്കുന്നതും ഇതേവരെയായി പല പ്രയാസങ്ങൾ സഹിച്ച് നാമെല്ലാവരും സംരക്ഷിച്ചുകൊണ്ടിരിക്കുന്നതുമായ കാതോലിക്കാസ്ഥാപനത്തെ പുലർത്തിക്കൊണ്ടു പോകാനുള്ള ചുമതല നിങ്ങളോരോരുത്തരിലും നാം സമർപ്പിച്ചുകൊള്ളുന്നു' എന്ന പ്രബോധനം നൽകിക്കൊണ്ടാണ് മലങ്കരയുടെ മാർ ഗീവറുഗീസ് ദീവന്നാസ്യോസ് മെത്രാപ്പോലീത്താ കടന്നുപോയത്. നമ്മെപ്പറ്റി പറയുന്നതായാൽ നാം നമ്മുടെ ശക്തിക്കും പ്രാപ്തിക്കുമൊത്തവണ്ണം ഈ സിംഹാസനത്തിന്റെ നിലനില്പിനും പുരോഗതിക്കുംവേണ്ടി പ്രവർത്തിച്ചിട്ടുണ്ട് എന്നാണ് നമ്മുടെ ബോദ്ധ്യം. ഈ സിംഹാസനം പുനഃസ്ഥാപിതമായശേഷം അതിലെ മൂന്നാമത്തെ കാതോലിക്കാ ആയിരുന്ന് ഇക്കാലമത്രയും നിങ്ങളെ വഴിനടത്താൻ ദൈവം നമുക്കു സംഗതിയാക്കി. നാമും ഇതാ നമ്മുടെ ഓട്ടം തികച്ച ശേഷം പിതാക്കന്മാരുടെ വഴിയെ പോകുന്ന ഈ വേളയിൽ ഈ സിംഹാസനം സംരക്ഷിച്ചുകൊണ്ടുപോകുന്നതിനും ഇതിന്റെ കീഴിൽ നമ്മുടെ സഭയിലെ മെത്രാപ്പോലീത്തന്മാരും വൈദികരും വിശ്വാസികളായ ജനങ്ങളും ഏക കൈയോടെനിന്ന് മുമ്പോട്ടുപോകുന്നതിനും നാം നിങ്ങളെ ഏവരേയും പ്രത്യേകം ഓർമ്മിപ്പിക്കുകയും സ്നേഹപൂർവ്വം ചുമതലപ്പെടുത്തുകയും ചെയ്യുന്നു.

പുനഃസ്ഥാപിതമായ കാതോലിക്കാസിംഹാസനത്തിനു സ്ഥിരമായ ഒരു ആസ്ഥാനം വേണമെന്ന് നമ്മുടെ പൂർവ്വികരും നാമും നിങ്ങളുമെല്ലാം ഒരുപോലെ ആഗ്രഹിച്ചിരുന്നതാണ്. പല പ്രയാസങ്ങളെയും പ്രാതികൂല്യങ്ങളെയും തരണം ചെയ്യേണ്ടിവന്നതിനാൽ ഇതിനു സാധിച്ചിരുന്നില്ല. ഈ കുറവു പരിഹരിക്കണം എന്ന ആഗ്രഹം മുൻനിർത്തി നാം ഇവിടെ പുതുതായി



ഒരു അരമന കെട്ടിടത്തിന്റെ പണി ആരംഭിക്കുകയും അതിന്റെ ഒന്നാമത്തെ നില മിക്കവാറും പൂർത്തിയാക്കി കൂദാശ ചെയ്തു നാം അതിൽ താമസമാക്കുകയും ചെയ്തു. ഇതിന്റെ ബാക്കിപണികൾ ശരീരപ്രകാരം നിങ്ങളോടു കൂടെയിരുന്ന് നിർവ്വഹിപ്പാൻ നമുക്കു സമയം അനുവദിക്കപ്പെട്ടിട്ടില്ല. ഈ അരമന പൂർത്തിയാക്കുന്ന സംഗതിയിൽ നിങ്ങളേവരും സർവ്വാത്മനാ നമ്മുടെ പിൻഗാമിയോടു സഹകരിക്കണം. നമ്മുടെ പിൻഗാമികളായി വരുന്ന കാതോലിക്കാമാർ ഇവിടെ സ്ഥിരമായി താമസിക്കുകയും നമ്മെ തുടർന്ന് ഇവിടെത്തന്നെ കബറടക്കപ്പെടുകയും ചെയ്യണമെന്നുള്ളതാണ് നമ്മുടെ ആഗ്രഹമെന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു.

പ്രിയരെ,

നമ്മുടെ ഭരണാരംഭത്തിൽ ഉണ്ടായിരുന്നവയും നമ്മുടെ ഭരണകാലത്ത് ആരംഭിക്കപ്പെട്ടിട്ടുള്ളവയുമായ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും പുരോഗമന പ്രവർത്തനങ്ങളും നിങ്ങളെല്ലാവരും ചേർന്ന് ശക്തിപ്പെടുത്തിക്കൊണ്ടു പോകണം. കേരളത്തിനു വെളിയിൽ ഇൻഡ്യയിലെ മിക്ക പ്രധാന പട്ടണങ്ങളിലും ഇൻഡ്യയ്ക്കു പുറത്തും നമുക്ക് ഇപ്പോൾ ഇടവകകളും പള്ളികളുമുണ്ട് എന്നതിനെപ്പറ്റി നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. വിജാതികളെ ക്രിസ്തുവിന്റെ പ്രകാശത്തിലേയ്ക്കു കൊണ്ടുവരുന്നതിന് സ്ലീബാദാസ സമൂഹം എന്ന മിഷ്യനറി പ്രസ്ഥാനം, നല്ല നിലയിൽ നടത്തപ്പെടുന്ന ഒരു വൈദിക സിമ്മനാരി, സന്യാസീ സന്യാസിനീ മന്ദിരങ്ങൾ, വിദ്യാർത്ഥി വിദ്യാർത്ഥിനീ സംഘടനകൾ, സണ്ടേസ്കൂൾ, യുവജനപ്രസ്ഥാനം, വനിതാസമാജം എന്നീ ആത്മിക സ്ഥാപനങ്ങൾ നമ്മുടെ ജനങ്ങളുടെ ആത്മീയ വർദ്ധനയ്ക്കുവേണ്ടിയുള്ളവയാണ്. സ്കൂളുകളും കോളേജുകളും നമ്മുടെ സമുദായത്തിനുണ്ട്. അഭ്യസ്തവിദ്യരും സംസ്ക്കാര സമ്പന്നരുമാണ് നമ്മുടെ സ്ത്രീ പുരുഷന്മാർ. ഇവയ്ക്കൊക്കെയുംവേണ്ടി നാം ദൈവത്തെ സ്തോത്രം ചെയ്യുന്നു. നമ്മുടെ സഭയുടേതായ സംഘടനകളും സ്ഥാപനങ്ങളും മേല്ക്കുമേൽ ശക്തിപ്രാപിക്കുവാൻ നാം പ്രാർത്ഥിക്കുന്നതോടൊപ്പം അവ കൂടുതൽ കാര്യക്ഷമമാക്കിത്തീർക്കുവാൻ നിങ്ങളുടെ ഓരോരുത്തരുടെയും കഴിവുകൾ പ്രയോജനപ്പെടുത്തണമെന്ന് ഓർമ്മിപ്പിക്കുകയും ചെയ്യുന്നു.

ദരിദ്രസംരക്ഷണം, ആതുരസേവനം ഇവ സഭയുടെ ഒഴിച്ചുവയ്ക്കാൻ പാടില്ലാത്ത കർത്തവ്യങ്ങളാണ്. എന്നാൽ പല പ്രതിസന്ധികളിലൂടെ കഴിഞ്ഞ കാലങ്ങളിൽ സമുദായം കടന്നുപോകേണ്ടിവന്നതിനാൽ ഈ വിഷയത്തിൽ അധികമൊന്നും പ്രവർത്തിപ്പാൻ നമുക്കു സാധിച്ചില്ല. എങ്കിലും ഒരു മെഡിക്കൽ മിഷൻ നാം ആരംഭിച്ചിട്ടുണ്ട്. അതിന്റെ പ്രാരംഭ പ്രവർത്തനങ്ങൾ തുടങ്ങിയിരിക്കുകയുമാണ്. ഈ മിഷൻ വിജയപ്രദമാക്കി തീർക്കാനുള്ള ബാദ്ധ്യത നമ്മുടെ മക്കളുടെ ഒരുമയും സ്നേഹവും ഒത്തിണങ്ങിയുമുള്ള സഹകരണവും ലഭിക്കുമെങ്കിൽ ഈ മിഷനും ഇതുപോലുള്ള

മറ്റു പ്രവർത്തനങ്ങളും വിജയിക്കുമെന്നു നമുക്കുറപ്പുണ്ട്. ദൈവത്തിലും അവന്റെ അമിത ബലത്തിലും ശരണപ്പെട്ടുകൊണ്ടു നിങ്ങൾ മുമ്പോട്ടു പോകുവിൻ.

സഭകളുടെ യോജിപ്പിനുള്ള ആഗ്രഹം മുൻകാലങ്ങളിലേക്കാൾ കൂടുതലായി ഇക്കാലത്തുണ്ട്. വിവിധ സഭാ കേന്ദ്രങ്ങളിൽ നിന്നും ഐക്യതയുടെ സന്ദേശം പുറപ്പെട്ടുകൊണ്ടിരിക്കുന്നു. എക്യുമെനിക്കൽ പ്രസ്ഥാനം ഇതിനു വേണ്ടിയാണല്ലോ. പുരാതനവും പരിശുദ്ധവുമായ നമ്മുടെ വിശ്വാസാചാരങ്ങൾക്കും നമ്മുടെ അപ്പോസ്തോലികമായ സ്വാതന്ത്ര്യത്തിനും ഭംഗം വരാത്ത നിലയിലുള്ള ഒരു യോജിപ്പുണ്ടാകുന്നതു നല്ലതും ദൈവതിരുമുമ്പാകെ പ്രസാദകരവുമാണ്. ഇതേപ്പറ്റി ചിന്തിക്കുന്നതിന് വിശ്വാസത്തിൽ ഐക്യമുള്ള ഓർത്തഡോക്സ് സഭാ പ്രതിനിധികളുടെ ഒരു സമ്മേളനം കൂടുന്നതിനെപ്പറ്റി നാം ചിന്തിച്ചിരുന്നു. എന്നാൽ നമ്മുടെ ദിവസങ്ങൾ തീർന്നിരിക്കുന്ന ഈ വേളയിൽ ഇതും ഇതുപോലുള്ള മറ്റു കാര്യങ്ങളും നമ്മുടെ പിൻഗാമിയും മെത്രാപ്പോലീത്തന്മാരും ചേർന്നു നിർവ്വഹിക്കുമെന്നു നാം ആശിക്കുന്നു. ശരീരപ്രകാരം നാം നിങ്ങളെ വിട്ടുപിരിഞ്ഞാലും ഇവയ്ക്കെല്ലാം വേണ്ടുന്ന കൃപകൾ ദൈവത്തിൽനിന്നു ലഭിപ്പാൻ നമ്മുടെ പ്രാർത്ഥന നിങ്ങളോടുകൂടെ ഉണ്ടായിരിക്കും. നിങ്ങളേവരും ദൈവഭക്തിയിലും നമ്മുടെ സഭയോടുള്ള സ്നേഹത്തിലും ഒട്ടും തണുത്തു പോകരുതെന്നു നമ്മുടെ ഹൃദയത്തിൽ വലുതായ ആഗ്രഹമുണ്ട് എന്ന് നിങ്ങളെ നാം അറിയിക്കുന്നു.

നമ്മുടെ വാത്സല്യമക്കളായ വൈദികരെ,

നിങ്ങൾ ഇക്കാലമത്രയും അനുസരണത്തോടും സ്നേഹത്തോടുംകൂടിയാണു നമ്മോടു വർത്തിച്ചിട്ടുള്ളതെന്നു നമുക്കറിയാം. നിങ്ങൾ ദൈവഭക്തിയിലും മേല്പട്ടക്കാരോടുള്ള അനുസരണത്തിലും സ്നേഹത്തിലും മേലിലും വർത്തിക്കുമെന്നു നമുക്കുറപ്പുണ്ട്. കശ്ശീശ്ശന്മാർ എപ്പിസ്കോപ്പന്മാരുടെ പ്രതിനിധികളാണ്. എപ്പിസ്കോപ്പായുടെ വലംകൈയായിനിന്നുവേണം നിങ്ങൾ പ്രവർത്തിപ്പാൻ. ദൈവിക രഹസ്യങ്ങളുടെയും മർമ്മങ്ങളുടെയും കാര്യവിചാരകത്വം ദൈവം നിങ്ങളെ ഏല്പിച്ചിരിക്കുന്നു എന്നു സദാ ഓർത്ത് അതനുസരിച്ച് നിങ്ങൾ പ്രവർത്തിക്കയും, നിങ്ങളെയും നിങ്ങളുടെ സൂക്ഷിപ്പിൽ ഭരമേല്പ്പിക്കപ്പെട്ടിരിക്കുന്ന ദൈവമക്കളെയും കർത്താവിനുള്ളവരായി കാത്തുകൊള്ളുകയും നമ്മുടെ സഭ ശക്തിപ്പെടുവാൻ തക്കവിധം കർത്താവിൽ ശരണപ്പെട്ടും, ദുഷ്ടന്റെ തീയമ്പുകളെയൊക്കെയും എതിർക്കുവാൻ ശക്തിയുള്ളവരായി നമ്മുടെ കർത്താവിന്റെ സർവ്വായുധവർഗ്ഗം ധരിച്ചുകൊണ്ട് സദാ ഉണർന്നിരിക്കുകയും ചെയ്വിൻ. അപ്രകാരം തന്നെ ശെമ്മാശ്ശന്മാരും വിശുദ്ധിപാലിക്കുന്നവരും തങ്ങൾക്കു ലഭിച്ചിരിക്കുന്ന ആത്മിക ശുശ്രൂഷയ്ക്കൊത്തവണ്ണം നടക്കുന്നതിന് ജാഗ്രതയുള്ളവരും ആയിരിക്കണം.



നമ്മുടെ സഹോദരന്മാരായ മെത്രാപ്പോലീത്തന്മാരെ,

ദീർഘവർഷങ്ങൾ നിങ്ങളോടുകൂടെ ജീവിച്ചിരുന്നു ദൈവത്തിന്റെ സഭയെ മേയിച്ചു ഭരിപ്പാൻ നമുക്കു സംഗതിയായി. നമ്മുടെ സൂക്ഷിപ്പിൽ ഏല്പ്പിക്കപ്പെട്ടിട്ടുള്ള ആട്ടിൻകൂട്ടത്തെ നമ്മൾ എങ്ങനെ വഴിനടത്തി എന്ന് ആടുകളുടെ ഉടമസ്ഥനും മഹാ ഇടയനുമായ നമ്മുടെ കർത്താവിന്റെ മുമ്പാകെ നാമും നിങ്ങളും കണക്കു ബോധിപ്പിക്കേണ്ടിവരും. വി. പൗലൂസ് ശ്ലീഹാ എപ്പേസൂസിലെ എപ്പിസ്കോപ്പന്മാരോടു പറഞ്ഞിരിക്കുന്ന പ്രകാരം നിങ്ങളെ തന്നെയും ദൈവം തന്റെ സ്വന്ത രക്തത്താൽ സമ്പാദിച്ചിരിക്കുന്ന സഭയെ മേയിപ്പാൻ പരിശുദ്ധാത്മാവു നിങ്ങളെ എപ്പിസ്ക്കോപ്പന്മാരാക്കി വച്ചിരിക്കുന്ന ആട്ടിൻകൂട്ടത്തെ മുഴുവനും കാത്തുകൊൾവിൻ. സഭയുടെ കെട്ടുപണിക്കാരും വിശ്വാസത്തിന്റെ കലവറക്കാരുമായ നിങ്ങൾ ഐകമത്യമുള്ളവരായിരുന്നാൽ ആർക്കും നമ്മുടെ സഭയെ ക്ഷീണിപ്പിക്കാനോ ഛിദ്രിപ്പിക്കാനോ കഴിയുകയില്ല. നമ്മെ തുടർന്നു നിങ്ങളോരോരുത്തരും ഇഹലോകത്തിലെ ഓട്ടം തികച്ചശേഷം കണക്കുകൊടുക്കുവാൻ നമ്മുടെ കർത്താവിന്റെ സിംഹാസനത്തിൻമുമ്പാകെ നില്ക്കേണ്ടതാകുന്നു. നിങ്ങൾക്കുമുമ്പേ നാം പോകുന്നു. അന്നു ബലഹീനനായ നാമും നിങ്ങളും മുഖപ്രസാദത്തോടുകൂടെ കർതൃതിരുമുമ്പാകെ കാണപ്പെടുന്നതിനും കരുണ പ്രാപിക്കുന്നതിനും സംഗതിയാകട്ടെ. നമ്മുടെ വാക്കുമൂലമോ പ്രവൃത്തിമൂലമോ നമ്മുടെ സഹോദരന്മാരായ നിങ്ങളിൽ ആരെയെങ്കിലും വേദനപ്പെടുത്തിയിട്ടുള്ളതായി നിങ്ങളിൽ ആർക്കെങ്കിലും തോന്നുന്ന പക്ഷം, നമ്മുടെ കർത്താവിന്റെ സ്നേഹത്തെപ്രതി നിങ്ങൾ നമ്മോടു ക്ഷമിക്കണമെന്നു നാം അപേക്ഷിക്കുന്നു. നിങ്ങളിൽ ആരെപ്പറ്റിയും നമ്മുടെ ഹൃദയത്തിൽ യാതൊരു വഴക്കും ഇല്ല. നമ്മോടുള്ള നിങ്ങളുടെ സ്നേഹത്തിലും സഹകരണത്തിലും നമ്മുടെ ഹൃദയത്തിൽ സംതൃപ്തിയാണുള്ളത്. നമ്മുടെ രോഗശയ്യയിൽ നമ്മോടുകൂടെ താമസിച്ചും നമ്മെ വന്നു കണ്ടും ആശ്വസിപ്പിക്കുകയും നമ്മുടെ ആശ്വാസത്തിനുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്ത എല്ലാവരോടുമുള്ള അഗാധമായ കൃതജ്ഞത നാം വ്യക്തമാക്കിക്കൊള്ളട്ടെ. അപ്പഴപ്പോൾ നമ്മെ പരിശോധിച്ചു ചികിത്സിച്ചുകൊണ്ടിരുന്ന ഡോക്ടർമാരോടും വൈദ്യന്മാരോടുമുള്ള ഹൃദയപൂർവ്വമായ നന്ദി നാം ഇവിടെ രേഖപ്പെടുത്തുന്നു.

നമ്മുടെ രോഗക്കിടക്കയ്ക്കടുത്തുനിന്ന് നമ്മെ പരിചരിച്ചുകൊണ്ടിരുന്ന നമ്മുടെ വാത്സല്യസഹോദരന്മാരായ മെത്രാപ്പോലീത്തന്മാരോടും അനുഗ്രഹിക്കപ്പെട്ട മക്കളായ പട്ടക്കാരോടും ശെമ്മാശന്മാരോടും, വൃദ്ധനായ നമ്മുടെ സേവനത്തിൽ സദാ ജാഗരൂകരായിരുന്നു നമ്മെ പരിചരിച്ചിട്ടുള്ള നമ്മുടെ ആത്മിക വാത്സല്യപുത്രന്മാരോടും നമുക്കുള്ള നന്ദി എവ്വിധമാണു പ്രകടിപ്പിക്കേണ്ടതെന്നു നമുക്കറിഞ്ഞുകൂടാ. അവർക്കുവേണ്ടി നമ്മുടെ

ദൃഷ്ടിയെ നമ്മുടെ കർത്താവിന്റെ സന്നിധിയിലേക്കു നാം ഉയർത്തുന്നു. തന്റെ വാഴ്വേറിയ തൃക്കരങ്ങളിൽനിന്നു അവർക്കു ധാരാളമായ കൃപകളും അനുഗ്രഹങ്ങളും നൽകുവാൻ നാം പ്രാർത്ഥിക്കുന്നു.

പ്രിയ മക്കളെ,

നമ്മുടെ ദീർഘമായ ഭരണകാലത്ത് നാം നിങ്ങളെ ആരെയെങ്കിലും വിഷമിപ്പിക്കുകയോ ബുദ്ധിമുട്ടിക്കുകയോ നഷ്ടപ്പെടുത്തുകയോ, മനസ്സോടും മനസ്സുകൂടാതെയും അറിവോടും അറിവുകൂടാതെയും വല്ല ദോഷവും പ്രവർത്തിക്കുകയോ ചെയ്തിട്ടുണ്ടെങ്കിൽ അവയെല്ലാം നമ്മുടെ രക്ഷിതാവായ കർത്താവിന്റെ നാമത്തിൽ ക്ഷമിക്കണമെന്നും നാം നിങ്ങളോരോരുത്തരോടും അപേക്ഷിക്കുന്നു. അപ്രകാരം തന്നെ ആരെങ്കിലും നമ്മോടു വല്ലതും പ്രവർത്തിച്ചിട്ടുണ്ടെങ്കിലും അത് നമ്മുടെ മനസ്സിൽ അല്പം പോലും ശേഷിച്ചിട്ടില്ലെന്നും മിശിഹായിൽ നാം ക്ഷമിച്ചിരിക്കുന്നു എന്നും നിങ്ങളെ നാം അറിയിച്ചുകൊള്ളുന്നു.

കടശ്ശി, അനുഗ്രഹിക്കപ്പെട്ട നമ്മുടെ മക്കളെ, ദൈവതിരുമുമ്പാകെ തന്റെ ഏകജാതനായ പുത്രനല്ലാതെ ഒരുവൻ പോലും കുറ്റമില്ലാത്തവനായിട്ടില്ല. ബലഹീനനും പാപിയുമായ നാം തന്റെ കരുണയിൽ മാത്രം അഭയപ്പെടുന്നു. മരണത്തിന്റെ വാതിൽ കടന്ന് പരലോകത്തിൽ എത്തേണ്ട സമയം ഇതാ നമുക്കു തൊട്ടടുത്തിരിക്കുന്നു. നമ്മുടെ യാത്രയിൽ ദൈവികമായ കൃപയും ആശ്വാസവും നമുക്കു ലഭിപ്പാൻ നിങ്ങളോരോരുത്തരും മുട്ടിപ്പായി പ്രാർത്ഥിക്കുകയും, പട്ടക്കാർ നമുക്കുവേണ്ടി വി. കുർബ്ബാന അർപ്പിക്കുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു നാം അപേക്ഷിക്കുന്നു. നമ്മുടെ ആയുഷ്ക്കാലത്തു പല പ്രകാരത്തിൽ നമ്മെ സഹായിച്ചിട്ടുള്ള നമ്മുടെ വാത്സല്യമക്കളിൽനിന്ന് അവസാനമായി നമുക്കു ലഭിപ്പാനുള്ള സഹായം ഇതാകുന്നു. വി. പൗലൂസ് അപ്പോസ്തോലൻ പറഞ്ഞിട്ടുള്ള പ്രകാരം “നിങ്ങളുടെ ഇടയിൽ ദൈവരാജ്യം പ്രസംഗിച്ചുകൊണ്ടുനടന്നവനായ എന്റെ മുഖം നിങ്ങൾ ഇനി ആരും കാണുകയില്ല എന്നു ഞാൻ അറിയുന്നു...” നിങ്ങൾക്ക് ആത്മികവർദ്ധന വരുത്തുവാനും സകല വിശുദ്ധന്മാരോടും കൂടെ അവകാശം തരുവാനും കഴിയുന്ന ദൈവത്തിലും അവന്റെ കൃപയുടെ വചനത്തിലും ഞാൻ ഇപ്പോൾ നിങ്ങളെ ഭരമേല്പിക്കുന്നു. ഉത്തമനും വിശ്വസ്തനുമായ ദാസാ എന്ന വിളി നമ്മുടെ കർത്താവിന്റെ തിരുവായിൽനിന്നു കേൾപ്പാൻ നമുക്കു സംഗതിയാകട്ടെ. നാം കടന്നുപോയ ശേഷവും നമ്മുടെ വാത്സല്യഭാജനങ്ങളായ നിങ്ങളെക്കുറിച്ചുള്ള ഓർമ്മ നമ്മിൽ ഉണ്ടായിരിക്കും. നിങ്ങളുടെ പ്രാർത്ഥനകളിൽ നമ്മെയും ഓർപ്പിൻ. നിങ്ങളേവരും സമാധാനത്തോടെ വസിപ്പിൻ.

നമ്മുടെ കർത്താവായ യേശുമിശിഹാ അദൃശ്യമായിരിക്കുന്ന തന്റെ



വലത്തുതൃക്കൈ ബലഹീനനും പാപിയുമായ നമ്മുടെ വലത്തുകൈയോടു കൂടി നിങ്ങളുടെമേൽ നീട്ടി നിങ്ങളെയും നിങ്ങളുടെ ഭവനങ്ങളെയും നിങ്ങളുടെ കൈകൾ ചെയ്യുന്ന എല്ലാ നല്ല വേലകളെയും അനുഗ്രഹിക്കുകയും, നമ്മെയും വിശ്വാസികളായ നിങ്ങളുടെ എല്ലാ മരിച്ചുപോയവരെയും തന്റെ സ്വർഗ്ഗീയ പർദൈസായിൽ ചേർത്ത് ആശ്വസിപ്പിക്കുകയും ചെയ്യാൻ നാം പ്രാർത്ഥിക്കുന്നു. നമ്മുടെ അന്ത്യ ആശീർവാദങ്ങൾ നിങ്ങളേവർക്കും നാം നല്കുന്നു.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരുടെയും മേൽ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയതു ദൈവമാതാവായ വി. കന്യാമറിയാമിന്റെയും ഇൻഡ്യയുടെ കാവൽപിതാവായ മാർ തോമ്മാശ്ലീഹായുടെയും ശേഷമുള്ള എല്ലാ പരിശുദ്ധന്മാരുടെയും ശുദ്ധിമതികളുടെയും പ്രാർത്ഥനകളാൽ തന്നെ. ആമ്മീൻ

ആകാശത്തിലുള്ള ഞങ്ങളുടെ ബാവാ ..... ഇത്യാദി.

മിശിഹാകാലം 1963 ഡിസംബർ 21 -ാം ന്,
മാർതോമ്മാശ്ലീഹായുടെ രക്തസാക്ഷിത്വ പെരുനാൾദിവസം
കോട്ടയം കാതോലിക്കാ സിംഹാസന അരമനയിൽനിന്നും.

(ഒപ്പ്)

❑ ബസ്സേലിയോസ് ഗീവറുഗീസ് രണ്ടാമൻ ബാവായുടെ പേരിൽ ഉദ്ദിഷ്ടകാര്യ സാധ്യത്തിനുവേണ്ടി നന്ദി പറഞ്ഞുകൊണ്ടുള്ള പടം *മലങ്കര സഭാ* മാസികയിൽ ഇടുന്നതിനെപ്പറ്റി എന്തു പറയുന്നു?

❍ ബാവാ കാലം ചെയ്തതിനെ തുടർന്ന് 1964 -ൽ ഉന്നത പഠനാർത്ഥം പ്രവേശനത്തിന് ഞാൻ അമേരിക്കയിലെ റഷ്യൻ സഭ വക സെന്റ് ബ്ലാഡിമർ സെമിനാരിയിലേക്ക് ഒരു അപേക്ഷ അയച്ചു. അഡ്മിഷൻ കിട്ടണമെന്നു പ്രാർത്ഥിക്കുകയും കിട്ടിയാൽ ബാവായുടെ ഒരു പടം നന്ദിപൂർവ്വം മാസികയിൽ ഇടാമെന്നു നേരുകയും ചെയ്തു. ഞാൻ അഡ്മിഷന്റെ കാര്യം അന്ന് ഡബ്ലിയു. സി. സി. അസോസിയേറ്റ് സെക്രട്ടറിയായിരുന്ന ഫാ. പോൾ വറുഗീസിന്റെ പേർക്കു എഴുതുകയും ഉണ്ടായി. എനിക്കു പൂർണ്ണ സ്കോളർഷിപ്പോടെ പ്രവേശനം ലഭിച്ചു. ഞാൻ മാസികയിൽ പടവും ഇട്ടു. മലങ്കരസഭാ മാസികയിൽ ബാവായുടെ ഒരു പടം ഈ രീതിയിൽ ഇടുന്നത് ആദ്യമായിരുന്നു.

❑ മറ്റാരെങ്കിലും പിന്നീട് ഇതുപോലെ ഇട്ടിട്ടുണ്ടോ?

❍ ഉണ്ട്. ഒരിക്കൽ ഒരു കോൺട്രാക്റ്റു സംബന്ധിച്ചു കോലഞ്ചേരി എം. ചാക്കോപ്പിള്ളയ്ക്ക് സർക്കാരിൽ നിന്നും ഗണ്യമായ ഒരു തുക ലഭി

ക്കേണ്ടതു സങ്കീർണ്ണമായ ചില കാരണങ്ങളാൽ യഥാസമയം കിട്ടിയില്ല. അദ്ദേഹം വിഷമിച്ചു. പണം വൈകാതെ ലഭിച്ചാൽ ബാവായുടെ ഒരു ചിത്രം മാസികയിൽ നന്ദിപ്രകടനമെന്ന നിലയിൽ ഇടാമെന്ന് അദ്ദേഹം നേർന്നു.

താമസിയാതെ പണം ലഭിക്കുകയും ചാക്കോപ്പിള്ള പടം ഇടുകയും ചെയ്തു.

# ഭരണ രംഗത്ത് സമൂലമാറ്റം വേണം

❑ മാത്യൂസ് പ്രഥമൻ ബാവായുടെ ഭരണകാലം നേട്ടങ്ങളുടെ വർഷങ്ങളായിരുന്നല്ലോ. എന്താണു കാരണം?

❍ ഭാഗ്യസ്മരണാർഹരായ ഗീവറുഗീസ് ദ്വിതീയൻ, ഔഗേൻ പ്രഥമൻ എന്നിവരുടെ കീഴിൽ നേരത്തെ നല്ല പരിശീലനം ലഭിച്ചിരുന്നു. കൂടാതെ ഭരണകാര്യങ്ങളിലും കേസിന്റെ നടത്തിപ്പിലും മറ്റും നല്ല പിടിപാടുമുണ്ടായിരുന്നു. വൈദിക സെമിനാരി പ്രൊഫസർ, പ്രിൻസിപ്പൽ എന്നീ നിലകളിൽ വൈദികരുടെ കലവറയില്ലാത്ത സേവനവും ലഭ്യമായിരുന്നു. ദൈവശാസ്ത്രത്തിലും ആരാധനയിലും കേസിൽ സഭയുടെ നിലപാടിലും കാനോൻ നിയമങ്ങളിലും അവഗാഹവുമുണ്ടായിരുന്നു. തട്ടിപ്പൊന്നും അദ്ദേഹത്തിന്റെ പക്കൽ ചിലവാകുമായിരുന്നില്ല. തന്നിൽ വിശ്വാസമർപ്പിച്ചിരുന്ന ആശ്രിതർ ചില കുഴപ്പങ്ങളൊക്കെക്കാണിച്ചാലും ശാസിക്കുകയല്ലാതെ കൈവിടുകയില്ലായിരുന്നു.

❑ മാത്യൂസ് പ്രഥമൻ ബാവായോടു കൂടുതൽ അടുത്തതെങ്ങനെ?

❍ എം. ഡി. സെമിനാരിയിൽ ദീർഘകാലം താമസിച്ചുവന്നിരുന്ന തിരുമേനി കാതോലിക്കാ ആയ ശേഷം ദേവലോകം അരമനയിൽ താമസമാക്കി. സൺഡേസ്കൂൾ പബ്ലിക്കേഷൻ ഓഫീസർ, മലങ്കര സഭാമാസികയുടെ മാനേജർ, എം. ഒ. സി. പബ്ലിക്കേഷൻസ് കമ്മിറ്റി സെക്രട്ടറി എന്നീ ചുമതലകൾ വഹിച്ചുവന്ന ഞാൻ, അരമനയിൽ താമസമായിരുന്നു. അന്നുമുതൽ തിരുമേനിയുമായി കൂടുതൽ അടുത്തു പെരുമാറുന്നതിന് സാധിച്ചു. സ്വന്തം വീടായിട്ടു കരുതിയാണദ്ദേഹം അരമനയേയും സഭാവക സ്ഥാപനങ്ങളെയും സ്നേഹിച്ചിരുന്നതും സംരക്ഷിച്ചിരുന്നതും. അരമനയുടെ മുറ്റത്തു പുല്ലു കണ്ടാൽപോലും അത് പറിച്ചു കളയുവാൻ നിർദ്ദേശം കൊടുക്കും. തിരുമേനിയുടെ വിൽപ്പത്രത്തിൽ ഓരോ വർഷവും അരമനയുടെ അറ്റകുറ്റപ്പണിക്ക് ഒരു തുക നീക്കിവച്ചിട്ടുണ്ടെന്നാണ് അറിയുന്നത്. അതിലൊക്കെയും ശ്രദ്ധാലുവായിരുന്നു. തീരുമാനങ്ങൾ എടുക്കാനും അവ നടപ്പിലാക്കാനും അദ്ദേഹത്തിനു അസാമാന്യമായ ഒരു കഴിവുണ്ടായിരുന്നു.

❑ അന്ന് ആരൊക്കെയായിരുന്നു പ്രധാന ഉപദേശകർ?

❍ ഇ. ജെ. ജോസഫ്, പി. സി. ഏബ്രഹാം, തിരുമേനിയുടെ സഹോദരൻ കെ. ചെറിയാൻ വക്കീൽ, പി. എൻ. നൈനാൻ, മണലിൽ യാക്കോബ് കത്തനാർ, ടി. സി. ജേക്കബ് കത്തനാർ, കുര്യൻ എബ്രാഹാം തുടങ്ങിയവർ.

❍ അക്കാലത്തെ ചില പ്രധാന സംഭവങ്ങൾ പറയാമോ?

❍ വട്ടശ്ശേരിൽ തിരുമേനിയുടെ ചരമ കനകജൂബിലി എം. ഡി. യിൽ നടന്നു. ആ മഹാസമ്മേളനത്തിൽ ഇന്ത്യയുടെ ഉപരാഷ്ട്രപതി എം. ഹിദായത്തുള്ള സംബന്ധിച്ചു.

ബാഹ്യ കേരള ഭദ്രാസനത്തെ വളർത്തുകയും മൂന്നായി – മദ്രാസ്, ബോംബെ, കൽക്കട്ടയായി വിഭജിക്കുകയും അമേരിക്കയിൽ പുതിയ ഭദ്രാസനം ആരംഭിക്കുകയും ചെയ്തു. കേരളത്തിലും പുതിയ ഭദ്രാസനങ്ങൾ രൂപവൽക്കരിച്ചു.

കാതോലിക്കേറ്റ് അരമനയുടെ വടക്കുവശത്തെ മുറികൾ ഒഴിച്ചുള്ള രണ്ടാം നിലയുടെ പണി മിക്കവാറും തീർത്തു. അരമനചാപ്പൽ മദ്ബഹായിൽ മനോഹരമായ ഒരു കൂദശ്കുദിശീൻ പണി കഴിപ്പിച്ചു. ദേവലോകം അരമനയ്ക്കു ചുറ്റും മതിൽ കെട്ടി ഭദ്രമാക്കി. ഓഡിറ്റോറിയം പണി കഴിപ്പിച്ചു. കാതോലിക്കാ ബാവാമാരുടെ കബറിടം പുതുക്കിപ്പണിതു. വള്ളിക്കാട്ടു ദയറായുടെ ഉദ്ധാരണം എടുത്തു പറയേണ്ടതുണ്ട്. കാതോലിക്കാമാരുടെയെല്ലാം അന്ത്യവിശ്രമ രംഗം ആരമന ചാപ്പൽ ആയിരിക്കണമെന്ന് ആഗ്രഹിച്ചു. പ. ഗീവറുഗീസ് ദ്വിതീയൻ ബാവായുടെയും ഔഗേൻ പ്രഥമൻ ബാവായുടെയും കബറുകളോട് ചേർന്ന് തനിക്കും പിൻഗാമികൾക്കും അന്ത്യ വിശ്രമാർത്ഥം കബറുകൾ നിർമ്മിക്കുകയും അദ്ദേഹം അത് പ്രയോഗത്തിൽ വരുത്തുകയും ചെയ്തു. പിൻഗാമികളുടെ കബറുകളും സംവിധാനം ചെയ്തിട്ടുണ്ട്.

❑ അദ്ദേഹത്തിന്റെ സ്ഥാവരജംഗമ സ്വത്തുക്കളെപ്പറ്റിയും മറ്റും വല്ലതും എഴുതിയിരുന്നോ?

❍ എഴുതിയിരുന്നു. വട്ടശ്ശേരിൽ തിരുമേനിയും, കുറിച്ചി ബാവായും വിൽപ്പത്രം തയ്യാറാക്കിയിരുന്നു. സഭയ്ക്കു ലഭിച്ചിരുന്ന ചെപ്പേടുകളും സ്വർണ്ണക്കുരിശു മാലകളും, സ്ലീബാകളും, ബാങ്ക് അക്കൗണ്ടുകളും ഉണ്ടായിരുന്ന പണവും, സ്ഥാവര സ്വത്തുക്കളും എല്ലാം വിൽപ്പത്രത്തിൽ കാണിച്ചിരുന്നു. വട്ടക്കുന്നേൽ ബാവായും വിൽപ്പത്രം തയ്യാറാക്കി. ഒരു ദിവസം എന്നെ വിളിച്ചു വിൽപ്പത്രത്തിൽ സാക്ഷിയായി ഒപ്പിടാൻ ആവശ്യപ്പെട്ടു. വായിക്കാതെ ഞാൻ ഒപ്പിട്ടുകൊടുത്തു. ബാവായുടെ വക വൻ തുകകളുടെ വിനിയോഗം സംബന്ധിച്ച കാര്യങ്ങൾ അതിൽ ഉണ്ടായിരുന്നിരിക്കണം എന്നാണെന്റെ വിശ്വാസം. തിരുമേനിക്ക് നിക്ഷേപമായും മറ്റ്



അക്കൗണ്ടുകളിലായും വലിയ തുകകൾ ഉണ്ടായിരുന്നു.

❑ വിൽപ്പത്രം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടോ? ഇപ്പോൾ അത് എവിടെയാണെന്നറിയാമോ?

❍ ഇപ്പോഴത്തെ ബാവായുടെ കൈവശമാണെന്നാണ് തോന്നുന്നത്.

❑ വട്ടശ്ശേരിൽ തിരുമേനിയുടെയും മറ്റും വിൽപ്പത്രം സഭാംഗങ്ങളുടെ അറിവിലേക്കായി പ്രസിദ്ധപ്പെടുത്തിയതുപോലെ വട്ടക്കുന്നേൽ ബാവായുടെ വിൽപ്പത്രം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടോ?

❍ ഇല്ല. സുന്നഹദോസംഗങ്ങൾ പോലും അത് കണ്ടിട്ടില്ല എന്നാണ് തിരുമേനിമാർ പലരും പറയുന്നത്.

❑ അച്ചൻ അരമനയുടെ മാനേജരാണല്ലോ. ബാങ്കുകളിലും മറ്റുമുണ്ടായിരുന്ന അദ്ദേഹത്തിന്റെ പണം എന്തു ചെയ്തു എന്ന് അച്ചന് അറിഞ്ഞുകൂടെ?

❍ അറിഞ്ഞുകൂടാ. വിൽപ്പത്രത്തിലെ നിർദ്ദേശപ്രകാരം അത് വിനിയോഗിച്ചുകാണും. ചില തിരിമറികൾ നടന്നതായി ആരോപണമുണ്ട്.

❑ ഭരണത്തെപ്പറ്റി എന്തു പറയുന്നു ?

❍ ശിക്ഷണത്തിനു പരമ പ്രാധാന്യം നൽകിയിരുന്നു. ഒരു കാര്യം വേണം, അല്ലെങ്കിൽ വേണ്ട എന്ന കാര്യത്തിൽ നിഷ്കർഷ ഉണ്ടായിരുന്നു. വ്യക്തവും ദൃഢവുമായ തീരുമാനങ്ങളും എടുത്തിരുന്നു. ഭയന്ന് ഒന്നും ചെയ്യുമായിരുന്നില്ല. തന്റെ ഉന്നതമായ തീരുമാനത്തെപ്പറ്റി നല്ല ബോധ്യവും ഉണ്ടായിരുന്നു. ചില്ലറ പരിപാടികൾക്കും കല്യാണത്തിനും മാമോദീസായ്ക്കും മറ്റും സാധാരണ പോകാറില്ല.

❑ അദ്ദേഹം ഒരു പരുക്കൻ സ്വഭാവക്കാരനായിരുന്നു എന്നൊരു വിമർശനമുണ്ടായിരുന്നില്ലേ?

❍ ചിലർക്ക് അങ്ങനെ തോന്നിയിരിക്കാം. സമയോചിതമായ ഗൗരവം ഉണ്ടായിരുന്നുവെങ്കിലും സ്നേഹത്തോടെ പെരുമാറുന്നതിനും സംസാരിക്കുന്നതിനും പുഞ്ചിരിക്കുന്നതിനും അദ്ദേഹത്തിന് അസാമാന്യമായ പാടവം ഉണ്ടായിരുന്നു. അല്പം കായാമ്പൂ വർണ്ണനായിരുന്നു എങ്കിലും ഹൃദയം നിഷ്കളങ്കമായിരുന്നു.

1958 ലെ സഭാ സമാധാനത്തിനുശേഷം കുറുപ്പംപടി പള്ളിയിൽ പ. ഗീവറുഗീസ് രണ്ടാമൻ ബാവായ്ക്കും മറ്റും ഒരു വൻ സ്വീകരണം നൽകി. തദവസരത്തിൽ അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്താ വയലിപ്പറമ്പിൽ ഗ്രീഗോറിയോസ് തിരുമേനി വട്ടക്കുന്നേൽ തിരുമേനിയെപ്പറ്റി ഇങ്ങനെ

പറഞ്ഞതോർക്കുന്നു. "വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസി യോസ്സിനെ കരിങ്കല്ലുപോലെ ഉറച്ച കഠിന മനുഷ്യനായിട്ടാണ് ഞങ്ങൾ (മുൻ പാത്രിയർക്കീസ് വിഭാഗം) കരുതിയിരുന്നത്. എന്നാൽ അദ്ദേഹവുമായി അടുത്തു പരിചയപ്പെടാൻ ഇടയായപ്പോഴാണ് അദ്ദേഹത്തിന്റെ ഹൃദയം വെണ്ണ പോലെ മൃദുവും കളങ്കമില്ലാത്തതുമാണെന്ന് മനസ്സിലായത്."

❑ ആരാധന പരിഷ്കരണ രംഗത്തെ നേട്ടത്തെ എങ്ങനെ കാണുന്നു?

❍ ആരാധനകൾ ഭംഗിയായും ചിട്ടയായും നടത്തുന്ന കാര്യത്തിൽ അദ്ദേഹം വളരെ ശ്രദ്ധിച്ചിരുന്നു. ആരാധനയ്ക്ക് ഒരു ഐക്യവും വരുത്തി. ഇന്നത്തെ കുർബ്ബാനക്രമവും മറ്റും ഏകീകരിച്ചു. സുറിയാനിയിൽ നിന്നു തർജ്ജമ ചെയ്ത് സഭാകവി സി. പി. ചാണ്ടിയുടെ സഹായത്തോടെയാണവ കാവ്യാത്മകമായ ഗദ്യ പദ്യ ഭാഷയിൽ ആക്കിയത്. കുർബ്ബാനക്രമം ഇംഗ്ലീഷിലാക്കിയത് ഒരു വലിയ നേട്ടമാണ്. അദ്ദേഹത്തിന്റെ കാലത്ത് ആരംഭിച്ച എം. ഒ. സി. പബ്ലിക്കേഷൻസ് മറ്റൊരു വലിയ വിജയം തന്നെ. ഞാനായിരുന്നു അതിന്റെ പ്രഥമ സെക്രട്ടറി. 1982 മുതൽ 1993 വരെ. പ്രവർത്തന മൂലധനം ഇല്ലാതിരുന്ന അവസരത്തിൽ ബാവാ 25000 രൂപ കടം തന്നു. സ്വന്തമായി തന്ന ഈ തുക വൈകാതെ തിരിച്ചുകൊടുത്തു. ഇപ്പോൾ എം. ഒ. സി. ക്ക് പത്തിരുപതു ലക്ഷത്തിൽപരം രൂപയുടെ ആസ്തിയുണ്ട്.

❑ സുന്നഹദോസ് സംബന്ധിച്ച് തിരുമേനി വരുത്തിയ പരിഷ്കാരങ്ങളെപ്പറ്റി എന്തു പറയുന്നു?

❍ സുന്നഹദോസ് ആണ്ടിൽ രണ്ടു തവണ നിശ്ചിത സമയത്തുചേരണമെന്നു തീരുമാനിച്ചു; ഫെബ്രുവരിയിലും ജൂലൈയിലും. സുന്നഹദോസ് നിശ്ചയങ്ങൾ പുസ്തകമായി അച്ചടിച്ചിറക്കി. നിശ്ചയങ്ങൾ നടപ്പിലാക്കണമെന്നും അദ്ദേഹത്തിന് നിർബന്ധമുണ്ടായിരുന്നു.

❑ സഭാകേസുകളുടെ നടത്തിപ്പിൽ എന്തെങ്കിലും പ്രത്യേകതകൾ ഉണ്ടായിരുന്നോ?

❍ കേസുകളെപ്പറ്റി ഗീവറുഗീസ് രണ്ടാമൻ ബാവായെപ്പോലെ തന്നെ ശ്രദ്ധാപൂർവ്വം പഠിക്കുകയും മനസ്സിലാക്കുകയും ചെയ്ത മറ്റൊരു മേൽപ്പട്ടക്കാരനില്ല. കേസിലെ റിക്കാർഡുകൾ ശരിക്കു വായിച്ച് വക്കീലന്മാർക്കു വേണ്ടത്ര പശ്ചാത്തല വിവരം നൽകുന്നതിൽ കൂടുതൽ ശ്രദ്ധിച്ചിരുന്നു. സഭാകേസിൽ കാനോൻ സംബന്ധിച്ച മൊഴി കൊടുത്തതു മൂലം കാനോൻ വിദഗ്ദ്ധൻ എന്ന പദവിയും സമ്മാനവും ലഭിക്കുകയുണ്ടായി.

❑ സഭാ സെക്രട്ടറിമാരും മറ്റുമായുള്ള ബന്ധം എങ്ങിനെയായിരുന്നു?

❍ എല്ലാവരോടും സ്നേഹപൂർവ്വം പെരുമാറാനും അവരുടെ മതിപ്പു നേടാനും സാധിച്ചു എന്നാണെന്റെ വിശ്വാസം. ഇ. ജെ. ജോസഫ്, പി. സി.



ഏബ്രഹാം, പോൾ മത്തായി, എം. റ്റി. പോൾ, ഫാ. റ്റി. സി. ജേക്കബ്, മണലിൽ അച്ചൻ, കെ. പീലിപ്പോസ് അച്ചൻ, പന്തലമുറി പി. എൻ. നൈനാൻ മുതലായവരിൽ ചിലരോട് ചില കാര്യങ്ങളിൽ അഭിപ്രായ വ്യത്യാസം ഉണ്ടായിരുന്നെങ്കിലും ഒന്നിച്ച് പ്രവർത്തിച്ചിട്ടുണ്ട്. അവരുടെ ഉപദേശം കേൾക്കുകയും ചെയ്തുവന്നു. സഭാസെക്രട്ടറി ആയിരുന്ന ഇ. ജെ. ജോസഫിനോടും കൂടുതൽ കാലം സെക്രട്ടറി, ട്രസ്റ്റി എന്നീ സ്ഥാനങ്ങൾ വഹിച്ച പി. സി. ഏബ്രഹാമിനോടും സ്വാഭാവികമായും കൂടുതൽ അടുത്തിടപെടാനും കഴിഞ്ഞിട്ടുണ്ട്. രോഗം മൂലം സ്ഥാനം ഒഴിഞ്ഞുകൊണ്ടുള്ള കത്ത് ഏല്പിച്ചതും സഭാട്രസ്റ്റി പി. സി. ഏബ്രഹാമിനെ ആയിരുന്നല്ലോ.

❑ സഭാ കേന്ദ്രത്തിലെ പഴയ ഭരണ സംവിധാനത്തിന് മാത്യൂസ് പ്രഥമൻ ബാവായുടെ അന്ത്യകാലത്ത് ചില മാറ്റങ്ങൾ വരികയോ വരുത്തുകയോ ചെയ്തിട്ടുണ്ടല്ലോ?

❍ അതൊരു പ്രധാന വിഷയമാണ്. സഭാ കേന്ദ്രത്തിലെ രീതികളെപ്പറ്റി ഇന്നും പല ആനുകാലിക പ്രസിദ്ധീകരണങ്ങളിലും വിമർശനങ്ങൾ വരുന്നുണ്ട്. ഗീവറുഗീസ് രണ്ടാമൻ ബാവായുടെ കാലത്ത് സമുദായ ഓഫീസ് ഒന്നേ ഉണ്ടായിരുന്നുള്ളു. ഫാ. കെ. ഫീലിപ്പോസ് ജനറൽ സെക്രട്ടറി മണലിൽ അച്ചൻ, കുര്യൻ ഏബ്രഹാം എന്നീ ട്രസ്റ്റിമാരുമായും, സെക്രട്ടറിമാരായ ഇ. ജെ. ജോസഫ്, പി. സി. ഏബ്രഹാം, ഡെപ്യൂട്ടി സെക്രട്ടറി പി. എൻ. നൈനാൻ എന്നിവരുമായും ബാവാ ആലോചിച്ച് കാര്യങ്ങൾ നടത്തിക്കൊണ്ടിരുന്നു. ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് 80 വയസ്സ് ആയപ്പോൾ ഭരണ കാര്യങ്ങളിൽ സഹായിക്കുന്നതിന് മെത്രാന്മാരായ പാറേട്ട് മാർ ഈവാനിയോസ്, വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ്, ദാനിയേൽ മാർ പീലക്സിനോസ് എന്നിവർ ഉൾപ്പെട്ട ഒരു എപ്പിസ്കോപ്പൽ കൗൺസിൽ രൂപവല്ക്കരിച്ചു. ദാനിയേൽ മാർ പീലക്സിനോസിനെ ബാവായുടെ അസിസ്റ്റന്റായും നിയമിച്ചു. അദ്ദേഹം ആഴ്ചയിൽ രണ്ടു ദിവസം അരമനയിൽ വന്നു താമസിക്കുകയും സഭാകാര്യങ്ങളിൽ പ. ബാവായുടെ നിർദ്ദേശപ്രകാരം ശ്രദ്ധ പതിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. അത്തരമൊരു സംവിധാനം സഭയ്ക്ക് ഇന്നും വേണമെന്നാണ് എന്റെ അഭിപ്രായം.

സഭാ സമാധാനത്തെ തുടർന്ന് പുത്തൻകാവിൽ ചേർന്ന മലങ്കര അസോസിയേഷൻ മണലിൽ യാക്കോബ് കത്തനാരെ വൈദിക ട്രസ്റ്റിയും ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാമിനെ അവൈദിക ട്രസ്റ്റിയായും തെരഞ്ഞെടുത്തു. ഔഗേൻ ബാവായുടെ കാലത്തും ഭരണ സംവിധാനത്തിൽ മാറ്റം വരുത്തിയിരുന്നില്ല. കുറിച്ചി ബാവായുടെ കാലത്ത് സഭയ്ക്ക് രണ്ടേ രണ്ട് അക്കൗണ്ടുകളേ ഉണ്ടായിരുന്നുള്ളു. ഒന്ന് സഭയുടെ പൊതുവായ അക്കൗണ്ട്. രണ്ട് റശ്ശീശാ അക്കൗണ്ട്. ഇതിൽ ബാവായ്ക്കു കിട്ടുന്ന കൈമുത്തും വിവാഹത്തിനും മറ്റും ലഭിക്കുന്ന സംഭാവനകളും ചേർക്കും. ശവസംസ്കാരത്തിനു പോയാൽ

കൈമുത്തു വാങ്ങുകയില്ലായിരുന്നു. ഈ രണ്ടാമത്തെ അക്കൗണ്ടിലെ പണവും ഓഫീസ് അറിയാതെ ചെലവാക്കുകയില്ല.

ഔഗേൻ ബാവായുടെ കാലത്തും പണത്തിനു വിഷമമായിരുന്നു. അദ്ദേഹവും ഈ സംവിധാനത്തെ അംഗീകരിച്ചു. എന്നാൽ വടക്കുള്ള തന്റെ നാട്ടിൽ ഒരു സ്ഥാപനം ഉണ്ടാകണമെന്ന ആഗ്രഹത്തെ മുൻനിറുത്തി ഔഗേൻ ബാവാ രണ്ടാമത്തെ അക്കൗണ്ടിൽ നിന്ന് കുറെ പണം കൊടുത്തിട്ടുണ്ട്. കോടനാട്ട് ഇന്ന് നല്ല രീതിയിൽ നടത്തപ്പെടുന്ന ഔഗേൻ ഹൈസ്കൂളാണ് ഈ സ്ഥാപനം. ഇത് ആ ദേശത്തിന്റെ കെടാവിളക്കാണല്ലോ.

മാത്യൂസ് പ്രഥമൻ ബാവായ്ക്ക് സ്വന്തമായി ധാരാളം പണം ഉണ്ടായിരുന്നു. ബാഹ്യ കേരളത്തിൽ നിന്നും കുടുംബസ്വത്തിൽ നിന്നും മറ്റും ലഭിച്ച പണം ബാവാ രണ്ട് അക്കൗണ്ടിലും ചേർക്കാതെ സൂക്ഷിക്കുകയും ഇഷ്ടാനുസരണം വിനിയോഗിക്കുകയും ചെയ്തുപോന്നു. ബാഹ്യ കേരള ഭദ്രാസനാധിപൻ എന്ന നിലയിൽ തന്റെ പേരിൽ ഉണ്ടായിരുന്ന പണം ഭദ്രാസനം വിഭജിച്ചപ്പോൾ പുതിയ ഭദ്രാസനങ്ങൾക്ക് നൽകി. ഏറ്റവും കൂടുതൽ തുക ഡൽഹി ഭദ്രാസനത്തിനാണ് നൽകിയത്. ഇതിനെല്ലാം കൃത്യമായി കണക്കുകൾ എഴുതി സൂക്ഷിക്കുകയും വർഷം തോറും ചാർട്ടേഡ് അക്കൗണ്ടന്റിനെക്കൊണ്ട് ഓഡിറ്റ് ചെയ്യിക്കുകയും പതിവായിരുന്നു. പണത്തിനു വേണ്ടി ആരുടെ അടുക്കലും തിരുമേനി കൈനീട്ടുമായിരുന്നില്ല. പഠിക്കുന്ന കാലത്തു പോലും താനൊരു പൈസ കടം വാങ്ങിയിട്ടില്ലെന്ന് ഒരിക്കൽ എന്നോട് പറഞ്ഞു. അതുകൊണ്ട് പണപ്പിരിവു നടത്തി ഒരു സ്ഥാപനവും ഉണ്ടാക്കിയിട്ടുമില്ല. രാഷ്ട്രീയക്കാരെ കണ്ട് സ്വാധീനം ചെലുത്തി ഒരു കാര്യവും അദ്ദേഹം നേടാൻ ശ്രമിച്ചിട്ടില്ല. ഒരിക്കൽ എന്നോടു പറഞ്ഞു: 'എന്റെ കൈയിൽ പണമുണ്ട്. ഞാനാർക്കും അതു കൊടുക്കുകയില്ല. കാരണം എനിക്ക് ഒരവശത വന്നാൽ ചികിത്സക്കു വേണ്ടി മറ്റുള്ളവർ ബുദ്ധിമുട്ടാൻ ഇടയാകരുത്. എന്റെ മുൻഗാമി പണത്തിനു വേണ്ടി വിഷമിച്ചിട്ടുണ്ട്. പിൻഗാമിക്ക് അങ്ങനെ സംഭവിക്കരുത്. ഇതിനുവേണ്ടിയാണ് എന്റെ പണം പ്രധാനമായും സൂക്ഷിക്കുന്നത്. പിന്നീടു ബാവായുടെ ഓഫീസിലുള്ളവരുടേയും കൂടെ നിന്നവരുടേയും പ്രേരണ മൂലമോ പ്രത്യേക താല്പര്യം മൂലമോ എന്നു തോന്നുമാറ് രണ്ട് ഓഫീസുകൾ പ്രത്യക്ഷപ്പെട്ടു. കേന്ദ്രത്തിൽ ബാവായുടെ അടുത്തു വരുന്ന പരാതികൾക്കും കേസുകൾക്കും മറ്റും പേഴ്സണൽ ഓഫീസു തന്നെ ബാവായുടെ അറിവോടെയാണെങ്കിലും അവരുടെ താല്പര്യത്തിന്റെ വെളിച്ചത്തിലും തീരുമാനങ്ങൾ ചെയ്തുതുടങ്ങി. ബാവായുടെ സന്തതസഹചാരികളായി അടുത്തുനിന്നു സേവനം അനുഷ്ഠിക്കുന്നവർക്ക് സാധാരണഗതിയിൽ ഉണ്ടാകാവുന്ന സ്വാധീനം മനസ്സിലാക്കാവുന്നതാണല്ലോ. പേഴ്സണൽ കാര്യങ്ങൾ നോക്കാൻ നിയോഗിക്കപ്പെട്ട ശെമ്മാശ്ശന്മാരും വൈദികരും ബാവായുടെ ഓഫീസിൽ വരുന്ന പണവും



കൈകാര്യം ചെയ്തുകൊണ്ടിരുന്നു. ബാവാ രോഗബാധിതനായി ശയ്യാവലംബിയായതു മുതൽ മരണം വരെയും ഈ സംവിധാനം തന്നെയാണ് തുടർന്നത്.

❑ വട്ടക്കുന്നേൽ ബാവായുടെ ചില പ്രധാന പ്രത്യേകതകൾ പറയാമോ?

❍ അദ്ദേഹം മുൻകൈയെടുത്ത് ഒരു സ്ഥാപനവും ഉണ്ടാക്കിയില്ല. എന്നാൽ പല സ്ഥാപനങ്ങളും അദ്ദേഹത്തിന്റെ കാലത്ത് സഭയിൽ ഉണ്ടായി. അതിനൊക്കെ ധാരാളം സംഭാവനകൾ വ്യക്തിപരമായി കൊടുത്തിട്ടുണ്ട്. എല്ലാം സ്വന്തമാണെന്നു കരുതിയ തിരുമേനി ഒന്നിലും പ്രത്യേക താല്പര്യം പ്രകടിപ്പിച്ചില്ല.

❑ വൈദികരോടുള്ള സമീപനം എങ്ങനെ?

❍ വൈദികരോട് പ്രത്യേക വാത്സല്യം ഉണ്ടായിരുന്നു. അവരുടെ പ്രയാസഘട്ടങ്ങളിൽ അധികം ആരും അറിയാതെ സാമ്പത്തിക സഹായവും നൽകിയിരുന്നു. ഒട്ടധികം വൈദികരെ പഠിപ്പിച്ചിരുന്നതിനാൽ അവർക്കെല്ലാം തിരുമേനിയോട് വളരെ ഭക്തിയും സ്നേഹവും ഉണ്ടായിരുന്നു.

❑ ആരോടെങ്കിലും വിധേയത്വം ഉണ്ടായിരുന്നോ?

❍ ഇല്ല. സ്ഥാനോചിതമായ അന്തസ്സ് നിലനിർത്തുന്നതിൽ അഭിമാനം കൊണ്ടിരുന്നു. ആരുടെയും മുമ്പിൽ തലകുനിച്ചിരുന്നില്ല.

❑ നിലയ്ക്കൽ പ്രശ്നം പരിഹരിച്ചതെങ്ങനെ?

❍ പൊട്ടിത്തെറിക്കാമായിരുന്ന നിലയ്ക്കൽ പള്ളി (ശബരിമല) പ്രശ്നം പരിഹരിക്കാൻ കേരളത്തിലെ ക്രൈസ്തവ സഭാ മേലദ്ധ്യക്ഷന്മാർ മാത്യൂസ് പ്രഥമൻ ബാവായിലാണു ധീരനായ ഒരു നേതാവിനെ കണ്ടെത്തിയത്. ബാവായുടെ നേതൃത്വത്തിൽ പ്രശ്നം ഇലയ്ക്കും മുള്ളിനും കേടുവരാതെ സമാധാനപരമായി പരിഹരിച്ചു. ഈ പ്രശ്ന പരിഹാരം മൂലം കേരളത്തിലെ സഭകൾ തമ്മിൽ കൂടുതൽ സൗഹാർദ്ദം ഉണ്ടാകുന്നതിനും അതുറപ്പിക്കുന്നതിനും സാധിച്ചു. ഇന്നും അത് തുടരുന്നു. മലങ്കരസഭയിലെ ഐക്യം പുനസ്ഥാപിച്ചശേഷം കേരളത്തിലെ ഇതര എപ്പിസ്കോപ്പൽ സഭകളുമായി അനുരഞ്ജന ചർച്ചകൾ നടത്താൻ ആഗ്രഹിച്ചിരുന്നു. അപ്പോഴേക്കും അദ്ദേഹം രോഗഗ്രസ്തനായി.

❑ മാധ്യമ പ്രവർത്തകരിൽ നിന്ന് അകന്നു കഴിഞ്ഞതെന്തുകൊണ്ട്?

❍ പത്രങ്ങളിലൂടെയുള്ള പ്രസിദ്ധിയും പത്രപ്രവർത്തകരുമായിട്ടുള്ള ചങ്ങാത്തവും ബാവാ ആഗ്രഹിച്ചിരുന്നില്ല. പത്രം ഓഫീസുകളിൽ സന്ദർശനം നടത്തുകയോ പത്രാധിപന്മാരുമായി സമ്പർക്കം

പുലർത്തുകയോ തിരുമേനിയുടെ ശീലമല്ലായിരുന്നു. പ്രസിദ്ധിയല്ല പ്രവർത്തനമായിരുന്നു മുഖ്യം.

❑ മാർത്തോമ്മാ നാമം വീണ്ടെടുത്തത് എങ്ങനെ?

❍ അന്ത്യോക്യൻ സഭയുമായുള്ള സമ്പർക്കം മൂലം കാലക്രമത്തിൽ നിന്നുപോയ മാർത്തോമ്മാ നാമം കാതോലിക്കാ ബാവാമാരുടെ പേരിനോടൊപ്പം ചേർക്കുകയാണുണ്ടായത്. മാർത്തോമ്മാ പാരമ്പര്യം നിലനിർത്തുന്നതിനുള്ള ഒരു ശ്രമമായിരുന്നു അത്.

❑ വട്ടക്കുന്നേൽ ബാവായുടെ കാലശേഷം ഉള്ള സ്ഥിതിയെന്താണ്?

❍ മുൻപറഞ്ഞതു തന്നെ. ബാവായ്ക്കു വരുന്ന പണം ഓഫീസ് അറിയാതെ ചെലവഴിക്കപ്പെടുന്നു. പണ്ട് പ്രായവും അനുഭവ സമ്പന്നതയുമുള്ള ആളുകൾ കൈകാര്യം ചെയ്തുകൊണ്ടിരുന്നതും ബാവായുമായി ബന്ധപ്പെട്ടതും ആയ സംഗതികൾ ഇന്ന് പേഴ്സണൽ കാര്യങ്ങൾക്കുവേണ്ടി നിയോഗിക്കപ്പെടുന്ന പക്വമതികളല്ലാത്ത ചെറുപ്പക്കാരും വേണ്ടത്ര പരിചയസമ്പത്ത് ഇല്ലാത്തവരുമാണ് കൈകാര്യം ചെയ്യുന്നത്. കാതോലിക്കേറ്റ് ഓഫീസ്, ബാവായുടെ ഓഫീസ്, അരമന മാനേജ്മെന്റ് ഓഫീസ് എന്നീ മൂന്നു ഓഫീസുകൾ വേണ്ടത്ര പരസ്പര ബന്ധമില്ലാതെ പ്രവർത്തിക്കുന്നു എന്നു പറഞ്ഞാൽ തെറ്റില്ല. യഥാർത്ഥത്തിൽ അരമന മാനേജർ ഇന്നു വേണ്ടവിധം ഒന്നും അറിയുന്നില്ല. ആരും അറിയിക്കുന്നുമില്ല. ബാവായുടെ പ്രോഗ്രാം പോലും മാനേജർ അറിയുന്നില്ല.

❑ പരിചയമില്ലാത്തവരുടെ പ്രവർത്തനം കൊണ്ട് ദോഷമുണ്ടാവില്ലേ?

❍ ഉണ്ടാവും. പരിചയമില്ലാത്തവർ അവരുടെ പ്രവർത്തനങ്ങളുടെ സംരക്ഷണത്തിനു അനൗദ്യോഗികമായി മറ്റു ചിലരെ കൂട്ടുപിടിക്കാൻ ഉത്സാഹിക്കാറുണ്ട്. ഇതുമൂലം പല നഷ്ടങ്ങളും പാകപ്പിഴകളും സംഭവിച്ചിട്ടുണ്ട്.

❑ 'ഹെറാൾഡ്' എന്ന ഒരു പത്രം മാത്യൂസ് പ്രഥമൻ ബാവായുടെ താല്പര്യത്തിൽ അരമനയിൽ നിന്നു പ്രസിദ്ധപ്പെടുത്തിയിരുന്നല്ലോ? ആ പ്രസിദ്ധീകരണം എങ്ങനെയാണുണ്ടായത്?

❍ ചില ആനുകാലിക പ്രസിദ്ധീകരണങ്ങൾ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായേയും സഭാപ്രവർത്തനങ്ങളെയും മറ്റും നിശിതമായി വിമർശിച്ചുകൊണ്ട് സഭ്യമല്ലാത്ത ഭാഷയിൽപോലും ലേഖനങ്ങളും വാർത്തകളും പ്രസിദ്ധപ്പെടുത്തി. ഇതിനെതിരെ എഴുതാൻ ഒരു പത്രം ആരംഭിക്കണമെന്ന് വട്ടക്കുന്നേൽ ബാവായെ ചിലർ ഉപദേശിച്ചു. തിരുമേനി പണം നൽകി 'ഹെറാൾഡ്' എന്ന പത്രം ദേവലോകത്തു നിന്നു പ്രസിദ്ധീകരിച്ചു. ഏതാനും അച്ചന്മാർ പത്രാധിപന്മാരായി. അവർ ദേവലോകത്ത് ബാവായുടെ



പേഴ്സണൽ സ്റ്റാഫുമായി ചേർന്ന് പ്രവർത്തനമാരംഭിച്ചു. അവരുടെ ഉപദേശം കേട്ട് ബാവാ വൻ തുക ചെലവാക്കി. പ്രവർത്തകരുടെ ധാരാളിത്തം മൂലം ക്രമേണ കടം കൂടി മാസികയുടെ പ്രവർത്തനങ്ങൾ മുന്നോട്ടു കൊണ്ടുപോകുവാൻ പ്രയാസമായി. ബാവായ്ക്ക് അസുഖമായതോടുകൂടി ബാവായുടെ പേഴ്സനൽ അക്കൗണ്ടിൽ നിന്നു പണം കിട്ടാതായി. നിയുക്ത കാതോലിക്കായായിരുന്ന മാത്യൂസ് മാർ കൂറിലോസ് തിരുമേനി ഈ ഗ്രൂപ്പിന്റെ വലയിൽ വീഴാൻ തയ്യാറല്ലായിരുന്നു. മാത്യൂസ് ദ്വിതീയൻ ബാവായുടെ സ്ഥാനാരോഹണത്തിന് തൊട്ടുമുമ്പ് മാസികയുടെ പ്രവർത്തകർ സ്ഥലം വിട്ടു. മൂന്നു ലക്ഷം രൂപയോളം നഷ്ടമായി. അങ്ങനെ 'ഹെറാൾഡ്' പ്രസിദ്ധീകണം നിലച്ചു.

❑ ഇന്നത്തെ ഭരണസ്ഥിതിയെന്താണ്?

ബാവായുടെ ഓഫീസ്, കാതോലിക്കേറ്റ് ഓഫീസ്, മാനേജരുടെ ഓഫീസ് ഇങ്ങനെ മൂന്നു ഓഫീസുകൾ പരസ്പര ബന്ധമില്ലാതെയുള്ള ഈ പോക്ക് സഭയുടെ പ്രവർത്തനത്തെയും പുരോഗതിയേയും ബാധിക്കുന്നുണ്ട്. അതുകൊണ്ടാണ് ആനുകാലിക പ്രസിദ്ധീകരണങ്ങൾ സഭയ്ക്കും നേതൃത്വത്തിനും എതിരെ ആഞ്ഞടിക്കുന്നതെന്നാണ് എന്റെ അഭിപ്രായം.

❑ പിന്നെന്താണ് കരണീയമായിട്ടുള്ളത്?

❍ പഴയ രീതിയിലേക്ക് മടങ്ങണം. ഒരു സമർത്ഥനായ ഒരു എക്സിക്യൂട്ടീവ് സെക്രട്ടറിയുടെ കീഴിൽ സഭാകേന്ദ്രത്തിലെ എല്ലാ കാര്യങ്ങളും കൈകാര്യം ചെയ്യുന്ന ഒരു സംവിധാനം വേണം. അദ്ദേഹവുമായി ആലോചിച്ചു വേണം കാര്യങ്ങൾ നടത്താൻ. സഭയ്ക്ക് കാര്യക്ഷമമായ സെക്രട്ടറിയേറ്റും അത്യാധുനിക സംവിധാനമുള്ള ഓഫീസും ഉണ്ടാവണം. അംഗസംഖ്യ, പ്രവർത്തനങ്ങൾ, സാമ്പത്തിക സ്ഥിതി മുതലായവ വച്ചു നോക്കുമ്പോൾ മലങ്കര സഭയ്ക്ക് കമ്പ്യൂട്ടർ സംവിധാനമുള്ള ഒന്നാംകിട സെക്രട്ടറിയേറ്റും ഫുൾടൈം സെക്രട്ടറിയും വിവിധ രംഗങ്ങളിൽ സമർത്ഥരായ ഉദ്യോഗസ്ഥന്മാരും അവശ്യമാണ്. സഭയിൽ 1958 –ൽ സമാധാനം ഉണ്ടായശേഷം കാബിനറ്റ് മാതൃകയിൽ ഒരു സംവിധാനം രൂപം കൊണ്ടതാണെങ്കിലും അത് തുടരാൻ സാധിച്ചില്ല. സഭയുടെ ഓരോ വകുപ്പിന്റെയും ഭരണത്തിന് അതതു രംഗത്ത് വൈദഗ്ധ്യമുള്ളവർ വരണം. സഭയുടെ പ്രവർത്തനസമിതിയിൽ (Working committe) അങ്ങനെയുള്ളവരെ ആക്കണം. സ്കൂളുകൾ, കോളജുകൾ, ആശുപത്രികൾ, അനാഥശാലകൾ, മിഷൻ പ്രവർത്തനം എന്നിവ, അവ സംബന്ധിച്ച് പ്രവർത്തന പരിചയവും സന്മനസ്സുമുള്ള വ്യക്തികളുടെ കീഴിലാവണം. നല്ല ഉപദേശക സമിതികളും വേണം. ഭദ്രാസനം ഭരിക്കുന്ന മെത്രാപ്പോലീത്താമാർക്കു അവയ്ക്കു പൊതുവായ മേൽനോട്ടമേ ഉണ്ടാകാവൂ. അനുദിന കാര്യങ്ങളിൽ അവർ തലയിടുന്നതും മറ്റും ശരിയല്ല. ഇത് മെത്രാന്മാരുടെ ഇടവക ഭരണത്തെ സാരമായി ബാധിക്കാറുണ്ട്.

മെത്രാന്മാരുടെ പ്രധാന ജോലി ഇടവക ഭരണവും അവിടുത്തെ വിവിധ പ്രവർത്തനങ്ങളുമാണല്ലോ. മെത്രാച്ചന്മാർക്കും സ്ഥലംമാറ്റം ഉണ്ടാകേണ്ടതും ആവശ്യമാണ്.

❑ ഇന്നത്തെ അവസ്ഥ നിർഭാഗ്യകരമാണെന്നല്ലേ പറയുന്നത്?

❍ നിർഭാഗ്യകരമെന്നു പറയുന്നില്ല. ഇന്നത്തെ അവസ്ഥയ്ക്ക് വ്യത്യാസം വരേണ്ടത് അടിയന്തിരാവശ്യമാണ്. മാത്യൂസ് പ്രഥമൻ ബാവായുടെ ജീവിത സായാഹ്നത്തിൽ രൂപമെടുത്ത വ്യത്യസ്ത ഓഫീസ് സംവിധാനം ഇന്ന് കൂടുതൽ ശക്തമായി തുടരുന്നു. വർക്കിംഗ് കമ്മിറ്റി അംഗങ്ങളും മാനേജിംഗ് കമ്മിറ്റി അംഗങ്ങളും ഒരളവിൽ അലങ്കാര സമിതി അംഗങ്ങളാണ്. ആരവാരം അധികം ഉണ്ടാക്കുന്നു എന്നല്ലാതെ കാര്യങ്ങൾ ശരിയായി നടപ്പിലാകുന്നില്ല എന്ന പരാതി വളരെ ഉണ്ട്.

❑ മെത്രാച്ചന്മാരെപ്പറ്റി എന്തു പറയുന്നു?

❍ പൊതു സഭാ കാര്യങ്ങളെപ്പറ്റി മിക്കവാറും പേർക്ക് തീവ്രമായ ചിന്തയില്ലെന്നു പറയേണ്ട സ്ഥിതിയാണു കാണുന്നത്. സ്വന്തം ഭദ്രാസനവും സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളുമാണ് ഓരോരുത്തരുടെയും സഭയും ലോകവും. പണ്ടത്തെപ്പോലെ പൊതു സഭയുടെ താല്പര്യം സംരക്ഷിക്കാനുള്ള സമയമോ മനസ്സോ ആത്മാർത്ഥതയോ കാണുന്നില്ല. കാതോലിക്കാബാവായ്ക്ക് മെത്രാന്മാരുടെ പൂർണ്ണ പിന്തുണയോ അവരുടെമേൽ വേണ്ടത്ര നിയന്ത്രണമോ ഇല്ലെന്നുള്ള വിമർശനം പരക്കെ കേൾക്കാറുണ്ട്. മെത്രാച്ചന്മാർ തന്നെ ബാവായെ പരസ്യമായും രഹസ്യമായും വിമർശിക്കുന്നില്ലെന്നു പറയാനും സാധ്യമല്ല. പഴയ കാലത്തെ ടീം സ്പിരിറ്റോ സഹകരണമോ പട്ടക്കാരിലോ വൈദികരിലോ ജനങ്ങളിലോ ഇല്ലെന്നുതന്നെ പറയാം. സഭാ കേസിനെപ്പറ്റി ചിന്തയില്ല. അതേപ്പറ്റി പഠിക്കുകയോ വേദനിക്കുകയോ ചെയ്യുന്നില്ല. കേസു നടത്താൻ പണ്ടത്തെപ്പോലെ ജ്ഞാനസമ്പന്നരായ ആളുകളും ഇന്നില്ല. കേസു സംബന്ധിച്ചു കേന്ദ്ര - ഭദ്രാസന തലങ്ങളിൽ ഒരഭിഭാഷകന്റെ നിയമോപദേശമല്ലാതെ കഴിവുള്ള മറ്റ് അഭിഭാഷകരുടെ അഭിപ്രായങ്ങൾ പലപ്പോഴും ആരായാറില്ല. അതു ശരിയല്ല. കേസു നടത്തുന്ന അഭിഭാഷകർ തന്നെ അവരുടെ സൗകര്യം മാത്രം നോക്കി കേസു കൈകാര്യം ചെയ്യുന്ന രീതിയും ശരിയല്ല. "നിലാവ് ഉദിക്കുംവരെ ഇര നിന്നെന്നു വരികയില്ലല്ലോ." കേന്ദ്ര - ഭദ്രാസന തലങ്ങളിൽ തെക്കും വടക്കും ലീഗൽ സെൽ രൂപവൽക്കരിക്കുന്നത് അഭികാമ്യമായിരിക്കും.

❑ ഇത്തവണത്തെ ഹൈക്കോടതി വിധിയെത്തുടർന്നുണ്ടായ തണുത്ത പ്രതികരണത്തെപ്പറ്റി എന്തു പറയുന്നു?

❍ വിധിയെപ്പറ്റി മാധ്യമങ്ങളിൽ വന്നിട്ടും മെത്രാന്മാരോ സഭാ



നേതാക്കളോ കാതോലിക്കേറ്റ് അരമനയിൽ എത്തി പ്രതികരിക്കുകയോ ബാവായ്ക്കു ആവശ്യമായ പിന്തുണ പ്രകടിപ്പിക്കുകയോ ചെയ്തതായി കണ്ടില്ല. സാധാരണക്കാർക്കും ഇടയന്മാർക്കും ഒന്നിലും ഒരു പങ്കുമില്ലെന്നുള്ള നിഗമനത്തിൽ എത്തിച്ചേരുന്നവരോടു പരിഭവിച്ചിട്ടു കാര്യമില്ല. പ്രതിസന്ധികൾ വരുമ്പോൾ സഭാസ്നേഹികൾ തടിച്ചുകൂടും. ഇന്നവർക്ക് നേതൃത്വം നൽകാൻ തക്ക ആത്മശക്തിയോ സഭാജീവിതമോ ഉള്ള വ്യക്തികൾ വിരളം.

❑ മെത്രാന്മാരുടെ സഹകരണമില്ലാതെ പോകുന്നുണ്ടോ?

❍ സഹകരണമല്ല, സാന്നിദ്ധ്യമാണില്ലാത്തത്. ഹാശാ ആഴ്ച പ്രമാണിച്ചു മിക്കവരും ഇതര ഭൂഖണ്ഡങ്ങളിലായിരുന്നു. മെത്രാന്മാരെ സഭ ആസ്ഥാനങ്ങളിലേക്ക് തെരഞ്ഞെടുക്കുന്നതിനാൽ വ്യക്തിപരമായ താല്പര്യ സംരക്ഷണത്തേക്കാൾ സഭയുടെ പൊതു താല്പര്യങ്ങൾ നോക്കണം. ദയറാ പ്രസ്ഥാനങ്ങളിൽ നിന്നു തെരഞ്ഞെടുക്കപ്പെടുന്ന മെത്രാന്മാർ പിന്നീടും സഭയെ മുഖ്യപ്രവർത്തനരംഗമായി കാണാതെ പഴയ പ്രസ്ഥാന പ്രവർത്തകരായി തുടരുന്ന സ്ഥിതിവിശേഷം മാറിയേ തീരൂ. ഈ ദുസ്ഥിതിയിൽ നിന്നു കരകയറണമെങ്കിൽ സമൂലമായ മാറ്റങ്ങൾ ആവശ്യമാണ്. സഭകളുടെ ലോക കൗൺസിലിൽ സഭയ്ക്ക് വേണ്ടത്ര പ്രാതിനിധ്യമോ പരിഗണനയോ ഇന്നില്ല. നമ്മുടെ ശബ്ദം അവിടെ വനരോദനമായിത്തീരുകയാണെന്ന വിമർശനം അടിസ്ഥാനരഹിതവുമല്ല.

❑ പങ്കെടുക്കുന്ന പരിപാടികളുടെ എണ്ണം കുറവായിരുന്നല്ലോ?

❍ കാതോലിക്കാബാവാ എന്ന നിലയിൽ ചെറിയ പരിപാടികൾക്കൊന്നും പോകാറില്ലായിരുന്നു. മാമോദീസാ, വിവാഹം, ശവസംസ്കാരം, ചരമ വാർഷികം മുതലായ ചടങ്ങുകളിൽ അപൂർവ്വമായിട്ടേ പങ്കെടുത്തിരുന്നുള്ളു. അരമനയിൽ കൂടുതൽ സമയം ഇരുന്ന് സഭാ ഭരണ കാര്യങ്ങളിലും പ്രശ്ന പരിഹാരങ്ങളിലും മുഴുകുന്ന സ്വഭാവമായിരുന്നു അദ്ദേഹത്തിന്റേത്.

❑ യാത്ര ഇഷ്ടപ്പെട്ടിരുന്നോ?

❍ ആദ്യകാലങ്ങളിൽ താല്പര്യമില്ലായിരുന്നു. പിന്നീട് ബാഹ്യകേരള ഭദ്രാസനത്തിന്റെ ചുമതല വന്നപ്പോഴും കാതോലിക്കാ ആയപ്പോഴും വിദേശയാത്ര അനിവാര്യമായി വന്നു. തൻനിമിത്തം അമേരിക്ക, റഷ്യ, വത്തിക്കാൻ, എതോപ്യ, ഇറ്റലി, മലേഷ്യാ, ഗൾഫു രാജ്യങ്ങൾ മുതലായ രാജ്യങ്ങളിൽ സഞ്ചരിക്കേണ്ടി വന്നു. റഷ്യൻ ഓർത്തഡോക്സ് സഭ അവരുടെ പരമോന്നത ബഹുമതിയായ "The Order of St. Vladimir" എന്ന ബഹുമതി നൽകി ആദരിച്ചു. നേരത്തെ സെറാമ്പൂർ സർവ്വകലാശാല അദ്ദേഹത്തിനു

ഡോക്ടറേറ്റ് നൽകി. അത് തമിഴ്നാട് തിയോളജിക്കൽ സെമിനാരിയുടെ ആഭിമുഖ്യത്തിൽ മധുരയിൽ വച്ചാണ് നൽകിയത്.

❑ ആന്ധ്രയിലെ പ്രവർത്തനങ്ങളോടുള്ള മനോഭാവം എന്തായിരുന്നു?

❍ പ്രോത്സാഹജനകം തന്നെ. ആന്ധ്രാ സൈക്ലോൺ റിലീഫ് ഫണ്ടും തുടർന്ന് സ്ഥാപിക്കപ്പെട്ട യാച്ചാരം സെയ്ന്റ് ഗ്രിഗോറിയോസ് ബാലഗ്രാമും തിരുമേനിയുടെ കാലത്തെ സഭയുടെ പ്രധാന സാമൂഹ്യ സേവന പ്രവർത്തനമാണ്. ഇതിനുവേണ്ടി എട്ടുലക്ഷം രൂപ ശേഖരിച്ചു. കൊടുങ്കാറ്റു തകർത്ത രണ്ടു ഗ്രാമങ്ങൾ പുനരുദ്ധരിച്ചു. യാച്ചാരം ബാലഗ്രാമിനുവേണ്ടി ആദ്യം കുറെ സ്ഥലം വാങ്ങാൻ ഒരു ലക്ഷം രൂപ നല്കി. 1979 ഒക്ടോബർ 15 നു ചേർന്ന ഭവനദാന സമ്മേളനത്തിൽ ബാവാ അദ്ധ്യക്ഷത വഹിച്ചു. നമ്മുടെ സഭാംഗവും അന്നത്തെ ഗവർണ്ണറും ആയ കെ. സി. ഏബ്രഹാമാണ് താക്കോൽദാനം നിർവഹിച്ചത്.

❑ മാത്യൂസ് ദ്വിതീയൻ ബാവായുമായുള്ള പരിചയം എന്നാണ് ആരംഭിക്കുന്നത്?

❍ ഞാനൊരു ബാലനായിരുന്ന കാലത്താണ് ഫാ. ഇ. മാത്യൂസായിരുന്ന ഇപ്പോഴത്തെ ബാവാ ഓതറ ദയറായിൽ വരുന്നത്. തോട്ടുമുക്കത്തു ടി. കെ. അലക്സാണ്ടറാണ് ഓതറയിൽ ഒരു ദയറ സ്ഥാപിക്കാനുള്ള സ്ഥലം സഭയ്ക്ക് നൽകിയത്. അന്ന് തുമ്പമൺ ഭദ്രാസനത്തിന്റെ കീഴിലായിരുന്നു ദയറ. തന്നിമിത്തം അതിന്റെ ഭരണച്ചുമതല പുത്തൻകാവ് ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാച്ചന്റെ കീഴിലായി. ദയറായുടെ ചുമതല വഹിക്കാനുള്ള വ്യക്തിയെ ഗീവറുഗീസ് രണ്ടാമൻ ബാവാ അന്വേഷിക്കുകയും അങ്ങനെ കൊല്ലം പെരിനാട് സ്വദേശിയായ ഇ. മാത്യൂസച്ചനെ കണ്ടുപിടിക്കുകയും അദ്ദേഹം ഏതാനും പേരെ അവിടെ താമസിപ്പിച്ച് ദയറാ തുടങ്ങുകയും ചെയ്തു. പ്രശസ്തമായ തോട്ടുമുക്കത്തു കുടുംബക്കാർ ഉമയാറ്റുകര ഇടവകക്കാരായതിനാൽ എന്റെ അപ്പച്ചൻ അവരുമായും ഓതറ ദയറായുമായും നല്ല ബന്ധം പുലർത്തിയിരുന്നു. തന്നിമിത്തം ഓതറ ദയറായിൽ പള്ളി പണിയിക്കാനുള്ള ചുമതല അപ്പച്ചനെ ഏല്പിച്ചു. അതുകൊണ്ട് ഓതറ അച്ചൻ വീട്ടിൽ മിക്കപ്പോഴും വരും. ബാലനായിരുന്ന എനിക്ക് "ഏഞ്ചൽ" അച്ചൻ എന്നു വിളിക്കപ്പെടുന്ന അച്ചനോടും അച്ചന് എന്നോടും വലിയ സ്നേഹമായിരുന്നു.

മാത്യൂസ് അച്ചൻ മെത്രാനാകണമെന്നു പ. ഗീവറുഗീസ് ദ്വിതീയൻ ബാവായ്ക്ക് വലിയ ആഗ്രഹമുണ്ടായിരുന്നു. എന്നാൽ ആ ആഗ്രഹം പരസ്യമായി ആരോടും പറയാറില്ല. പലപ്പോഴും ചില കാര്യങ്ങൾ പറഞ്ഞു മാത്യൂസ് അച്ചനെ ശാസിക്കുമായിരുന്നു. കൂടുതൽ ഭക്തിയൊന്നും



കാണിക്കേണ്ടെന്നും അധികം പട്ടിണി കിടക്കരുതെന്നും ബാവാ പറഞ്ഞിട്ടുണ്ട്. പക്ഷേ ബാവായ്ക്ക് അച്ചനോടുള്ള സ്നേഹത്തിന് ഒട്ടും കുറവില്ലായിരുന്നു.

അങ്ങനെയിരിക്കുമ്പോഴാണ് മലങ്കര അസോസിയേഷൻ ചേർന്ന് ദാനിയേൽ മാർ പീലക്സിനോസ്, മാത്യൂസ് മാർ അത്താനാസിയോസ് എന്നിവരെ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുത്തത്. അസോസിയേഷനിൽവച്ച് ചില അംഗങ്ങൾ ഓതറ അച്ചനും എം. പി. പത്രോസ് റമ്പാനും മേൽപട്ടസ്ഥാനം കൊടുക്കണമെന്ന് നിർദ്ദേശിച്ചു. പക്ഷേ അത് അജണ്ടയിൽ ഇല്ലാതിരുന്നതിനാൽ "ഞാൻ പിന്നീട് വേണ്ടത് ചെയ്യാമെന്നു" ബാവാ പറഞ്ഞ് അക്കാര്യം അവസാനിപ്പിച്ചു. വൈകാതെ മാത്യൂസച്ചനെയും എം. പി. പത്രോസ് റമ്പാനെയും ബാവാ തെരഞ്ഞെടുത്ത് അംഗീകാരം നേടുകയും നേരത്തെ മെത്രാൻ സ്ഥാനത്തേക്കു തെരഞ്ഞെടുത്തിരുന്ന പാറേട്ട് മാത്യൂസച്ചനെയും ഉൾപ്പെടുത്തി 1953 മെയ് 15 ന് കോട്ടയത്തു വച്ച് 5 പേർക്ക് മേൽപട്ടസ്ഥാനം നൽകുകയും ചെയ്തു.

❑ ദാനിയേൽ മാർ പീലക്സിനോസിനെ അസിസ്റ്റന്റ് ആക്കിയത് എന്തുകൊണ്ട്?

❍ ബാവായ്ക്ക് 80 വയസ്സായി. ഒരു സഹായി വേണമെന്നു തോന്നി. അസിസ്റ്റന്റായി ദാനിയേൽ മാർ പീലക്സിനോസിനെ നിയമിച്ചു. കൂടാതെ ഒരു എപ്പിസ്കോപ്പൽ കൗൺസിലും രൂപവൽക്കരിച്ചു. അസിസ്റ്റന്റ് മെത്രാപ്പോലീത്താ ആഴ്ചയിൽ രണ്ടു ദിവസം പത്തനംതിട്ടയിൽ നിന്നുവന്ന് അരമനയിൽ താമസിച്ച് എല്ലാ കാര്യങ്ങളും നിർവഹിക്കുകയും ബാവായുമായി ആലോചിച്ച് കത്തുകളെഴുതുകയും വന്നിട്ടുള്ള കത്തുകൾക്കു മറുപടി നൽകുകയും ചെയ്തുകൊണ്ടിരുന്നു. എല്ലാ കാര്യങ്ങളും ചിട്ടയോടുകൂടി അദ്ദേഹം ചെയ്തു. അസിസ്റ്റന്റ് തിരുമേനിയുമായി ആലോചിക്കാതെ ബാവാ പ്രധാനപ്പെട്ട ഒരു കാര്യവും ചെയ്യുമായിരുന്നില്ല.

❑ കൊല്ലം ഭദ്രാസനത്തിന് മാത്യൂസ് മാർ കൂറിലോസിന്റെ (ഇപ്പോഴത്തെ കാതോലിക്കാബാവായുടെ) കാലത്തുണ്ടായ നേട്ടങ്ങൾ ഒന്നു പറയാമോ?

❍ കൂറിലോസ് മെത്രാച്ചൻ, അലക്സിയോസ് മാർ തേവോദോസിയോസിന്റെ അസിസ്റ്റന്റായി ചാർജെടുക്കുമ്പോൾ കൊല്ലം ഭദ്രാസനം വളരെ ശോഷിച്ച നിലയിലായിരുന്നു. താമസംവിനാ തിരുമേനി ഒട്ടധികം വിദ്യാലയങ്ങളും കോളജും ഐ. ടി. ഐ. യും സന്യാസ ആശ്രമങ്ങളും, കൊല്ലത്ത് ഒരു ഭദ്രാസനാസ്ഥാനവും കോൺവെന്റുകളും മറ്റും സ്ഥാപിക്കുകയും ഏറ്റവുമധികം സ്ഥാപനങ്ങളുള്ള ഭദ്രാസനമായി കൊല്ലം തീരുകയും ചെയ്തു. സഭയിൽനിന്ന് മുൻകൈയെടുത്ത് സ്ഥാപിച്ചതൊന്നുമല്ല ഈ സ്ഥാപനങ്ങൾ.

പലരോടും പണം പിരിച്ചെടുത്തുണ്ടാക്കിയ ഈ സ്ഥാപനങ്ങൾ അതതു ദേശത്തിന്റെ പുരോഗതിക്കുള്ള ഉപകരണങ്ങളായി തീർന്നു. അത് നാട്ടുകാർ ഒരുപോലെ സമ്മതിക്കുന്നുമുണ്ട്.

❑ ബാവായ്ക്ക് ശാസ്താംകോട്ടയോട് എന്താണിത്ര വലിയ സ്നേഹം?

❍ ചാവടിയിൽ സി. ടി. ഈപ്പൻ അച്ചന്റെ വകയായി ശാസ്താംകോട്ടയിൽ ഒരു ഹൈസ്കൂളും നൂറേക്കർ സ്ഥലവുമുണ്ടായിരുന്നു. കാലക്രമേണ കൈയേറ്റം മൂലം കുറെ സ്ഥലം പലരുടെ കൈവശം വന്നു. ശാസ്താംകോട്ട ഫാ. സി. ടി. ഈപ്പൻ ട്രസ്റ്റിന്റെ പ്രസിഡണ്ട് എന്ന നിലയിൽ തിരുമേനി സ്ഥലത്തിനു ചുറ്റും മതിൽകെട്ടി നിറച്ചു തെങ്ങിൻതൈകൾ വച്ചും കെട്ടിടങ്ങൾ പണിതും കൂടുതൽ കൈയേറ്റമുണ്ടാകാതെ തടഞ്ഞു. പ്രകൃതിസുന്ദരമായ ശാസ്താംകോട്ടയിൽ ഇന്ന് ഈപ്പൻ ട്രസ്റ്റിന്റേതായി ലക്ഷങ്ങൾ മുടക്കി ഒരു ബൈബിൾ കോളജും നടത്തിവരുന്നു. അവിടെ അന്ത്യവിശ്രമം കൊള്ളണമെന്നാണ് ബാവായ്ക്ക് ആഗ്രഹമെന്ന് എന്നോട് പറഞ്ഞിട്ടുണ്ട്. തിരുമേനിക്ക് അവിടെ കബറിടം പണികഴിപ്പിക്കുന്നതായും മനസ്സിലാക്കുന്നു.

❑ എല്ലാ കാതോലിക്കാമാരുടെയും അന്ത്യവിശ്രമ സ്ഥലം കാതോലിക്കേറ്റ് അരമന ചാപ്പൽ ആയിരിക്കണമെന്ന ധാരണയ്ക്ക് ചേരുന്നതല്ലല്ലോ ഈ അഭിലാഷം?

❍ ഒരാൾ ആഗ്രഹിക്കുന്നു, പിന്നെ സഭാംഗങ്ങൾ യുക്തമായത് ചെയ്യുന്നു. ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായെ പഴയസെമിനാരി ചാപ്പലിൽ അടക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അന്ത്യാഭിലാഷം. പക്ഷേ ആലുവായിൽ കബറടക്കി. കാതോലിക്കാമാരുടെ കബറിടങ്ങൾ ഒരു സ്ഥലത്തായിരിക്കുന്നതാണ് എന്തുകൊണ്ടും അഭികാമ്യം.

❑ ബാവാ ആകുന്നതിനുമുമ്പ് മാത്യൂസ് പ്രഥമനെപ്പോലെ സഭാകേന്ദ്ര ഭരണ പരിചയം ലഭിക്കാഞ്ഞതുകൊണ്ട് വല്ല പ്രശ്നവുമുണ്ടോ?

❍ മുൻഗാമിയെപ്പോലെ പരിചയം ഇല്ലെന്നുള്ളത് ഒരു വസ്തുതയാണ്. നിയുക്ത കാതോലിക്കാ എന്ന നിലയിൽ കോട്ടയത്ത് സഭാകേന്ദ്രത്തിൽ അധികം താമസിച്ചിട്ടുമില്ല. അദ്ദേഹത്തെ അടുപ്പിച്ചിരുന്നുമില്ല.

❑ തന്നിമിത്തം ഭരണരംഗത്തു വല്ല കുഴപ്പവുമുണ്ടോ?

❍ സ്വാഭാവികമായി ഇല്ലെന്നു പറയാൻ ആവില്ല. ആരെയും പിണക്കാതിരിക്കുക എന്ന നയം ഭരണരംഗത്ത് ഗുണത്തേക്കാളേറെ ദോഷം ചെയ്യും.

❑ കാതോലിക്കാ എന്ന നിലയിൽ എങ്ങനെയുണ്ട്?

❍ വളരെയധികം ശോഭിക്കുന്നു. രാജ്യാന്തര സഭാരംഗത്തും



എക്യുമെനിക്കൽ വേദിയിലും ഇതര സഭകളോടും മതങ്ങളോടുമുള്ള ബന്ധത്തിലും സംയുക്ത ക്രൈസ്തവ മദ്യവർജന പ്രസ്ഥാനത്തിലും അതുല്യനായ സമുന്നത വ്യക്തിയാണ്. സഞ്ചാര പര്യടനങ്ങളിലും പട്ടംകൊട, മൂറോൻ കൂദാശ, പള്ളി കൂദാശ, മെത്രാൻ വാഴ്ച മുതലായ കാര്യങ്ങളിലും എല്ലാ കാതോലിക്കാമാരുടെയും റെക്കോർഡ് തകർത്തിട്ടുണ്ട്. ആരോടും 'നോ' പറയുവാൻ അറിഞ്ഞുകൂടാ എന്നു പറയുന്നതാവും ശരി. പ്രാർത്ഥന, നോമ്പ് മുതലായ കാര്യങ്ങളിൽ അതീവ തല്പരനാണ്.

❑ മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ ഉള്ള പ്രവർത്തനത്തെപ്പറ്റി എന്തു പറയുന്നു?

❍ മുൻഗാമികളെപ്പോലെ വലിയ വിജയമാണെന്നു പറയാനാവില്ല. മുൻഗാമികൾ ഉപദേശകരോട് ആലോചിക്കാതെ സഭാകാര്യങ്ങളിൽ സ്വന്തമായ തീരുമാനമെടുക്കില്ല.

ദീർഘവീക്ഷണം വളരെയുണ്ട്. ഏതാനും പബ്ലിക് സ്കൂൾ സ്ഥാപിച്ച് ഓർത്തഡോക്സ് പാരമ്പര്യത്തിൽ ഒട്ടധികം പേരെ വാർത്തെടുക്കണമെന്നുള്ള ആഗ്രഹം ബാവായെ ഭരിക്കുന്നുണ്ട്. അതിനുവേണ്ടി കോട്ടയം മുനിസിപ്പൽ ഏരിയായിൽ തന്നെ 14 ഏക്കർ സ്ഥലം വാങ്ങുകയും ധനം ശേഖരിക്കുകയും ചെയ്യുന്നുണ്ട്. അത് ഉടനെ തുടങ്ങും. ഒരു എൻജിനിയറിംഗ് കോളജും ഇപ്പോൾ അനുവദിച്ചു കിട്ടിയിട്ടുണ്ട്. ഇത് ബാവായുടെ ഒരു ചിരാഭിലാഷ സാക്ഷാത്കാരമാണ്.

❑ സഭാ സമാധാനത്തിനു വേണ്ടത്ര ഉത്സാഹമില്ല?

❍ വലിയ ഉത്സാഹമുണ്ട്. പാത്രിയർക്കീസ് ബാവായുമായി തികഞ്ഞ സൗഹാർദ്ദ ബന്ധം കാംക്ഷിക്കുന്നു. കക്ഷി വ്യത്യാസമില്ലാതെ മലങ്കരസഭ ഒന്നായി മുന്നോട്ടുപോകണമെന്നാണ് ആഗ്രഹം. അതു പലവുരു തുറന്നു പറയുകയും എഴുതുകയും ചെയ്തിട്ടുണ്ട്. പക്ഷേ പ്രായോഗിക തലത്തിൽ വേണ്ട ധൈര്യവും തന്ത്രപരമായ നീക്കങ്ങൾക്കുള്ള ശേഷിയും പ്രകടിപ്പിക്കുന്നില്ലെന്നുള്ളതു സഭയുടെ ഭാവിയെ ബാധിക്കുന്നുണ്ട്.

❑ രാഷ്ട്രീയക്കാരുമായി നല്ല ബന്ധമുണ്ടോ?

❍ ഉണ്ട്. രാഷ്ട്രീയ രംഗത്തുള്ള വിവിധ പാർട്ടിനേതാക്കളുമായി സമ്പർക്കം പുലർത്തുന്നുണ്ട്. മന്ത്രിമാരുമായും മറ്റും അടുപ്പവുമുണ്ട്. ഏതാനും മാസം മുമ്പ് ഡൽഹിയിൽ പോയി പ്രധാനമന്ത്രിയെ സന്ദർശിച്ചു സംഭാഷണം നടത്തിയല്ലോ. മാത്യൂസ് പ്രഥമൻ ബാവായ്ക്ക് രാഷ്ട്രീയക്കാരുമായി ബന്ധമൊന്നുമില്ലായിരുന്നു. ഏതെങ്കിലും കോളജോ, സ്കൂളോ സ്ഥാപിക്കാൻ അദ്ദേഹം മുൻകൈയെടുത്തിട്ടുമില്ല. സ്ഥാനചിന്തയെന്യേ എല്ലാ പരിപാടികളിലും പങ്കെടുക്കുന്ന മാത്യൂസ് ദ്വിതീയൻ ബാവാ ഒരു

ജനകീയ ബാവായാണെന്നു പറഞ്ഞാൽ തെറ്റില്ല. താമസിക്കുന്നതു ദേവ ലോകത്താണെങ്കിലും ജീവിക്കുന്നതു ഭൂമിയിലാണ്. ഇദ്ദേഹത്തെപ്പോലെ സർവ്വാദരണീയനും വ്യക്തിപ്രഭാവവും പ്രായവും പക്വതയും വിശുദ്ധിയു മുള്ള ഒരു സഭാദ്ധ്യക്ഷൻ ഇന്ന് വേറെ കാണുകയില്ല.

❑ സഭയുടെ മിഷൻ പ്രവർത്തനത്തിൽ താല്പര്യം ഉണ്ടോ?

❍ വലിയ താല്പര്യം ഉണ്ട്. സഭയുടെ ഇന്നത്തെ ഏറ്റവും വലിയ മിഷൻഫീൽഡായ ഒറീസയിൽ സഭ നിർമ്മിച്ച ആ ഗ്രാമത്തിലെ വീടുക ളുടെ താക്കോൽദാനച്ചടങ്ങിൽ രണ്ടു മാസം മുമ്പ് അനാരോഗ്യത്തെ അവ ഗണിച്ച് പോയി സംബന്ധിച്ചു. യാച്ചാരത്തെ ബാലഗ്രാമിനോടും മറ്റു പ്രവർത്തനങ്ങളോടും അതീവ താല്പര്യം. കാതോലിക്കാനിധിയിൽ നിന്നു ലക്ഷങ്ങളാണു അവയ്ക്കുവേണ്ടി ചെലവിടുന്നത്.

❑ പാവപ്പെട്ടവരോടുള്ള സമീപനം എങ്ങനെ?

❍ സാധുക്കളോട് കരുണ കാണിക്കുന്നു. വിവാഹസഹായനിധി, ഭവന നിർമ്മാണ സഹായം, ചികിത്സാ സഹായം എന്നീ രംഗങ്ങളിൽ കാര്യമായ നേട്ടങ്ങൾ കൈവരിക്കാൻ കഴിഞ്ഞു. ലക്ഷക്കണക്കിനു രൂപാ ഇക്കാര്യ ങ്ങൾക്കുവേണ്ടി ചെലവഴിക്കുന്നുമുണ്ട്. പാവപ്പെട്ട മനുഷ്യരുടെ പ്രയാസ ങ്ങളിൽ അവരോടു ചേർന്ന് അവരെ സമാശ്വസിപ്പിക്കുന്നതിന് തിരുമേനി യുടെ തിരക്കിട്ട പരിപാടികൾക്കിടയിലും സമയം കണ്ടെത്തുന്നുണ്ട്. ഒന്നു രണ്ടു ഉദാഹരണങ്ങൾ പറയാം.

അരമനയുടെ അടുത്തു താമസിക്കുന്ന ഒരു ഹിന്ദു ഭവനത്തിലെ ഗൃഹ നായിക രാത്രി ഹൃദ്രോഗം മൂലം മരിച്ചുപോയി. രാത്രിയിൽ ആ വീട്ടിൽ വലിയ നിലവിളിയും മറ്റും കേട്ടു. നേരം വെളുത്തപ്പോൾ ഇതെന്താണെന്ന് ബാവാ അന്വേഷിച്ചു. കാര്യം മനസ്സിലായപ്പോൾ തിരുമേനി ആ വീട്ടിൽ ചെന്ന് അവരെ ആശ്വസിപ്പിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു. ഇതു പോലെ സി. എസ്. ഐ. സഭയിൽപ്പെട്ട ഒരു കുടുംബം അരമനയുടെ അടുത്തു താമസമുണ്ട്. അവരുടെ ഒരു മകൻ മാനസിക രോഗിയായിരുന്നു. ഒരു രാത്രി അവൻ ആത്മഹത്യ ചെയ്തു. രാവിലെ വീട്ടുകാർ അതു മനസ്സി ലാക്കിയപ്പോൾ ദുഃഖാതുരരായി നിലവിളിച്ചുകൊണ്ടിരുന്നു. കാര്യം മനസ്സി ലാക്കിയ ബാവാ ആ വീട്ടിലും ചെന്ന് അവരെ ആശ്വസിപ്പിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തു. ഈ രണ്ടു വീട്ടുകാരുമായി ബാവായ്ക്ക് യാതൊരു മുൻപരിചയവും ഇല്ലായിരുന്നു.

ഞാൻ അടുത്തിടപെട്ടിട്ടുള്ള പ്രാർത്ഥനാമല്ലന്മാരായിരുന്ന മൂന്നു ബാവാ മാരുടെ കാലടികളിൽ തന്നെയാണ് പ. മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായും ചരിക്കുന്നത്. നാലരയ്ക്കു പ്രഭാത പ്രാർത്ഥനയ്ക്കായി പള്ളി



യിൽ എത്തുന്ന ബാവാ പ്രാർത്ഥനയ്ക്കുശേഷം അര മണിക്കൂർ ബൈബിൾ വായിച്ചു കേട്ടു ധ്യാനനിരതനാകുന്നു. പിന്നീടാണു വിവിധ പരിപാടികളിൽ വ്യാപൃതനാകുന്നത്. സുഹൃദ് വലയം വിശാലമാകയാൽ അഭ്യർത്ഥിക്കുന്ന വരുടെ ചെറിയ ആവശ്യങ്ങൾ പോലും നിരാകരിക്കുന്ന സ്വഭാവമില്ല. ഇതി നിടയിലും പ്രധാനപ്പെട്ട ഓഫീസു കാര്യങ്ങളിലെല്ലാം തന്നെ ശ്രദ്ധിക്കു ന്നുമുണ്ട്. പ്രാർത്ഥന, നോമ്പ്, സഭയുടെ വിവിധ ആവശ്യങ്ങൾ സംബന്ധിച്ച സഞ്ചാരം എന്നിവയാണു ബാവായുടെ ആരോഗ്യത്തിനു നിദാനം എന്നാണ് എന്റെ അഭിപ്രായം. നല്ല ആരോഗ്യവും ഓർമ്മശക്തി ചോരാത്ത മനസ്സും ഉള്ള ബാവാതിരുമേനി സഭയെ ദീർഘനാൾ ഭരിക്കുമെന്നുള്ളതിനും സംശ യമില്ല. അതിനുവേണ്ടി പ്രാർത്ഥിക്കുന്ന ജനലക്ഷങ്ങളിൽ ഒരാളായിരിക്കു വാൻ എനിക്കു വളരെ സന്തോഷവുമുണ്ട്.

# ഫാ. ടി. ജി. സഖറിയായ്ക്കു അന്ത്യാഞ്ജലി

**അ**രനൂറ്റാണ്ടായി മലങ്കരസഭയുടെ സിരാകേന്ദ്രത്തിൽ വിവിധ നിലകളിൽ നിർണ്ണായക സ്വാധീനം ചെലുത്തുകയും അചഞ്ചലമായ സഭാസ്നേഹത്താൽ നിസ്വാർത്ഥമായി പ്രവർത്തിക്കുകയും ചെയ്ത ഫാ. ടി. ജി. സഖറിയ 2001 മെയ് ഒൻപതിനു വെല്ലൂരാശുപത്രിയിൽ നിര്യാതനായി. രണ്ടു വർഷമായി വിവിധ രോഗങ്ങളാൽ ക്ഷീണിതനായ അച്ചൻ കോട്ടയത്തെ പ്രശസ്തമായ കാരിത്താസ്, കങ്ങഴ എം. ജി. ഡി. എം. എന്നീ ആശുപത്രികളിലെ ചികിത്സയിലായിരുന്നു. വെല്ലൂരിലെ വിദഗ്ധ ചികിത്സ ലഭിക്കുന്നതിനു വേണ്ടിയാണ് മെയ് ആദ്യം അദ്ദേഹം അങ്ങോട്ടയയ്ക്കപ്പെട്ടത്. വെല്ലൂരിലേക്കു പോകുന്നതുവരേയും കാതോലിക്കേറ്റ് അരമന മാനേജർ എന്ന നിലയിൽ അദ്ദേഹം തന്റെ സേവനങ്ങൾ തൃപ്തികരമായി നിറവേറ്റിയിരുന്നു.

മരണത്തെതുടർന്നു അച്ചന്റെ മൃതദേഹം തന്റെ പ്രധാന കർമ്മരംഗമായ കാതോലിക്കേറ്റ് അരമനയിൽ മെയ് 13 നു പൊതുദർശനത്തിനായി കൊണ്ടുവരികയും അരമന ചാപ്പലിൽവച്ച് ശവസംസ്ക്കാര ശുശ്രൂഷയുടെ ആദ്യഭാഗം പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമികത്വത്തിൽ നടത്തുകയും ചെയ്തു. പതിനൊന്നു മണിയോടുകൂടി ഭൗതികദേഹം വഹിച്ചുകൊണ്ടുള്ള വിലാപയാത്ര അച്ചന്റെ മാതൃ ഇടവകയായ കല്ലിശ്ശേരി ഉമയാറ്റുകര പള്ളിയിലേക്കു നീങ്ങി.

കാതോലിക്കേറ്റ് അരമന ചാപ്പലിലെ ശുശ്രൂഷാ മദ്ധ്യേ പ. കാതോലിക്കാബാവാ ചെയ്ത പ്രസംഗത്തിൽ ഇപ്രകാരം പറഞ്ഞു: "നമ്മുടെ പ്രിയങ്കരനായ സഖറിയാ അച്ചനെപ്പോലെ സഭയെ ഇത്രമാത്രം സ്നേഹിച്ച സമുന്നത വ്യക്തികൾ വളരെ ചുരുക്കമാണ്. സഭയോടുള്ള അദ്ദേഹത്തിന്റെ മമതയും ബഹുമാനവും അടുപ്പവും ഉടപ്പവും ശ്രദ്ധേയമായിരുന്നു. ഇത് അതിശയോക്തിയൊന്നുമല്ല. അദ്ദേഹത്തിന്റെ ജാഗ്രത, തീക്ഷ്ണത എന്നിവ മഹത്തായിരുന്നു. ഏറ്റവും നല്ല ചികിത്സ ലഭിക്കട്ടെ എന്നു കരുതിയാണു നിർബന്ധിച്ചു വെല്ലൂരിലേക്കു വിട്ടത്. സഭയുടെ ഭാവിയെപ്പറ്റിയും കേസുകാര്യങ്ങളുടെ നടത്തിപ്പിനെപ്പറ്റിയും മറ്റും ചിന്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്തുവന്ന അച്ചന്റെ 'ചെറുപ്പമായ' ബ്രയിനിനു അന്ത്യംവരെ ഒരു കോട്ടവും



തട്ടിയിരുന്നില്ല. ആരാധനകളും മറ്റും അടുക്കോടും ചിട്ടയോടും നടത്തുന്നതിൽ പാരമ്പര്യവും നിഷ്ഠകളും നിശ്ചയമുണ്ടായിരുന്ന അച്ചൻ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. "ശിക്ഷണമാണ് സ്വർഗ്ഗം" എന്നദ്ദേഹം വിശ്വസിച്ചിരുന്നു."

ഈ അവസരത്തിൽ ഒരു കാര്യം നിങ്ങളെ അറിയിച്ചില്ലെങ്കിൽ കൃത്യവിലോപമാകുമെന്നു കരുതി പറയുകയാണ്. സഖറിയാ അച്ചന്റെ, കാരിത്താസ്, കങ്ങഴ എന്നീ ആശുപത്രികളിലേയും വെല്ലൂരാശുപത്രിയിലേയും ചികിത്സാസംബന്ധമായ സകല ചെലവുകളും മനോരമ ചീഫ് എഡിറ്റർ കെ. എം. മാത്യുവും മക്കളുമാണു വഹിച്ചത്. കെ. സി. മാമ്മൻമാപ്പിള നേതൃത്വം കൊടുത്തു വാങ്ങിയ ദേവലോകം അരമനയിലെ പഴയ കെട്ടിടത്തിലാണ് അച്ചൻ താമസിച്ചുവന്നത്. അച്ചന്റെ മുറിയുടേയും കെട്ടിടത്തിന്റേയും അറ്റകുറ്റപ്പണികൾ ഗണ്യമായ ഒരു തുക ചെലവാക്കി അടുത്ത കാലത്തു നടത്തിയതു കെ. എം. മാത്യുവും, പുത്രന്മാരായ മാമ്മൻ മാത്യുവും, ചാക്കോയും കൂടിയാണ്."

'തന്റെ ഭക്തന്മാരുടെ മരണം യഹോവയ്ക്കു വിലയേറിയതാകുന്നു' എന്ന സങ്കീർത്തനഭാഗം (116:15) ഉദ്ധരിച്ചുകൊണ്ടു ബാവാ അനുസ്മരണപ്രസംഗത്തിനു വിരാമമിട്ടു.

തുടർന്ന് തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ് ചെയ്ത പ്രസംഗത്തിൽ വിശ്വസ്തതയോടെയും പ്രതിഫലേച്ഛ കൂടാതെയും സഖറിയാ അച്ചൻ സഭയിൽ ചെയ്ത ശുശ്രൂഷ സ്വീകാര്യബലിയായിത്തീർന്നു എന്ന ശ്രേഷ്ഠ വസ്തുത എടുത്തുപറഞ്ഞു. ചുമതല നിറവേറ്റുകയും അർത്ഥവത്തായി ജീവിക്കുകയും ചെയ്ത അച്ചന്റെ നിര്യാണത്തിൽ അനുശോചനത്തിന്റെ ആവശ്യമില്ലെന്നും ദുഃഖമാണുള്ളതെന്നും ഒരു വിശ്വാസി മരിക്കുന്നില്ലെന്നും എടുക്കപ്പെടുകയാണെന്നും അദ്ദേഹം ഓർപ്പിച്ചു. അച്ചൻ ഒരു 'ഇൻഫർമേഷൻ ബ്യൂറോ' ആയിരുന്നു എന്നു പറഞ്ഞുകൊണ്ടു സഭാ സെക്രട്ടറി എ. കെ. തോമസ് സഭാ കേന്ദ്രത്തിന്റെ ദുഃഖം രേഖപ്പെടുത്തി. അച്ചന്റെ കുടുംബാംഗങ്ങളെ പ്രതിനിധാനം ചെയ്തു കൊണ്ടു മുൻ എം. പി. തോമസ് കുതിരവട്ടം കൃതജ്ഞത പറഞ്ഞു. അച്ചന്റെ അന്ത്യ കത്ത് കുതിരവട്ടം വായിച്ചു.

### അവസാനം എഴുതിയ മൂന്നു കത്തുകൾ

ഈ മൂന്നു കത്തുകളിൽ ആദ്യത്തേത് അച്ചന്റെ അടുത്ത ബന്ധുവും മുൻ എം. പി. യുമായ തോമസ് കുതിരവട്ടം, കാതോലിക്കേറ്റ് അരമനച്ചാപ്പലിൽ നടത്തപ്പെട്ട ശവസംസ്കാര ശുശ്രൂഷ, പ. കാതോലിക്കാ ബാവായുടെ പ്രസംഗം എന്നിവയ്ക്കുശേഷം വായിച്ചതാണ്.

## Malankara Orthodox Syrian Church

**Fr. T. G. ZACHARIA**
Manager — DEVALOKAM P. O.
CATHOLICATE ARAMANA — KOTTAYAM - 686 038
Phone: 578234

26 - 4 - 2001

My Dear Thomas Kuthiravattom (Baby)

കഞ്ഞഴയിൽ വച്ച് കണ്ടതിനുശേഷം അരമനയിലേക്കു പോന്നു. ക്ഷീണം നല്ലവണ്ണം ഉണ്ട്. ഒച്ചയടപ്പ് മാറുന്നില്ല. എന്തെങ്കിലും സംഭവിച്ചാൽ ചെയ്യേണ്ട കാര്യങ്ങൾ ഞാൻ നേരത്തെ എഴുതിത്തന്നിട്ടുണ്ടല്ലോ. വിൽപ്പത്രം യഥാ സമയം ബാബു, ബേബിയെ ഏല്പിക്കും. അതനുസരിച്ച് ബാക്കി കാര്യങ്ങൾ എല്ലാം നടക്കണം.

എന്റെ 40,000/– രൂപ സെൻട്രൽ ബാങ്ക്, കല്ലിശ്ശേരിയിൽ എന്റെ സഹോദരന്റെയും എന്റെയും പേരിലും 50,000/–ൽ പരം രൂപ അവിടെത്തന്നെ അച്ചാമ്മ തോമസ് ചെല്ലാട്ട്, കല്ലിശ്ശേരി എന്ന പേരിലും ഉണ്ട്. അത് കാലശേഷമോ എനിക്ക് ആവശ്യമുള്ളപ്പോഴോ (either or) ഞാനോ എനിക്ക് ഒപ്പിടാൻ പ്രയാസം വരുമ്പോൾ മറ്റൊ ആൾക്കോ operate ചെയ്യാവുന്നതാണ്. ബേബിയെ എല്ലാത്തിനും ചുമതലപ്പെടുത്തുന്നു. എന്റെ സഹോദരന്മാരായ ടി. ജോർജ്ജും, ടി. ജി. തോമസും ഞാനും തമ്മിലുള്ള ബന്ധം സഹോദരബന്ധത്തേക്കാൾ ആയിരം ആയിരം മടങ്ങാണ്. ഞാൻ കടന്നു പോയാലും ഈ ബന്ധം പോറ്റിപ്പുലർത്തണമെന്ന് അഭ്യർത്ഥിക്കുന്നു. ബേബിയുടെ അമ്മ, അന്നമ്മ കൊച്ചമ്മ എനിക്കുവേണ്ടി കഴിച്ചിട്ടുള്ള പ്രാർത്ഥന കണക്കറ്റതാണ്. ഞങ്ങൾ തമ്മിലുള്ള സ്നേഹം എന്നും നില നില്ക്കും. കൊച്ചമ്മയ്ക്ക് എന്റെ സ്നേഹചുംബനങ്ങൾ.

ചാണ്ടി സാമുവൽ (ബാബു) തരുവാനുള്ള രൂപയിൽ 30,000/– രൂപ തിരിച്ചടച്ചു. ബാക്കി 20,000/– രൂപ *'കാതോലിക്കാ ബാവാമാരുടെ കാലടികളിൽ'* എന്നൊരു പുസ്തകം പ്രസിദ്ധപ്പെടുത്തുവാൻ ഞാൻ തയ്യാറാക്കി ഡി. റ്റി. പി. എടുത്തു വച്ചിട്ടുണ്ട്. ..... അതിന്റെ പ്രിന്റിങ്ങിന്റെയും പ്രൂഫ് റീഡിങ്ങിന്റെയും പ്രസിദ്ധീകരണത്തിന്റെയും ചുമതല കെ. വി. മാമ്മനെ ഏല്പിച്ചിട്ടുണ്ട്. അതിൽനിന്നു കിട്ടുന്ന ആദായത്തിൽ പകുതി തുക വലിയ ബാവായുടെ നാമത്തിൽ ഞാൻ ആരംഭിച്ചിട്ടുള്ള ബസേലിയോസ് ഗീവർഗീസ് രണ്ടാമൻ കാതോലിക്കോസ് ചാരിറ്റി ഫണ്ടിൽ ചേർക്കേണ്ടതാണ്. അതിൽനിന്നു ഭാവിയിൽ ഉണ്ടാകുന്ന ലാഭവും ഇതുപോലെ ചിലവഴിക്കേണ്ടതാണ്.

ജോണിക്കുട്ടിയും പ്രസ്സുകാരും കെ. വി. മാമ്മനും ബാബുവും ചെയ്തിട്ടുള്ള എല്ലാ ഉപകാരങ്ങൾക്കും നന്ദി പറയുന്നു. ഞാൻ മരിച്ചാലും നിങ്ങൾ



എനിക്കുവേണ്ടി പ്രാർത്ഥിക്കണം. ഞാൻ നിങ്ങൾക്കു വേണ്ടിയും പ്രാർത്ഥിക്കും. ഈ ലോകത്തിൽവച്ചുണ്ടായിരുന്ന സന്തോഷം പരലോകത്തിലും എന്നേക്കും ഉണ്ടായിരിക്കട്ടെ.

ഞാൻ സേവനം അനുഷ്ഠിച്ച സെന്റ് തോമസ് വലിയപള്ളി ഉമയാറ്റുകര, മാങ്ങാനം എബനേസർ, സെന്റ് ജോർജ്ജ് തിരുവൻവണ്ടൂർ, സെന്റ് പോൾസ് കൊല്ലാട് എന്നീ ഇടവകക്കാർ എന്നോടു കാണിച്ചിട്ടുള്ള സ്നേഹ ബഹുമാനാദരവുകൾക്ക് പ്രത്യേകം നന്ദി. വർഷങ്ങളായി രോഗാവസ്ഥയിൽ എന്നെ ശുശ്രൂഷിച്ച മണിക്കുട്ടനോടുള്ള സ്നേഹം വളരെയാണ്. അവന് ശമ്പളം കൂടാതെ ഒരു തുക വിൽപത്രത്തിൽ വച്ചിട്ടുണ്ട്.

ആയത് ദൈവത്തിന്റെ മഹാകൃപയാലും, ദൈവമാതാവായ പ. കന്യക മറിയാം അമ്മയുടേയും, പരുമല തിരുമേനിയുടെയും പ്രത്യേകിച്ച് ഞാൻ ആരുടെ ശിഷ്യനായിരുന്നോ ആ പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും പ്രാർത്ഥനകളാൽ തന്നെ.

എനിക്ക് എഴുതാൻ പ്രയാസമുള്ളതുകൊണ്ട് എന്റെ ഉത്തമ സുഹൃത്തായ കപ്പിലാംമൂട്ടിൽ ബാബുവിനെക്കൊണ്ട് ഈ എഴുത്ത് എഴുതിച്ചിരിക്കുന്നു. എന്ന് 2001 ഏപ്രിൽ മാസം 26 –ാം തീയതി വ്യാഴാഴ്ച ദേവലോകം കാതോലിക്കേറ്റ് അരമനയിൽനിന്ന്.

**ഫാ. ടി. ജി. സഖറിയ**

ഒപ്പ്

## MALANKARA ORTHODOX SYRIAN CHURCH
### CATHOLICATE ARAMANA

Fr. T. G. ZACHARIA — DEVALOKAM P. O.
Manager — KOTTAYAM - 686 038.
Phone: 578234, Fax: 570569

**CONFIDENTIAL**

To,

Thomas Kuthiravattom, Kallisserry

My Dear Baby,

ചില കാര്യങ്ങൾ ബേബിയെ ചുമതലപ്പെടുത്തുന്നതിനുള്ള എന്റെ ആഗ്രഹം ചുവടെ ചേർക്കുന്നു.

1. ഞാൻ ഒരു വിൽപത്രം എഴുതി എന്റെ ഒരു വിശ്വസ്ത സ്നേഹിതൻ

സൺണ്ടേസ്കൂൾ ഓഫീസിലെ ബാബുവിനെ ഏല്പിച്ചിട്ടുണ്ട്. അത് യഥാവസരം ബേബിയെ ഏല്പിക്കും. അതിന്റെ Executor ആയി ബേബിയേയും ചെങ്ങന്നൂരെ നമ്മുടെ ബ. ജേക്കബ് ജോണച്ചനെയുമാണ് വച്ചിരിക്കുന്നത്. നിങ്ങൾ അത് വായിച്ച് അതിലെ നിർദ്ദേശപ്രകാരം ചെയ്യണം. അച്ചനെ വിവരം ഞാൻ അറിയിച്ചിട്ടില്ല. ഇപ്പോൾ അറിയിക്കുകയും വേണ്ട.

2. എന്റെ പണസംബന്ധമായ കാര്യങ്ങളെപ്പറ്റി വിശദമായി വിൽപത്രത്തിൽ പറഞ്ഞിട്ടില്ല. അത് ബേബി മാത്രം കൈകാര്യം ചെയ്താൽ മതി.

3. എന്റെ കല്ലറയിൽ എഴുതേണ്ടതു ഞാൻ കുറിച്ചുവച്ചിട്ടുണ്ട്. ബേബിയുടെ വീടു പണിത എന്റെ ഒരു സ്നേഹിതൻ കൂടിയായ മിസ്റ്റർ അലക്സിനെ കൊണ്ട് ഒരു പ്ലാൻ തയ്യാറാക്കിച്ച് അതനുസരിച്ച് പണിയണം. Structure ഇപ്പോഴുള്ള കുഴിയിൽ നിന്ന് അല്പം കൂടെ തെക്കോട്ടു മാറ്റി ചുറ്റും പ്രയാസമില്ലാതെ നടന്നുപോകത്തക്കവണ്ണം ആയാൽ കൊള്ളാം. കറുത്ത ഗ്രാനൈറ്റ് കൊണ്ട് മുഴുവൻ പണിയുകയാണെങ്കിൽ ആണ്ടുതോറും അറ്റകുറ്റപ്പണികൾ അധികമില്ലാതെയാക്കാം. നമ്മൾ സാധാരണ ഭംഗിയായി പണിതിട്ടും പിന്നെ അതു വൃത്തിയാക്കുന്ന പതിവില്ലാത്തവരാണല്ലോ.

കല്ലറ പണിക്കുള്ള പണം കുറച്ചു ബേബിയുടെ പേരിലും കുറച്ച് കൊച്ചായന്റെ മകളുടെ പേരിൽ മുത്തൂറ്റു ബാങ്കിലെ എന്റെ എഫ്. ഡി. യായി അവരുടെ പേരിലും ഉണ്ട്. ബേബി അത് എടുത്തു ചെലവു ചെയ്യുക. അതിൽ കൂടുതൽ വന്നാൽ ചേട്ടന്മാരുടെ മക്കളുടെ പേരിലുള്ള ഏതെങ്കിലും അക്കൗണ്ടിൽ നിന്ന് അവരോടു പറഞ്ഞ് എടുത്തുചെലവാക്കണം.

4. എന്റെ രോഗചികിത്സയ്ക്ക് ആവശ്യം വരുന്ന തുക അരമനയിലോ , മനോരമയിലോ, അതിന് ഏർപ്പാടുകൾ ഒന്നും ചെയ്യുന്നില്ലെങ്കിൽ ഈ കത്തു കാണിച്ച് എന്റെ എസ്. ബി./എഫ്. ഡി. അക്കൗണ്ടിൽനിന്ന് പണം എടുത്ത് ചെലവാക്കണം. ബേബി അതിനു ചുമതല ഏൽക്കണം.

എന്റെ ശവസംസ്കാരത്തിന് എന്നോടു സ്നേഹമുള്ള തിരുമേനിമാരെല്ലാം വരും. അവർക്കാർക്കും കൈമുത്ത് കൊടുക്കേണ്ട ആവശ്യമില്ല.

സ്നേഹപൂർവ്വം നിർത്തുന്നു. ഈ കത്ത് ബേബിയുടെ confidential safe ൽ വച്ചിട്ട് ആവശ്യമുള്ളപ്പോൾ പുറത്തെടുത്താൽ മതി.

എന്ന് സ്നേഹപൂർവ്വം

ഫാ. ടി. ജി. സഖറിയ (ഒപ്പ്)

എന്റെ വാച്ച് എന്നെ ശുശ്രൂഷിക്കുന്ന മണിക്കുട്ടൻ എന്ന പയ്യനു കൊടുക്കണമെന്നാണ് വിൽപത്രത്തിൽ എഴുതിയിരിക്കുന്നത്. അവന് മോഹൻ ഒരു വാച്ചു കൊടുത്തു. അതുകൊണ്ട് എന്റെ വാച്ച് ഒരു ഓർമ്മയ്ക്കായി



സൺഡേസ്കൂൾ ഓഫീസിലെ ബാബുവിന് കൊടുക്കണം.

ഫാ. സഖറിയ

## CATHOLICATE ARAMANA

**Fr. T. G. ZACHARIA**
Manager
Phone: 578234,
Grams: Devalokam

DEVALOKAM P. O.
KOTTAYAM - 686 038

4 - 3 - 2001

My Dear Baby (Thomas Kuthiravattom)

നമ്മുടെ രണ്ടുപേരുടേയും പേരിൽ ഉമയാറ്റുകര സർവ്വീസ് സൊസൈറ്റി ബാങ്കിൽ ഒരു അക്കൗണ്ട് ഉണ്ടല്ലോ. ഏതാണ്ട് 17,000 രൂപ വരും അതിൽ. അതിന്റെ കൂടെ 10,000/- രൂപയുടെ ഈ ചെക്കും കൊടുക്കുക.

ഇതിന്റെ വിനിമയത്തെപ്പറ്റി മുമ്പ് ഞാൻ എഴുതിയിട്ടുണ്ട്. വേറെ കുറിച്ചു വച്ചിട്ടുമുണ്ട്. ഇവിടെ എന്നെ ശുശ്രൂഷിക്കുന്ന പിള്ളാർക്കു കുറച്ചു രൂപ എന്റെ കാലശേഷം കൊടുക്കണം. ബാക്കി രൂപ എന്റെ ആവശ്യങ്ങൾക്ക് മറ്റാരും ചെലവാക്കാതെ വന്നാൽ ബേബി ഇതിൽനിന്ന് ചെലവാക്കുക. എല്ലാ കാര്യങ്ങളും പല തവണ ഞാൻ തന്ന കത്തുകളിൽ കാണിച്ചിട്ടുണ്ട്. അത് ശ്രദ്ധയോടെ വായിച്ചു കാര്യങ്ങൾ നടത്തുക.

പള്ളിയിലച്ചന്റെ മരണം വളരെ സങ്കടം ഉളവാക്കുന്നു. എന്നേക്കാൾ രണ്ടു വയസിന് ഇളയതായിരുന്നു അച്ചൻ. എന്നേക്കാൾ ആരോഗ്യവാനുമായിരുന്നു. ദൈവം എപ്പോൾ വിളിക്കുമെന്നറിഞ്ഞുകൂടാ. ഒരുങ്ങിയിരിക്കുന്നു.

എന്റെ ചില ആഗ്രഹങ്ങൾ താഴെ കുറിക്കുന്നു. കോട്ടയത്തു വച്ചായിരിക്കും വല്ലതും സംഭവിക്കുക. അലൈനിൽ നിന്നു മോഹനും സൗത്ത് ആഫ്രിക്കയിൽ നിന്ന് മോനും വരുന്നെങ്കിൽ അതുവരെ മൃതശരീരം സൂക്ഷിക്കണം.

അടക്കത്തിന്റെ അന്നു രാവിലെ ദേവലോകം അരമനയിൽ പിതാക്കന്മാരുടെ കബറുങ്കൽ വന്നശേഷം ഉമയാറ്റുകര പള്ളിയിൽ കൊണ്ടുവന്ന് വയ്ക്കണം. വീട്ടിൽ കൊണ്ടുപോകേണ്ട. പള്ളിയിൽ ഉച്ച വരെ കാണാനുള്ളവർ വന്നുകാണുകയും അനുശോചനം രേഖപ്പെടുത്തുകയും ചെയ്യട്ടെ. ഉച്ച കഴിഞ്ഞ് ശവസംസ്കാരവും.

ബേബിയും മനോരമയിലെ രാജനും കടവുമ്പാറെ കുഞ്ഞും അളിയൻ കുഞ്ഞുമോനും കൂടെ ആലോചിച്ച് പരിപാടികൾ തയ്യാറാക്കണം. നല്ല

ആൾക്കൂട്ടമുണ്ടായിരിക്കും. കല്ലറയ്ക്കു ചുറ്റും തിരുമേനിമാർക്കും മറ്റും തള്ളു ണ്ടാകാതെവണ്ണം അല്പം അകലത്തിൽ ബാരിക്കേട് കെട്ടണം. പഴയസെമി നാരിയിൽ നിന്ന് ശെമ്മാശ്ശന്മാരെയെല്ലാം അയയ്ക്കാൻ പ്രിൻസിപ്പാൾ കെ. എം. ജോർജ്ജ് അച്ചനോട് പറയണം. അവർ ബസ് പിടിച്ചു വരുന്നതിനുള്ള തുക ആവശ്യപ്പെട്ടാൽ കൊടുക്കണം.

ശുശ്രൂഷ സമയത്തും മറ്റും പള്ളിയിൽ തിക്കും തിരക്കും ഉണ്ടാകാതെ വണ്ണം പള്ളിക്കകം ക്രമീകരിക്കണം. പള്ളിയുടെ കിഴക്കേ രണ്ടു വാതിലും വൈദികർക്ക്. വിളക്ക് തൽക്കാലം എടുത്തുമാറ്റി അതിന് കിഴക്കുവശത്തും അഴികാലിലും മദ്ബഹായിലും തിരുമേനിമാരും വൈദികരും വൈദിക വിദ്യാർത്ഥികളും നിൽക്കത്തക്കവണ്ണം മേശ ഇട്ടു തിരിക്കണം. പടിഞ്ഞാറു വശത്തുനിന്ന് രണ്ടു ലൈനായി ആളുകൾ വന്ന് കണ്ടിട്ട് വടക്കോട്ടും തെക്കോട്ടും പള്ളിയുടെ നടുക്കത്തെ വാതിൽ വഴി ഇറങ്ങട്ടെ.

പടിഞ്ഞാറുനിന്ന് രണ്ടു സൈഡു വഴി ആളുകൾ തിക്കുകൂടാതെ കടക്ക ത്തക്കവണ്ണം ഹൈക്കലായിൽ ഇടത്തും വലത്തും കുറെ ഡെസ്ക് ഇടുന്നതു നല്ലതാണ്.

എല്ലാം ദൈവഹിതം പോലെ നടക്കട്ടെ.

സ്നേഹപൂർവ്വം

**സഖറിയാ അച്ചൻ**

(ഒപ്പ്)

ഉമയാറ്റുകര പള്ളിയിൽ നടത്തപ്പെട്ട ശവസംസ്കാര ശുശ്രൂഷയിൽ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, തോമസ് മാർ അത്താനാസ്യോസ്, മലബാർ ഭദ്രാസന സഹായ മെത്രാൻ യാക്കോബ് മാർ ഐറേനിയോസ് എന്നിവരും ഒട്ടധികം വൈദികരും ഒരു വലിയ ജനക്കൂട്ടവും സംബന്ധിച്ചു. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തി യോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ് എന്നിവർ പ്രസംഗിച്ചു. തോമസ് കുതിരവട്ടം, അച്ചന്റെ അഭിലാഷങ്ങൾ വ്യക്തമാക്കുന്ന അന്ത്യകത്തു വായിച്ചു. സാധാരണ ഒരു പ്രമുഖ മെത്രാപ്പോലീത്തായുടെ കബറടക്കത്തിൽ പങ്കെടുക്കുന്നതിൽ കൂടുതൽ ആളുകൾ കോട്ടയത്തും കല്ലിശേരിയിലും തടി ച്ചുകൂടി അച്ചനു അന്ത്യാഞ്ജലി അർപ്പിച്ചു എന്നത് എടുത്തുപറയേണ്ടതുണ്ട്.

## പുസ്തകത്തെപ്പറ്റി

"കാതോലിക്കാബാവാമാരുടെ കാലടികളിൽ" എന്ന പുസ്തകം സഖറിയാ അച്ചന്റെ 71 -ാം ജന്മദിനമായ 2001 ഏപ്രിൽ 6 നു പ്രകാശനം



ചെയ്യാനാണുദ്ദേശിച്ചിരുന്നത്. അതു സംബന്ധിച്ചു പുസ്തകവും തയ്യാറായി. എന്നാൽ അച്ചൻ സുഖമില്ലാതെ ആശുപത്രികളിൽ കഴിഞ്ഞിരുന്നതിനാൽ പ്രസിദ്ധീകരണം നീട്ടിവച്ചു. വെല്ലൂരിലേക്കു പോകുന്ന ദിവസം ദേവലോ കത്തെ തന്റെ മുറിയിൽ വച്ച് ഇക്കാര്യങ്ങൾ ഞാൻ അനുസ്മരിപ്പിച്ചപ്പോൾ "ഞാൻ വന്നിട്ടാകാം" എന്ന മറുപടിയാണു നൽകിയത്. എന്തായാലും പുസ്തക പ്രസിദ്ധീകരണം സംബന്ധിച്ച കാര്യങ്ങളും മറ്റും ഏപ്രിൽ 26 നു എഴുതിയ തന്റെ അന്ത്യകത്തിൽ പറഞ്ഞിട്ടുള്ളതിനാലും കത്തു അന്യത്ര ചേർത്തിട്ടുള്ളതിനാലും കൂടുതൽ വിശദീകരണങ്ങളാവശ്യമില്ല. ഇങ്ങനെ ഒരു പുസ്തകം രചിക്കണമെന്നുള്ളത് തന്റെ വലിയ ആഗ്രഹമാണെന്ന് എന്നോടും സണ്ടേസ്കൂൾ അസോസിയേഷൻ സെക്രട്ടറിയും റിട്ട. ഹൈസ്കൂൾ ഹെഡ്മാസ്റ്ററുമായ സി. യു. മാത്യുവിനോടും, സഭാചരിത്ര ഗവേഷകനായ ജോയ്സ് തോട്ടയ്ക്കാടിനോടും മറ്റും പറഞ്ഞിരുന്നു. സി. യു. മാത്യു പുസ്തകം നേരത്തെ വായിച്ച് അഭിനന്ദനം അറിയിച്ചതാണെന്നും പറയട്ടെ. ഇതിനിടയിൽ ഫാ. ടി. ജി. സഖറിയാ അന്തരിച്ച സ്ഥിതിക്ക് തൽസം ബന്ധമായ വാർത്തയും ഏതാനും ചിത്രങ്ങളും കൂടി ചേർക്കുകയാണ്.

**കെ. വി. എം.**



**ഒരു ധന്യജീവിതത്തിന്റെ അന്ത്യം.**
അരമന ചാപ്പലിനോടു വിട പറയുന്നു. കാതോലിക്കേറ്റ് അരമനചാപ്പലിൽ നടത്തപ്പെട്ട ശവസംസ്കാര ശുശ്രൂഷാമദ്ധ്യേ ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ പ്രസംഗിക്കുന്നു. ഇടത്തുനിന്നു തോമസ് കുതിരവട്ടം, ഫാ. ജോർജ് പട്ടളാട്ട്, പ. കാതോലിക്കാബാവാ, ഗീവറുഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ.



**സഭാദ്ധ്യക്ഷന്റെ അന്ത്യാഭിവാദ്യം:**
കാതോലിക്കേറ്റ് അരമന ചാപ്പലിൽ വച്ചു പ. കാതോലിക്കാബാവാ മൃതദേഹത്തിലെ കുരിശു ചുംബിച്ച് അന്ത്യോപചാരം അർപ്പിക്കുന്നു. ഫാ. കെ. വി. ജോസഫ്, ഫാ. കെ. വി. ജോൺ, ഫാ. സാം കൂട്ടമ്പേരൂർ, സമുദായ ട്രസ്റ്റി പി. സി. എബ്രഹാം.



മൃതദേഹം മാതൃ ഇടവകയായ ഉമയാറ്റുകര സെന്റ് തോമസ് വലിയ പള്ളിയിൽ എത്തിച്ചേർന്നപ്പോൾ.



പള്ളിയിൽ മൃതദേഹം വച്ചപ്പോൾ കുടുംബാംഗങ്ങൾ അന്ത്യോപചാരം അർപ്പിക്കുന്നു. സഹോദരന്മാരായ ടി. ജി. തോമസ് (ഇടത്ത്), ടി. ജോർജ് (വലത്ത്) എന്നിവരും ദുഃഖാർത്തരായ കുടുംബാംഗങ്ങളും.



ഉമയാറ്റുകര പള്ളിയിൽ വച്ചു ശ്രേഷ്ഠ നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് അന്ത്യയാത്ര പറയുന്നു. കേണൽ വറുഗീസ്, പ്രൊഫ. വറുഗീസ് പടിയറ (ഇടത്ത്), ഫാ. തോമസ് തേക്കിൽ (വലത്ത്) എന്നിവർ സമീപത്ത്.



പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ ഉപയോഗിച്ചിരുന്ന ശോശപ്പാ കൊണ്ട് ഫാ. ടി. ജി. സഖറിയായുടെ അന്ത്യാഭിലാഷപ്രകാരം നിയുക്ത കാതോലിക്കായും, തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായും അച്ചന്റെ സഹോദരന്മാരും ചേർന്ന് മുഖം മൂടുന്നു. ഫാ. കെ. വി. ജോസഫ്, ഫാ. ജേക്കബ് ചെറിയാൻ എന്നിവരെയും കാണാം.